# ചികിത്സകചിന്താമണി

(വൈദ്യസംഗ്രഹം)

ചണ്ടാർത്തു നാരായണപിള്ള ആശാൻ.

# ചികിത്സകചിന്താമണി

## വൈദ്യസംഗ്രഹം.

---

ഗ്രന്ഥകർത്താ,

പണ്ടാരത്തു നാരായണപിള്ള ആശാൻ

മണമ്പൂർ, ചിറയിൻകീഴ്.



---

പ്രസാധകൻ,

കൊല്ലൂർവീട്ടിൽ വേലായുധക്കുറുപ്പ്

(പണ്ഡിതരാജബ്രഹ്മശ്രീ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മ

അവർകളുടെ വൈദ്യശിഷ്യൻ)

S. N. S. ആയുർവേദചികിത്സാലയം, ആററിങ്ങൽ.

---

പ്രകാശകന്മാർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ,

കൊല്ലം.

★



വില 1 രൂ: 2 ണ.

1129

# അവതാരിക

കേരളീയരുടെ രചനയിൽ ഉൾപ്പെട്ട ഭാഷാവൈദ്യഗ്രന്ഥങ്ങളിൽ, പ്രസ്തുത ഗ്രന്ഥം, ദക്ഷിണതിരുവിതാംകൂറിൽ ഒരു വിശിഷ്ട സ്ഥാനത്തെ സമ്പാദിച്ചിട്ടുള്ളതാണു്. ഇതിൽ രണ്ടു ഭാഗങ്ങളിലായി, പ്രായേണ, അനുഷ്ടുപ്പ് വൃത്തത്തിൽ രചിച്ചിട്ടുള്ള എണ്ണൂറിൽപരം ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. പൂർവ്വഗ്രന്ഥങ്ങളിൽ ഉള്ളതും ഇതിൽ നാമനിർദ്ദേശം ചെയ്തിട്ടുള്ളവയുമായ (൨൫൦) ഇരുനൂററിഅമ്പതോളം യോഗങ്ങൾക്കു പുറമേ, സ്വാനുഭവത്തെ പുരസ്കരിച്ചുള്ള ഇരുനൂററിഅമ്പതിൽ അധികം പ്രത്യേക യോഗങ്ങളും, ഓരോ രോഗങ്ങൾക്കും കർമ്മവിപാകം ദൈവികപ്രതിവിധികൾ ഇവയും, ദൂതലക്ഷണം, ഔഷധപാകവിധികൾ, അസാദ്ധ്യലക്ഷണങ്ങൾ, സ്നാനകാലാദിവിവരങ്ങൾ, ജ്വരനൂൽ, ആധാരാദിവിജ്ഞാനം, തിലഹവനക്ഷേത്രപിണ്ഡാദിവിധിസംഗ്രഹം, പ്രയോഗക്ഷമമായ തരത്തിൽ, എല്ലാ രോഗങ്ങൾക്കും പ്രത്യേകം ചികിത്സാവിധാനങ്ങൾ മുതലായി അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങളും ഇതിൽ സംഗ്രഹിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. കേരളത്തിൽ, ആയുർവേദചികിത്സകന്മാർക്കു് ശാസ്ത്രബോധത്തിനു് ഉതകുന്നവയും, ഔഷധയോഗവിജ്ഞാനത്തിൽ സഹായിക്കുന്നവയുമായി സംസ്കൃതഗ്രന്ഥങ്ങളായിട്ടും, മലയാളത്തിൽ വിവർത്തനംചെയ്യപ്പെട്ടവയായിട്ടും അനവധി ഗ്രന്ഥങ്ങൾ സുലഭങ്ങളാണെങ്കിലും, ഈ ഗ്രന്ഥം വിശിഷ്യ പ്രയോഗവിഷയത്തിലും കൂടുതൽ വിജ്ഞാനങ്ങളെ പ്രദാനം ചെയ്യുന്നതും, ഒഴിച്ചുകൂടാത്തവിധം അറിഞ്ഞിരിക്കേണ്ട നാനാതത്വങ്ങളേയും, സർവ്വോപരി ദൈവവിശ്വാസത്തേയും, മുൻനിറുത്തി വിശിഷ്ടനായ ഒരു ഉപദേഷ്ടാവെന്ന നിലയിൽ, അത്യന്തം ഉപകാരപ്രദവുമാകുമെന്നതിൽ സംശയമില്ല.

ഇതിൽ രോഗചികിത്സാപ്രകരണം ഒഴിച്ചുള്ള എല്ലാ വിഷയങ്ങളുംകൂടി ഒന്നാംഭാഗമായും, രോഗചികിത്സാപ്രകരണം രണ്ടാംഭാഗമായും, ഗ്രന്ഥാന്തരങ്ങളിൽനിന്നും ഉദ്ധരിക്കേണ്ട യോഗങ്ങൾ പരി

ശിഷ്ടമാക്കിയും യോജിപ്പിച്ച്, വിഷയാനുക്രമം പരിശിഷ്ടത്തിനു യോഗാനുക്രമണിക ഒടുവിൽ അകാരാദി. പരസ്പരബന്ധസൂചകമായ ഫുട്ട്നോട്ട് ഇവ ചേർത്തും കഴിവുള്ളവിധം രണ്ട് ആദർശഗ്രന്ഥങ്ങളിലേയും, അച്ചടിച്ചിട്ടുള്ള ഗ്രന്ഥഭാഗങ്ങളിലേയും പാഠനിർണ്ണയം വരുത്തിയും, പ്രസാധനംചെയ്തിരിക്കുന്നു. അനവധാനതനിമിത്തവും, അജ്ഞതകൊണ്ടും, ഔഷധവിവരണത്തിലും മറ്റും പല പ്രമാദങ്ങളും, അഭിപ്രായഭേദങ്ങളും വന്നിട്ടില്ലെന്ന അശേഷം അഭിമാനിക്കുന്നില്ല. ഇതിലെ, പലേ പ്രത്യേക മതങ്ങളും ചികിത്സാസരണിയും പ്രയോഗവിഷയത്തിൽ എനിക്കു വളരെ അനുഭവപ്പെട്ടിട്ടുള്ളവയാണ്. പ്രയോഗവിഷയത്തിൽ, ഇതു ശാസ്ത്രജ്ഞാനമുള്ള ചികിത്സകന്മാർക്കും സഹായമാകുമെന്നുള്ളതിൽ രണ്ടു പക്ഷമില്ല. പഴയകാലത്തു സംസ്കൃതഭാഷാജ്ഞാനമില്ലാത്ത വിദ്യാർത്ഥികൾ ഇതു് ആദ്യമായി പഠിച്ചുവന്നിരുന്നു. ഈ ഗ്രന്ഥം ഒന്നോ രണ്ടോ തവണ വായിച്ച് ആരും തൃപ്തിപ്പെടരുത്. വീണ്ടും വീണ്ടും വായിച്ചു പ്രയോഗകോടിയിൽ ചേർത്തു ഫലിപ്പിച്ചാൽ ഇതിന്റെ അമൂല്യത അനായാസേന ബോദ്ധ്യപ്പെടുന്നതാണ്.

കൂടാതെ,

"പരസ്ത്രീകാംക്ഷകൂടാതെ ദ്രവ്യകാംക്ഷ കാത്തവൻ,
ദുരാചാരങ്ങളില്ലാതെ സംഗദോഷം വെടിഞ്ഞവൻ"

ആയിരിക്കണം വൈദ്യനെന്നും സിദ്ധാന്തിക്കുന്നു് ഇന്നത്തെ പല വൈദ്യന്മാരും സന്മാർഗ്ഗരഹിതന്മാരാണ്.

പത്താംശതവർഷത്തിലെ ഭാഷാരീതി (ശൈലി) അനുസരിച്ചും ഇതര ശാസ്ത്രപണ്ഡിതന്മാർക്ക്, സഹജമായി വരാവുന്നതരത്തിലുള്ള അപൂർവം ചില ഭാഷാവൈകല്യങ്ങളും, സാഹിത്യശാസ്ത്രദൃഷ്ട്യാ ആശ്ലഥാംഗങ്ങളിൽ, പ്രസ്തുത ഗ്രന്ഥകർത്താവിന്റെ ആദ്യകൃതിയാണെന്ന് ഊഹിക്കാവുന്ന ഈ ഗ്രന്ഥത്തിൽ, രചനാപരിശീലനവൈകല്യംകൊണ്ട് കാണാവുന്നതാണെങ്കിലും ആയത് വിഷയഗൗരവത്തെ ബാധിക്കുന്നില്ലാത്തതിലും, ഗ്രന്ഥഭാഗം കടന്നുപോകുംതോറും ആ വക ഭാഷാശൈഥില്യങ്ങളും പരിഹൃതങ്ങളായി, രീതി പരിപുഷ്ടമായിട്ടുണ്ടെന്നുള്ളതിനാലും, ഗ്രന്ഥമാഹാത്മ്യത്തെ ഓർക്കുമ്പോഴും അനാദരകാരണമായി ഗണിക്കേണ്ടതില്ല.

ഇദ്ദേഹത്തെ 'പന്തരത്താശാൻ' എന്ന് ഇന്നും പറഞ്ഞുവരുന്നു. വൈദ്യസംഗ്രഹമെന്നുകൂടി പേരുള്ള ഈ ഗ്രന്ഥമല്ലാതെ, പ്രപഞ്ചസാരസംക്ഷേപം മുതലായി മററു ചില ഗ്രന്ഥങ്ങൾകൂടി അദ്ദേഹം രചിച്ചിട്ടുണ്ടെന്നു പറഞ്ഞുവരുന്നു. ആയവ ഇതുവരെ പുറത്തായിട്ടില്ല എന്നാണറിയുന്നതു്.

അദ്ദേഹത്തിന് അനേക ശിഷ്യന്മാർ വൈദ്യം ജ്യോതിഷം മുതലായ ഓരോ വിഷയങ്ങളിലും ഉണ്ടായിരുന്നു. യോഗിയും, മാന്ത്രികനും, സിദ്ധനും ആയിരുന്ന അദ്ദേഹം ഏർപ്പെടുത്തിയ ആചാരസരണി, ചിറയിൻകീഴ്താലൂക്കിലും പരിസരപ്രദേശങ്ങളിലും, നായർകുടുംബാംഗങ്ങളായ പലയാളുകളും ഇതരന്മാരും, കർത്തവ്യതാബുദ്ധിയോടും ആദരവോടുംകൂടി ഇന്നും അനുഷ്ഠിച്ചുവരുന്നുണ്ട്. ഭരണാദി വിപ്ലവങ്ങൾനിമിത്തവും മററും സാമുദായികാചാരങ്ങളും, ജ്ഞാനാഭിവൃദ്ധിയും ക്ഷയിച്ചു അന്നത്തെ ദേശകാലസ്ഥിതികൾ ആലോചിച്ചാൽ, അദ്ദേഹത്തെ ഇന്നും ഒരു ആചാര്യനായി വിജ്ഞന്മാർ ബഹുമാനിക്കുന്നതിലും ആദരിക്കുന്നതിലും അത്ഭുതത്തിനു വകയില്ല.

ഈ വിശിഷ്ടപുരുഷൻ 1007-മാണ്ട് തുലാമാസം 11-ാംനു ബുധനാഴ്ചയും തിരുവാതിരയും ശുക്ലപക്ഷഷഷ്ഠിയും കൂടിയ ദിവസം ഉദയാൽപരം പത്തു നാഴികയ്ക്കു്, താൻ മുമ്പു നിശ്ചയിച്ചിട്ടുള്ളപ്രകാരം, ശിഷ്യന്മാരെയും ബന്ധുക്കളെയും അറിയിച്ച് അവരെ വരുത്തിവച്ചുകൊണ്ട് സ്വാനന്ദനായി ദീർഘസമാധിയെ പ്രാപിച്ചു. മരണശേഷം ഇന്നവണ്ണം അനുഷ്ഠിക്കണമെന്ന് അനന്തരവന്മാരോടും ശിഷ്യന്മാരോടും ഉപദേശിക്കയും അവർ അപ്രകാരം അനുഷ്ഠിക്കുകയും ചെയ്തു. അദ്ദേഹം ഗൃഹസ്ഥാശ്രമിയും കർമ്മാനുഷ്ഠാനസംഗിയും ആയിരുന്നു. സന്താനങ്ങളുണ്ടാകാതെ അനന്തരവന്മാരായി കുമാരപിള്ള മാർത്താണ്ഡൻപിള്ള എന്ന രണ്ടുപേരും അദ്ദേഹവും മാത്രമേ കുടുംബത്തിൽ പുരുഷന്മാരായിട്ടുണ്ടായിരുന്നുള്ളു. സ്ത്രീകൾ അനന്തരകാലത്തിൽ ഇല്ലാതിരുന്നതിനാൽ, മാർത്താണ്ഡപ്പിള്ളയുടെ മരണശേഷം കുടുംബം അന്യംനിന്നുപോയി. ഇന്നും അദ്ദേഹത്തിന്റെ ഭവനവും ഗ്രന്ഥസമ്പത്തും മററും അന്യാധീനവും നാമാവശേഷവും ആയിട്ടില്ല എന്ന് അന്വേഷണത്തിൽ അറിയുന്നു.

പ്രസാധകൻ.

## രണ്ടാം ഭാഗം.

### അദ്ധ്യായം ൧.



### അദ്ധ്യായം ൨.

## അദ്ധ്യായം ൪.



## അദ്ധ്യായം ൫.

# ചികിത്സകചിന്താമണി.

## (വൈദ്യസംഗ്രഹം)

### ഭാഗം ൧.

### അദ്ധ്യായം ൧.

ഗുരുഗണേശാദിവന്ദനം.

ഗണനാഥനെനിക്കേറ്റം തുണയായ്വരികെപ്പൊഴും
വാണിമാതാവുമപ്പോഴും വസിച്ചീടുകനാവതിൽ. ൧
ഗുരുഭൂതവരന്മാരും ഏറിയ കടികൊള്ളുന്ന
മഹാബ്രാഹ്മണരും നന്നായടിയത്തിന്നനുഗ്രഹം, ൨
വഴിയേ ചെയ്യതിന്നായിത്തൊഴുതേൻ ഭക്തിപൂർവ്വകം.
ചെമ്പകാമംഗലത്തിങ്കൽ പള്ളിശാലയിൽനിത്യവും ൩
മഹാമായയെ നന്നായി പൂജിച്ചീട്ടതിഭക്തനായ്
കർമ്മപാശത്തെലംഘിച്ചു നിത്യമഷ്ടാംഗയോഗിയായ് ൪
പരമധ്യാനവും ചെയ്തു ബ്രഹ്മാനന്ദേന വാണിട്ടും
ശ്രീമൽഗുരുപദാംഭോജം വന്ദിച്ചേനടിയൻമുദാ. ൫
ഭാഷാപദ്യംരചിപ്പാനി നാടിയത്തിന്നനുഗ്രഹം
വിശേഷാൽ ചെയ്യതിന്നായിത്തൊഴുന്നേൻ പാദപങ്കജം. ൬

വിഷയസംഗ്രഹം.

ദേഹത്തിന്റെവിശേഷങ്ങൾ നാഡിതന്റെവിശേഷവും
രോഗങ്ങൾക്കിചേരുകിട്ടു ദൃഷ്ടമായൌഷധങ്ങളും ൭
പൂർവ്വകർമ്മവിപാകത്തിൻ നിഷ്കൃതിദാനഹോമവും
ഈശപരന്മാർക്കുനേദ്യങ്ങൾ പൂജാലങ്കാരമെന്നിവ ൮
ഓരോവ്യാധിക്കുവെവ്വേറെ ചെയ്യാനുള്ളപ്രകാരവും
* യോഗശാസ്ത്രംവൈദ്യശാസ്ത്രം ജ്യോതിശ്ശാസ്ത്രംകർമ്മവിപാകവും ൯

---

പ്രജ്ഞാതവൈദ്യമഹാർണ്ണവമഥിതന്നിർല്ലേഖശാസ്ത്രാംബുധേഃ
സാരാൽത്ഥാനമൃതം സപദി സുമധുരം സമ്പാദയൻ പായയൻ
ശിഷ്യാൻ വത്സലതാരതഃ സ്വമനസസ്സ്വസ്ഥാൻ ഭവാൻ ശീഘ്രതോ
യഃ സർവ്വത്ര നിരാമയീ, തം ഗുരുവരം ശ്രീനീലകണ്ഠാഭിധം.

* അവതാരിക നോക്കുക.

ഇച്ചൊല്ലിയമഹാശാസ്ത്രം മററും പല പുരാണവും
ഗ്രന്ഥാക്കീട്ടതിൽപ്പറഞ്ഞുള്ള പ്രമാണങ്ങളെടുത്തഹം ൧൦
സംക്ഷേപിച്ചുപരീക്ഷിച്ചു വൈദ്യസംഗ്രഹമെന്നൊരു
ഭാഷാഗ്രന്ഥം ചമയ്ക്കുന്നേൻ ഗുരുനാഥകൃപാബലാൽ. ൧൧

ആധാരസ്വരൂപാദികം.

തൊണ്ണൂററാറംഗുലം തന്റെ വിരൽകൊണ്ടു ശരീരവും
അതിന്റെ മദ്ധ്യഭാഗത്തു് മൂലാധാരമതായതു്. ൧൨
മൂലാധാരത്തിങ്കൽനിന്നു സുഷുമ്നാനാഡിമേല്പട്ടേ
കപാലപത്മത്തിലോളം ചെന്നുമുട്ടിയിരിപ്പതു്. ൧൩
അതിന്റെയുള്ളിലാകുന്നു + ഷഡാധാരങ്ങളൊക്കെയും
മൂലാധാരം തുടങ്ങീട്ടു പന്ത്രണ്ടു നിലയുണ്ടെടോ ൧൪
മൂലാധാരത്തിന്നു ചുററുമെണ്മടങ്ങീട്ടുകുണ്ഡലി
ചുററിക്കെട്ടിക്കിടക്കുന്നു മോക്ഷദ്വാരാനുബന്ധിയായ്. ൧൫
അഗ്നിപോലെ ജ്വലിച്ചിട്ടു നിന്നീടുന്നവിടെശ്ശിവൻ
അതിന്നിരുവിരൽമേലേ സ്വാധിഷ്ഠാനമതിങ്കലും ൧൬
ധ്രുവമനായിട്ടിരിക്കുന്നു അഗ്നിപോലെ ശിവൻ സദാ.
ദശാംഗുലമതിൻമീതെ പൊക്കിളിൽ മണിപൂരകം. ൧൭
അക്കനായിശ്ശിവൻ വഹ്നിജ്വാലയോടുമിരുന്നുടൻ
ഭക്ഷിക്കുന്ന പദാർത്ഥത്തെപ്പചിക്കും സർവ്വദേഹിനാം. ൧൮
ജഠരാഗ്നിയിതെന്നല്ലോ ചൊല്ലീടുന്നു മഹത്തുകൾ
അതിൻമേൽ ഹൃദയത്തിങ്കൽ നാലാമാധാരമുണ്ടതു് ൧൯
അനാഹതമിതെന്നല്ലോ ചൊല്ലീടുന്നവിടത്തിലു്
വിഷ്ണുരൂപേണ വാഴുന്നു ശിവൻ ജീവസ്വരൂപനായ്. ൨൦
കണ്ഠദേശത്തിലാകുന്നു ശുദ്ധിചക്രമതെന്നതു്
അമൃതാംശുവതായിട്ടു ശിവൻവാഴുന്നു സർവ്വദാ. ൨൧
ഭ്രൂമദ്ധ്യത്തിങ്കലുള്ളൊന്നാറാമാധാരചക്രവും
സർവ്വഭൂതമയം താനായ് നിന്നീടുന്നവിടെശ്ശിവൻ. ൨൨

നാഡീവിവരണം.

കപാലപത്മം കീഴ്പോട്ടു കമഴ്ത്തീട്ടുള്ളതിങ്കലു്
സുഷുമ്നചെന്നുമുട്ടീട്ടുണ്ടവിടെ ദ്വാദശാന്തമാം ൨൩
ശുദ്ധിചക്രത്തിങ്കൽനിന്നു ജിഹ്വാമൂലത്തിലോളവും
ദ്വാരമൊന്നുണ്ടു തീർത്തിട്ടു സുഷുമ്നാദ്വാരകേമുഖം. ൨൪

---

+ ഷഡാധാരങ്ങൾ. 1 മൂലാധാരം തുടങ്ങിയുള്ളവ 96 തത്വവിവരണത്തിൽ ഉണ്ടു് 60 മുതൽ ശ്ലോകങ്ങൾ (1-ാം അദ്ധ്യായം) ഷഡാധാരദേവതാദ്ധ്യാനാദികൾ ഗ്രന്ഥാന്തരങ്ങളിൽ നോക്കുക. (തന്ത്രസാരാവലിയിൽ ഉദ്ധരിച്ചിട്ടുണ്ടു്.)

സദാശിവനിതാകുന്നു സുഷുമ്നയ്ക്കുള്ള ദേവതാ
സുഷുമ്നയ്ക്കരികേചേൎന്നു വലഭാഗത്തു പിംഗല ൨൫
സുഷുമ്നപോലെ മേല്പോട്ടു ചെന്നുമുട്ടീട്ടു നാൽവിരൽ
മുമ്പോട്ടൊടിഞ്ഞുതൂങ്ങീട്ടു വലനാസികയായതു് ൨൬
അതിന്നു ദേവതാസൂര്യൻ വിഷവാഹിനിയാമതു്
അവ്വണ്ണമിടഭാഗത്തു മിഡയെന്നൊരു നാഡിയും ൨൭
മേല്പോട്ടുചെന്നുമുട്ടീട്ടു തൂങ്ങീട്ടിടനാസിക
ചന്ദ്രൻദേവതയാകുന്നു സുധാവാഹിനിയാമതു് ൨൮
സുഷുമ്നാപിംഗലാപൃഷ്ഠേ വലഭാഗത്തുനിന്നുടൻ
ഉഷയാം നാഡിമേല്പോട്ടു ചെന്നുമുട്ടിക്കനിഞ്ഞതു് ൨൯
ദക്ഷിണാക്ഷിയതാകുന്നു ഇടഭാഗത്തുമങ്ങനെ
അലംബുഷാ എന്ന നാഡി വാമനേത്രമതായതു് ൩൦
പിംഗലയ്ക്കുവലത്തായി മുമ്പിൽ ഗാന്ധാരിയെന്നൊരു
നാഡിചേൎന്നുവിലങ്ങീട്ടു വലകൎണ്ണമതായതു്; ൩൧
അവ്വണ്ണമിടഭാഗത്തും ഹസ്തിജിഹ്വായിതെന്നൊരു
നാഡിചെന്നുവിലങ്ങുന്നതിടകൎണ്ണവുമായതും ൩൨
മൂലാധാരത്തിങ്കൽ നിന്നിട്ടേഴുനാഡികളിങ്ങനെ
മേലും കീഴുംകലൎന്നിട്ടു കെട്ടുപെട്ടുകിടപ്പതും ൩൩
മണിപൂരത്തിങ്കലുണ്ടു് കുക്കുടാണ്ഡസമാനമായ്
നാഡീകന്ദമതിൽനിന്നിട്ടുത്ഭവം മറ്റുനാഡികൾ ൩൪
മേല്പോട്ടുനാലും കീഴ്പോട്ടുമൂന്നും ക്രമേണനാഡികൾ
നാഡീകന്ദത്തിങ്കൽനിന്നു പുറപ്പെട്ടവ ചൊല്ലിടാം ൩൫
സുഷുമ്നാ തന്നുടെനേരേ മുമ്പിൽ ഗാന്ധാരിയെന്നൊരു
നാഡിയുണ്ടതു പൊക്കിൾക്കുമിടഭാഗത്തുകൂടവേ ൩൬
ശ്രുതിചക്രത്തിന്നുകീഴെ സുഷുമ്നാ ദ്വാരകേമുഖം
കൊണ്ടുകൊടുത്തിരിക്കുന്നു അന്നപാകരസത്തിനെ ൩൭
മൂൎദ്ധാവിൽസുധയാക്കീട്ടു ചമയ്ക്കുന്നതുശംഖിനി
ശംഖിനീതന്നുടെ നേരേ മുമ്പിലുണ്ടുപയസ്വിനീ ൩൮
അതിന്നുമുമ്പിലാകുന്നു വിശോദരയുമിങ്ങനെ
ഇന്നാഡിരണ്ടുമാകുന്നു ഭോജനത്തിന്റെ നാഡികൾ ൩൯
ജലദ്രവ്യങ്ങളായുള്ള ഭോജ്യം പോകും പയസ്വിനീ
ഉറച്ചുള്ളവയെല്ലാമേ പോകും വിശോദരാന്തരേ ൪൦

---

ചതുൎദ്ദശനാഡികൾ. 1. സുഷുമ്ന. 2. ഇഡാ. 3. പിംഗല. 4. ഉഷാ 5. അലംബുഷാ. 6. ഗാന്ധാരി. 7. ഹസ്തിജിഹ്വ. (ഇവ സപ്തനാഡികളാകുന്നു) 8. ശംഖിനി. 9. പയസ്വിനി. 10. ശുക്ലാസിനി. (യശസ്വിനീ എന്നും പേരു കാണുന്നു) 11. സരസ്വതി. 12. വാരുണി. 13. വിശോദര. 14. രാകാ ഇവയാണു്.

ഇമ്മൂന്നിന്നുടനേ മുമ്പിൽ ജിഹ്വാനാഡീ സരസ്വതി
വിശേഷാമരമുറിഞ്ഞിട്ടു രണ്ടായിട്ടുള്ളതിങ്കല് ൪൧
നാഭിക്കുനേരേ മേലേടം ചൊല്ലാം ആമാശയം തഥാ
പക്വാശയമതിൻകീഴേ മുറിയെന്നു ധരിക്കണം. ൪൨
നാഡീകന്ദത്തിങ്കൽനിന്നു പക്വാശയസമീപമായ്
മൂന്നുനാഡികൾ കീഴ്പ്പോട്ടേക്കുള്ളതും പറയാമിനി ൪൩
ബാലിയെന്നു പറഞ്ഞീടും പൃഷ്ഠഭാഗത്തു നാഡിയും
മലംപോകുന്നതിൽക്കൂടെ ഗുദംതന്നെയതായതു് ൪൪
അതിന്നുമുമ്പിലാകുന്നു രാകയാം മൂത്രവാഹിനി
അതിന്നുമുമ്പിലാകുന്നു ശുക്ലാസിനിയുമിങ്ങനെ ൪൫
ശുക്ലവാഹിനിയായുള്ള നാഡിയങ്ങതിലൂടവേ
ശുക്ലം സ്രവിച്ചുചെന്നിട്ടു മൂത്രദ്വാരമതിങ്കലേ ൪൬
ക്കൂടിയോനിയിലായിട്ടു * ഗർഭകുക്ഷിയിലായ്ത്തരും.
ബ്രഹ്മസ്വരൂപമായുള്ള വസ്തുശുക്ലമതാകയാൽ ൪൭
ആയോനൗ ച വിയോനൗ ച നിഷിഞ്ചൻ പാതകീഭവേത്.
ഇങ്ങനേ നാഡീകന്ദത്തിൽ ഏറ്റം മുമ്പിലതേഴുമായ് ൪൮
ചതുർദ്ദശമഹാനാഡി ദേഹേഽതിബലമായതിൽ
ജീവനും വായുവുംകൂടിസ്സദാസഞ്ചാരമാകയാൽ ൪൯
കരണത്തൊന്നതിലെങ്ങാനും മുറിഞ്ഞാൽമരണംവരും.

## സിരാസ്വരൂപാദികം.

ഇവകൂടാതുത്ഭവിച്ചു നാഡീകന്ദാൽ സിരാസ്തഥാ ൫൦
ഏഴുപത്തീരായിരമായ്, സർവ്വഗാത്രേ ഗമിച്ചവ
മയിൽമുട്ടയിലേ രേഖപോലെ വ്യാപിച്ചിരിപ്പതും ൫൧
സുഷുമ്ന തന്നുടേപ്പൃഷ്ഠ ദേഹത്തിന്റെ ബലത്തിനും
തണ്ടെല്ലുമുണ്ടു മേല്പോട്ടു ചെന്നുമുട്ടി വളഞ്ഞതു് ൫൨
വില്ലുപോലെയിരിക്കുന്നു നാഡികൾക്കു ബലത്തിനു്
നാഡീകന്ദത്തിന്നു മേലുമിടഭാഗത്തുമിങ്ങനെ ൫൩
ചെന്നുചേർന്നിട്ടിരിക്കുന്നു ഭക്ഷണദ്രവ്യമൊക്കെയും
ജഠരാഗ്നി,യിനാൽ (യതാൽ) പാകംചെയ്തുകിട്ടുകൾ കീഴ്പ്പൂടെ

---

* ഗർഭകുക്ഷി=ഗർഭാശയം. 56-ആം ശ്ലോകം. ഇതു് അന്നപാകക്രിയയെപ്പറ്റിയ ഒരഭിപ്രായംമാത്രമാണ്. [illegible] പ്രകാശിപ്പിക്കേണ്ടതാണ് [illegible] അഭിപ്രായമുണ്ട്. ഇതിനെപ്പറ്റി [illegible] 8 [illegible] 57—58 നാഡികളുടെ [illegible]. ഈ വിഷയങ്ങൾ അഷ്ടാംഗഹൃദയത്തിൽ ഉള്ളവയല്ല. * യോഗരത്നാദി പുസ്തകങ്ങളിൽനിന്നും ഗ്രഹിക്കേണ്ടതാണ്.

നടേഭൂതങ്ങളഞ്ചല്ലോ പിന്നെപ്പത്തിന്ദ്രിയങ്ങളും
അതിന്റെ വിഷയം പത്തും പത്തു പ്രാണങ്ങൾപിന്നെയും ൧൧
ഷഡാധാരങ്ങളും പിന്നെ അഷ്ടരാഗങ്ങളും തഥാ
കരണാദിചതുഷ്കഞ്ച സങ്കല്പാദിചതുഷ്കവും ൧൨
സപ്തധാതുക്കളും മൂന്നു നാഡീമണ്ഡലവും തഥാ
ത്രിഗുണം ത്രൈഷണം ദൃശ്യം അവസ്ഥാത്രയവും പുനഃ ൧൩
ഈശന്മാർ മൂന്നുപിന്നേതങ്ങത്രു താപത്രയം തഥാ
മൂന്നുദേഹങ്ങളും പഞ്ചകോശങ്ങൾ, ക്രമതയിങ്ങനെ. ൧൪
തൊണ്ണൂററാറുതത്വങ്ങൾ അതിന്റെവിവരങ്ങളെ
ഗ്രഹിക്കുന്നവരെല്ലാമെ മുക്തരാസ്സുതമേദ്രഢം ൧൫

ദശപ്രാണങ്ങളുടെ വിവരണം.

പത്തുപ്രാണങ്ങടേ വൃത്തി കുറഞ്ഞൊന്നുപറഞ്ഞിടാം
പ്രാണോപാനൻ നാഭിമദ്ധ്യേ കെട്ടുപെട്ടുകിടപ്പവൻ. ൧൬
മേലും കീഴും വലിച്ചീട്ടജപാമന്ത്രമക്ഷരം
ഇരുപത്തൊരായിരത്തറുനൂറും സംഖ്യയിങ്ങനെ ൧൭
ജീവൻജപിച്ചിരിക്കുന്നു നിത്യംദേഹാശാലിഹ
അമ്മന്ത്രമോർത്തറിഞ്ഞാകിൽ ജീവന്മുക്തനവൻദൃഢം. ൧൮
വ്യാനൻ ശ്രോത്രാക്ഷിഹൃദയനാസികാനാം പ്രവർത്തകൻ.
ഉദാനൻസർവ്വസന്ധിസ്ഥൻ കയ്യും കാലും നടത്തുവോൻ. ൧൯
സമാനൻ സർവ്വഗാത്രേഷു സഞ്ചരിച്ചുനടന്നവൻ
ഭക്ഷിക്കുന്ന രസംകൊണ്ടു കൊടുത്തു ഗാത്രരക്ഷയും ൨൦
രാഗാദിയേവരുംപിന്നെ സപ്തധാതുവിലൊക്കെയും
വിലങ്ങീട്ടുനടന്നോരോവിധം പീഡകൾചെയ്യുയും ൨൧
നാഗൻമൂർഛകൾവിട്ടീടും കൂർമ്മൻകോടപായിടുന്നവൻ
കൃകലൻ കണ്ണിമച്ചീടും മിഴിച്ചീടുകയും തഥാ ൨൨
തുമ്മിക്കും ദേവദത്തൻതാൻ ഇളകിട്ടുനടക്കിലോ
മടിയുംവീക്കവും പിന്നെച്ചെയ്യീടുന്നുധനഞ്ജയൻ. ൨൩
ഇങ്ങനെപത്തുപ്രാണങ്ങൾക്കുള്ള ചൈതന്യവൃത്തികൾ
ദേഹവിസ്താരവും നാഡീവിസ്താരം തത്വവിസ്തരം ൨൪
ജീവപ്രാണമനോബുദ്ധിയാത്മാക്കടെവിശേഷവും
ആധാരനിലവിസ്താരം ശ്വാസമന്ത്രാക്ഷരങ്ങളും ൨൫
അതിഗോപ്യങ്ങളായുള്ളതൊന്നുകൊണ്ടിവയൊക്കെയും
സംക്ഷേപിച്ചുപറഞ്ഞേനിന്നിതു വിസ്താരമായിഹ ൨൬
അറിയേണമിതെന്നാകിൽ സദ്ഗുരുസ്സേവചെയ്തുഥ
ഗുരുക്കന്മാർ പറഞ്ഞിട്ടു ധരിച്ചീടുകവേണമേ". ൨൭

## മർമ്മസംഖ്യ.

ദേഹത്തിലുണ്ടു നൂറേറഴു മർമ്മങ്ങളതിലൊക്കെയും
മുറിവോ കുത്തുവോ കൊട്ടോ കൊണ്ടാലങ്ങതിനപ്പൊഴേ, ൧൮
ചികിത്സചെയ്തുകൊള്ളാഞ്ഞാൽ അതിനാൽ മൃതിയായ്വരും
കയ്യിലും കാലിലുംകൂടി നാല്പത്തുംനാലുമുണ്ടിഹ ൧൯
വയററിൽ മൂന്നുമർമ്മാണി മാറ്ത്തുപുനരൊമ്പതു
മുതുകത്തുപതിന്നാലു കഴുത്തിൽ പന്തിരണ്ടിഹ ൨൦
കേശത്തിലിരുപത്തഞ്ചു മർമ്മം നൂറേറഴതിങ്ങനെ.

## ധാതുമലാദിപരിമാണം.

യൗവ്വനംവന്നദേഹത്തിൽ രുധിരം രണ്ടിടങ്ങഴി ൨൧
ജലം രണ്ടരയുണ്ടല്ലോ പിത്തമഞ്ഞാഴിയുണ്ടിഹ
ശ്ലേഷ്മാവൊന്നരയും മുക്കാൽ വസാ മജ്ജാവുനാഴിയും. ൨൨
പ്രസ്ഥാൽമൂന്നുമേദസ്സുമൊന്നേമുക്കാൽ മലങ്ങളും
പ്രസ്ഥം മൂത്രവുമുണ്ടല്ലോ രജസ്സുംനാഴിയാം തഥാ ൨൩
ഓജസ്സും ശുക്ലവും പിന്നെ തലച്ചോറുമുഴക്കിഹ.

## അസ്ഥ്യാദിസംഖ്യ.

മുന്നൂറററുപത്തുണ്ടല്ലോ അസ്ഥിയങ്ങു പ്രമാണമായ്. ൨൪
* ത്രിശതം പത്തുമുണ്ടസ്ഥി സന്ധ്യാവികൾ പറഞ്ഞതു്.
സിരയുണ്ടെഴുപത്തീരായിരം, മൂന്നരകോടിയും. ൨൫
രോമങ്ങൾ; ഒമ്പതാംപാദം, പതിന്നാലിഹവായുവും
തൊണ്ണൂററാറുണ്ടുതത്വങ്ങൾ ദേഹത്തിങ്കൽ വിശേഷമായ്. ൨൬
സ്വസ്ഥനായുള്ളമർത്ത്യന്നു ശ്വാസമങ്ങൊരുനാളിഹ
ഇരുപത്തൊരായിരവും ഷട്ശതം സംഖ്യയുണ്ടിതു. ൨൭
കണക്കിട്ടാലറുശ്വാസം വിഘടികക്കുവരും തഥാ.

## കാലവിഭാഗം.

വസന്തഗ്രീഷ്മവർഷാശ്ച ശരദ്ധേമന്തശൈശിരാഃ. ൨൮
ക്രമത്താലൃതുവാറിന്നും ചൈത്രാദിരണ്ടുമാസമാം
വാതം വസന്തഗ്രീഷ്മങ്ങൾ പിത്തം വർഷശരത്തുകൾ ൨൯
കഫം ഹേമന്തശിശിരമൃതുക്കളിലിവറ്റുമാം
ഓരോദോഷങ്ങൾകോപിച്ചിട്ടുണ്ടാകും വ്യാധിയൊക്കെയും. ൩൦

---

* മർമ്മാദിവിവരണം, ധാതുമലാദിപരിമാണം ഇവയ്ക്കു് മൂലഗ്രന്ഥങ്ങൾ ഏതെന്നു നിശ്ചയമില്ല. എന്നാൽ, അഷ്ടാംഗഹൃദയം അനുസരിച്ചു ചിലതുമാത്രമേ കാണുന്നുള്ളു.

## ഭൂദേശവിവരണം.

ആനൂപം ജാംഗലം പിന്നെ സാധാരണവുമിങ്ങനെ
മൂന്നുഭൂമികളുണ്ടെ,ന്നാലാനൂപത്തിന്റെലക്ഷണം ൯൧
കായൽസമീപവും കൈത താന്നി ചാതകളെന്നിവ
ഏറെയുള്ളേടവും പിന്നെ ഉപനീർജ്ജലങ്ങളും ൯൨
ആനൂപജാനാം നിർദ്ദോഷം ചൊറികൾ പനിദോഷവും
ഏറെയുണ്ടാംവിശേഷിച്ചു ത്വഗ്ദോഷാദ്യക്ഷിരോഗവും ൯൩
വൃക്ഷങ്ങളേതുംകൂടാതെ മരുഭൂമിസമാനമായ്
ജലംകുറഞ്ഞുകാററേറെയുള്ളേടം ജാംഗലം വിദുഃ ൯൪
രോഗങ്ങളേറെയുണ്ടാകം ദേശേ ജാംഗലവാസിനാം
സ്വച്ഛമായ്നിർമ്മലജലം വനോദ്യാനപ്രദേശവും ൯൫
നല്ലവൃക്ഷങ്ങളും പുഷ്പങ്ങളും ചിറതോടെന്നിവയുള്ളിടം
സാധാരണമിതിപ്രോക്തം ഫലൽസുക്ഷേത്രമുള്ളിടം ൯൬
സാധാരണക്ഷേത്രജാനാം രോഗങ്ങളധികം ന ച
ഉണ്ടെങ്കിലാശുശമനം പ്രതികാരൌഷധാദിയാൽ ൯൭
ഇങ്ങനേകാലദേശത്തിലുള്ള രോഗസമൂഹവും.

## വാതാദിപ്രകൃതികൾ.

വാതംപിത്തംകഫം മൂന്നു ദോഷംകൊണ്ടുശരീരികൾ ൯൮
അനേകരോഗൈഃ പീഡിച്ചു വലഞ്ഞിടുന്നു സർവ്വദാ
എന്നാലതിന്റെഭേദങ്ങൾ മൂന്നുക്രമം പറഞ്ഞിടാം. ൯൯

## വാതപ്രകൃതിലക്ഷണം.

ദേഹംകറുത്തുലന്നിട്ടു മെലിവുംചാപലശീലവും
കടുസ്വഭാവവുംബുദ്ധി പരമാത്ഥിനിയാകയും ൧൦൦
പുളിച്ചുരസമശിക്കം മൂത്രം നന്നായ് വെളുത്തുപോം
ഇതുവണ്ണംവാതദേഹത്തിന്നുള്ള ലക്ഷണമായതു്. ൧൦൧

## പിത്തപ്രകൃതിലക്ഷണം.

ചുവന്നഗാത്രവും മൂത്രമുഷ്ണം ദാഹമുറക്കവും
ഭ്രമം പറകയോക്താനം ഭക്ഷിച്ചാൽ ദഹിയായ്കയും ൧൦൨
ചുഴലും തലയെപ്പോഴും മധുരത്തിലപേക്ഷയും
പിത്തക്കരുശരീരത്തിന്നുള്ള ലക്ഷണമായതു് ൧൦൩

### കഫപ്രകൃതിലക്ഷണം. ×

വെളുത്തനിറമായ്ദേഹം നേത്രത്തിൽ നീർത്തുളുമ്പിയും
ഗുണസ്വഭാവിയായ് ഭക്തിഈശ്വരഗുരുകളതേററവും ൧൪
എരിച്ചുരസവുംഗാത്രം തണുപ്പേറിയിരിക്കയും
മൂത്രംവെളുത്തുഫേനത്തോടൊരുമിച്ചിട്ടിരിക്കയും ൧൫
ഈവണ്ണം കഫഗാത്രത്തിന്നുള്ളലക്ഷണമായത്
ഇമ്മൂന്നുദേഹികൾക്കും മൂന്നുണ്ടല്ലൊ സഹജങ്ങളായ്: ൧൬

---

## അദ്ധ്യായം ൨.

### വൈദ്യലക്ഷണം. *

ചികിത്സിക്കും ഭിഷക്കിന്റെ ഗുണമല്പം പറഞ്ഞിടാം
ഗുരുവിശ്വാസവും ഭക്തിസ്ഥേയവും സത്യവാക്യവും ൧
ധർമ്മശീലം ദയാശീലം ദേവബ്രാഹ്മണഭക്തിയും
നിത്യസ്നാനംവ്രതംപിന്നെ ഭസ്മരുദ്രാക്ഷധാരണം ൨
പുരാണശ്രവണത്തിന്നു നിത്യം ശ്രദ്ധമുഴുത്തവൻ
ഘൃതംകൊണ്ടുദിനംതോറും കൈകാൎയ്യംചെയ്തിരിപ്പവൻ ൩
പലശാസ്ത്രങ്ങളും നോക്കിഗ്രഹിച്ചും ശീലമായവൻ
ധന്വന്തര(ധന്വന്തരി)മുപാസിച്ചു കൈപ്പുണ്യം വന്നുറച്ചവൻ ൪
പരസ്ത്രീകാംക്ഷകൂടാതെ ദ്രവ്യകാംക്ഷകുറഞ്ഞവൻ
ദുരാചാരങ്ങളില്ലാതെ രാഗദ്വേഷം വെടിഞ്ഞവൻ ൫
ഭക്തിയോടു പ്രവൎത്തിച്ചാലൗഷധം ഫലമാസ്സുതം.

### വൈദ്യവൃത്തിക്ക് അയോഗ്യന്മാർ.

സ്ത്രീസക്തനായവൻമൂർഖൻ ലുബ്ധൻദുഷ്ടൻശഠൻവിടൻ ൬
അസത്യനക്രമീരോഗിയംഗഹീനനഭക്തിമാൻ
വീതശങ്കൻ(ഉദ്ധതഗർവ്വൻ മാനഹീനൻ ഉദാസീനൻ കൃതഘ്നകൻ(നും)
എന്നിത്തരത്തിലുള്ളോരുമൎത്ത്യന്മാൎക്കായുർവ്വേദമാം
ശാസ്ത്രങ്ങളെ ഗ്രഹിപ്പിക്കാൻ തുടങ്ങൊല്ലാ ഭിഷഗ്വരാ(രൻ) ൭

---

× വാതപിത്തകഫപ്രകൃതികളും മിശ്രപ്രകൃതികളും അഷ്ടാംഗഹൃദയം ശാരീ°ം മൂന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്.

* ഈ ലക്ഷണം പ്രസ്തുത ഗ്രന്ഥകൎത്താവിന് പരിപൂൎണ്ണമായും ഉണ്ടായിരുന്നു.

### അചികിത്സ്യരോഗികൾ.

ഭിഷഗാചരനപേക്ഷിപ്പാനരുള്ള രോഗീടെലക്ഷണം
പറയാമിതറിഞ്ഞിട്ടുവേണംചെയ്യാൻ ചികിത്സകൾ. ൯
ദേവകൾ മുനിമാർപിന്നെ ബ്രാഹ്മണർഗ്ഗുരുഭൃത്യരും
സപ്തമാതാ സപ്തപിതായോഗികൾ സന്യസിച്ചവർ ൧൦
വേദാന്തി വൈദ്യൻ വിദ്വാന്മാർ പാന്ഥന്മാർതീർത്ഥവാസികൾ
അശീതിവത്സരംചെന്നവൃദ്ധന്മാർ സജ്ജനങ്ങളും ൧൧
ഭസ്മംരുദ്രാക്ഷമിത്യാദിധരിച്ചുള്ളതിഭക്തരും
ഇങ്ങനേ ദിവ്യരായുള്ള മഹാജ്ഞാനിജനങ്ങളെ ൧൨
മഹാന്മാരെന്നറിഞ്ഞിട്ട് സേവിക്കാതെനിരന്തരം
നിന്ദചെയ്യുന്നടക്കുന്ന മർത്ത്യനീചജനത്തിനും ൧൩
വിദ്യയും ശാസ്ത്രവുംപിന്നെയൗഷധങ്ങൾ പുരാണവും
തീർത്ഥസ്നാനം ധർമ്മദാനംദേവയജ്ഞവ്രതാദിയും ൧൪
ഇങ്ങനെ ദിവ്യവസ്തുക്കൾ നിന്ദിച്ചീടുന്ന മർത്ത്യനും
ദേവകോപം ബ്രഹ്മകോപം രാജകോപങ്ങളെന്നിവ ൧൫
ഭവിച്ചുള്ളവനുംപിന്നെ വ്യഗ്രമാനസനും തഥാ
ചണ്ഡനുംശോകിയും ഭീരു കൃതഘ്നനവിധേയനും ൧൬
ആയുഃക്ഷീണം ഭവിച്ചോനും വൈദ്യനെദ്വേഷിയെങ്കിലും
തനിക്കദ്വേഷമങ്ങോട്ടുഭവിച്ചുള്ളവനാകിലും ൧൭
വൈദ്യംചെയ്യിപ്പതിന്നാനും(ട്ടും)നിർവഹിക്കാത്തരോഗിയും
മരുന്നിൻഗ്ഗുണമോരോന്നു വൈദ്യനോടുപറഞ്ഞിഹ ൧൮
സംശയസ്ഥാനമായിട്ടു ചെയ്തീടും വൈദ്യമാനിയും
എന്നിച്ചൊല്ലിയവർക്കാർക്കും ചെയ്യേണ്ട ഭിഷഗൗഷധം ൧൯
ചെയ്താലാപത്തനർത്ഥങ്ങളുപകീർത്തിദരിദ്രതാ
ഭവിച്ചീടുമതെന്നോർത്തുവർജ്ജിച്ചീടുക വേണമു്. ൨൦

## ദൂതലക്ഷണം.

### അശുഭദൂതന്മാർ.

ദൂതലക്ഷണവും ദൂതചേഷ്ടയും പറയാമിനി
രോഗംകൊണ്ടാർത്തനായുള്ളോൻപതിതൻമുക്തകേശനും ൨൧
അംഗഹീനനനാചാരൻ ആയുധം കയ്പിടിച്ചവൻ
ദണ്ഡപാശമെടുത്തോനും എണ്ണതേച്ചോനുന്മദനും ൨൨
മലിനൻ ദീനനും മൂകൻ ബധിരൻ മൂഢവൻ തഥാ
മൂടിപ്പുതച്ചിരിപ്പോനും എല്ലും ജടധരിച്ചവൻ ൨൩
രക്തപുഷ്പം കൃഷ്ണപുഷ്പമെന്നിവയെറെ ധരിച്ചവൻ
മുഖംതിരുമ്മുക കൈകാൽപിണച്ചീടുക തുമ്മുക ൨൪

മുറിക്ക കീറുക ഭ്രമര വിരൽകൊണ്ടുവരയ്ക്കയും
ഞെളികപിരികാമൂരിവിടുകാ കൈഞെരിക്കയും ൨൫
സംഭ്രമിച്ചുടനേ മേലോകീഴോ നോക്കീട്ടുനില്ക്കയും
ശുഷ്കമരംചാരിനില്ക്ക കടകാ കൈകൾകാലുകൾ ൨൬
വ്യഗ്രംപൂണ്ടുള്ള നടയും പാരവശ്യേന നില്ക്കയും
നവപാരംതൊട്ടുകയും ഗദ്ഗദാക്ഷരവാക്യവും ൨൭
ഇങ്ങനേ പലതുണ്ടിന്നും നിന്ദ്യമാം ദൂതചേഷ്ടകൾ.

ദൂതാഗമനത്തിൽ അശുഭസന്ദർശനം.

യാത്രാകാലത്തിലുംപിന്നെ വിവാദമുള്ളോരുനേരവും ൨൮
വപനംചെയ്തിരിക്കുമ്പോൾ ഉറങ്ങുമ്പോളശുദ്ധിയിൽ
മൂത്രാദികൾവിസർജ്ജിക്കേ ശൗചാദ്യാശൗചകാലവും ൨൯
കളിക്കുമ്പോൾ ഭുജിക്കുമ്പോൾ എണ്ണതേച്ചിട്ടിരിക്കവേ
ഹോമകാലേ ദാഹകാലേ മൈഥുനേ ദുഃഖകാലകേ ൩൦
ദൂതൻവന്നുപറഞ്ഞാലതേറ്റം നിന്ദ്യമതാസ്ഥിതം.

ദൂതോക്തിയിൽ അശുഭദേശങ്ങൾ.

ശ്മശാനത്തിങ്കലോ ശൂന്യമന്ദിരേ വാ ജലാന്തികേ ൩൧
സങ്കേതത്തിൽപുറത്തോ താൻ കഴിഞ്ഞുള്ള സ്ഥലത്തിലോ
വനത്തിൽശുഷ്കവൃക്ഷത്തിൻചുവടെന്നീസ്ഥലങ്ങളിൽ ൩൨
ദൂതൻനിന്നുപറഞ്ഞാകിൽ ഘോരകാര്യത്തിനൊട്ടുമേ.

ശരംകൊണ്ട് സാദ്ധ്യാസാദ്ധ്യനിർണ്ണയം.

ശരമുള്ളോരുഭാഗത്തു ദൂതൻനിന്നാൽ ഗുണംതുലോം ൩൩
രണ്ടിച്ചുശരദൂതന്മാർ നിന്നാലേറ്റമസാദ്ധ്യമാം
ശരമില്ലാത്തഭാഗത്തു ദൂതൻനിന്നഥ മുമ്പിനാൽ ൩൪
രോഗത്തിൻപേർപറഞ്ഞാകിൽ പാരം വൈഷമ്യമാസ്ഥിതം
ശരമുള്ളോരുഭാഗത്തുവന്നുനിന്നഥ ദൂതനും ൩൫
രോഗിതൻപേർമുൻപറഞ്ഞാൽ സാദ്ധ്യംതന്നെയതാസ്ഥിതം.

അശുഭശകുനങ്ങൾ

ഭിഷഗ്വരൻ ചികിത്സിപ്പാൻപോകുമ്പോൾ വഴിമേൽവരും ൩൬
നിമിത്തങ്ങളറിഞ്ഞിട്ടു ഗ്രഹിക്കേണം വിശേഷതഃ
വെണ്ണീറും വിറകുംപിന്നെ കഴുതാ ചൂലു മർദ്യും ൩൭
മുറവും കയറും തക്രം പോത്തും ക്രൂരനുമെണ്ണയും
എള്ളുമുപ്പും മരുന്നോററാൽ മഴുകം മണ്ഡിമുണ്ഡിയും ൩൮
അംഗഹീനതവന്നോനും വൈധവ്യം വന്നനാരിയും
ഇരുമ്പുതുമ്പയുംപിന്നെ കോടാലീ വെട്ടുകത്തിയും ൩൯

## രോഗാരംഭത്തിൽ അസാദ്ധ്യമായ തിഥിനക്ഷത്രാദികൾ

* ചോതിയും ചതയംപിന്നെ മൂപ്പൂരം കേട്ടയാതിര
രണ്ട്യാല്ലേഷയുംപോററാ പാപവാരം ചതുൎത്ഥിയും ൧൬
ചതുൎദ്ദശ്യഷ്ടമീഷഷ്ഠീ നവമീ ദ്വാദശീ തഥാ
വിഷ്ടിയും ജന്മനക്ഷത്രം മൂന്നഞ്ചേഴായതാരവും ൧൭
കൂടിവന്നദിനംതന്നെ രോഗാരംഭമതെങ്കിലോ
ബ്രഹ്മനാലും ശമിപ്പിപ്പാനെളുതല്ലെന്നു കേൾപ്പിതു. ൧൮

## മരണകരലക്ഷണങ്ങൾ.

അകംപുക്കവനെക്കണ്ടാൽ രോഗം വൈഷമ്യമെങ്കിലോ
കാണാം ലക്ഷണമീവണ്ണം അവറെറപ്പറയുന്നിതു ൧൯
ഘോരരോഗങ്ങളെക്കണ്ടാൽ മെലിയാതെയിരിക്കയും
തലനാരെണ്ണതേച്ചാണം മിന്നുന്നനെയിരിക്കയും ൨൦
രോമത്തിലൊന്നു മെല്ലെന്നു പറിച്ചാലറിയായ്കയും
പുരികംതാണുകണ്ണേററം വിട്ടൊന്നന്തിയിരിക്കയും ൨൧
കണ്ണുന്നന്നായ്കഴിഞ്ഞിട്ടു മിഴികൂത്തിട്ടിരിക്കയും
മൂക്കിന്റെ പിട്ടൽനന്നായി വികസിച്ചിട്ടിരിക്കയും ൨൨
ചുണ്ടുരണ്ടുമൊതുങ്ങീട്ടു പല്ലുനീണ്ടിട്ടിരിക്കയും
നാവുതോന്നുതളൎന്നിട്ടു പച്ചിലപ്പെട്ടിരിക്കയും ൨൩
താങ്ങിപ്പിടിച്ചിരുത്തുമ്പോൾ തലകമ്പിട്ടുപോകയും
കൈകൊണ്ടു ഉദരവും മൂക്കം തപ്പിത്തപ്പിയിരിക്കയും ൨൪
വിരലേൽ തൊട്ടയില്ലായ്കു കൈകണക്കെ പിടിക്കയും
ചന്ദനംപൂശിനാൽമുമ്പിൽ ഹൃദയം തോൎന്നുപോകയും ൨൫
മുഖംമിനുത്തുനന്നായിത്തെളിഞ്ഞിട്ടു വരുന്നതും
കണങ്കാൽവണ്ണശോഷിച്ചു വടിപോലെയിരിക്കയും ൨൬
കാൽമടന്നുനിവൎന്നുപോമെന്നിത്തരമൊരോതരം
ചൊല്ലീടാൻ പലതുണ്ടിന്നും ലക്ഷണം മരണത്തിന്. ൨൭

---

* തൃക്കേട്ടചോതിയും ചിത്തിരരണ്ടാമുത്രംകാൎത്തികാ
പൂരാടമാം ചതയമിന്നിവഒന്നു വന്നാൽ
ദ്വാദശീ ഷഷ്ഠിയും ചതുൎദ്ദശീ ച നവമീപി
ഇതല്ലൂന്നാതലപക്ഷത്തിലൊരു പക്കമതുംവരു
ആദിത്യമന്ദകുജന്മാരുമൊരാരമതുംവരു
മൂന്നുംകൂടി വരുന്നാകിൽ വിഷമപ്പെട്ടവൻ മരിച്ചുപോം. (ജ്യോതിഷസ്മിക)

ഇതെല്ലാം കണ്ടറിഞ്ഞാലുമന്നേരത്തുള്ളവേദനാ
നില്പാനൗഷധവുംനന്നായ് കൊടുക്ക ഗുണമാസ്ഥിതം. ൬൮

### രോഗസംഖ്യ.

വാതങ്ങളാദിയായിട്ടു രോഗസംഖ്യ പറഞ്ഞിടാം
വാതങ്ങളെമ്പതുണ്ടല്ലോ പിത്തം നാല്പതു സംഖ്യയും ൬൯
ശ്ലേഷ്മാവിംശതിയുംചൊല്ലാം ചതുഷ്ഷഷ്ടി ജ്വരം തഥാ
സന്നിയും പതിനെട്ടുണ്ട് ഇതുപത്തേഴുവേദറയും ൭൦
പതിമ്മൂന്നഗ്രമാംസന്നി പരാമന്നണ്ടതിന്നിയും
അഷ്ടാദശമപസ്മാരം ഭ്രാന്തുമറ്റുണ്ടുമുണ്ടിഹ ൭൧
രക്തപിത്തങ്ങളേഴാകും ചുമയഞ്ചിക്കിളഞ്ചിഹ
കാസശ്വാസവുമഞ്ചല്ലോ യക്ഷ്മാവഷ്ടാദശങ്ങളാം ൭൨
മൂന്നണ്ടരുചിയുംപിന്നെ ഛർദ്ദിയഞ്ചിഹ തൃഷ്ണയും
അതിസാരവുമർശ്ശസ്സുമാറാറുണ്ടിഹ സംഖ്യകൾ ൭൩
ഉദാവർത്തവുമഞ്ചുണ്ട് ചൊല്ലാമഞ്ചുവിഷൂചിയും
നാലുണ്ടുഗ്രഹണീപിന്നെ വിംശതി മൂത്രജാലവും ൭൪
രക്തമാംസശിരോവ്യാധി ചതുർവ്വിംശതിസംഖ്യയും
സന്ധിവ്യാധികൾനാലുണ്ട് ചൊല്ലാമഷ്ടാദശംവിധം ൭൫
തൊണ്ണൂറാറുണ്ടു ദൃഗ്രോഗം പഞ്ചവിംശതി കർണ്ണയോഃ
നാസയിൽ പതിനേഴുണ്ടു ചുണ്ടിലും പതിനൊന്നിഹ ൭൬
പതിനെട്ടുണ്ടുകണ്ഠത്തിൽ പല്ലിലും പത്തുവ്യാധിയാം
ദന്തമൂലേ പതിമ്മൂന്നാമെട്ടല്ലോ കവിളിങ്കലും ൭൭
പതിനെട്ടു കപാലത്തിൽ നാക്കിൽ ഷോഡശസംഖ്യയും
എട്ടുണ്ടു മുഖരോഗങ്ങൾ മൂർദ്ധാവിൽ പത്തുമൊമ്പതും ൭൮
കണ്ഠമൂലത്തിലെവ്യാധി ചൊല്ലാം വിംശതിസംഖ്യയും
പതിനെട്ടുണ്ടുലിംഗത്തിൽ പിന്നെ യോനിയിൽ വിംശതി ൭൯
അസ്ഥിവ്യാപ്തമതായിട്ടുണ്ടതിതിരോഗസംഖ്യകൾ
ഇങ്ങിനെ പലതുണ്ടിന്നും രോഗസംഖ്യകൾ ചൊല്ലുവാൻ. ൮൦

### രോഗങ്ങൾക്കുള്ള ഒറ്റമരുന്നുകൾ (അഗ്ര്യൗഷധങ്ങൾ)

രോഗങ്ങൾക്കൊറ്റയായോരോ ഔഷധങ്ങൾ ക്രമത്തിന്
വാതമെമ്പായ്പറഞ്ഞീടാം ഗുണമുള്ള മരുന്നുകൾ ൮൧
രാസ്നാ വാതത്തിനംനന്ന് പിത്തത്തിന്നാമ്ലവും തഥാ
ചുക്കു ശ്ലേഷ്മാവിന്നുംകൊള്ളാം ജ്വരേ കടുകരോഹണി ൮൨
ചന്ദനം രക്തപിത്തത്തിന്നേറവും ഗുണമുള്ളത്
കണ്ടകാരി ചുമയ്ക്കും നന്നിക്കിളിൽ ശമൂലവും ൮൩
കാസേ ശ്വാസേ ച കാസഘ്നം ലാക്ഷാ യക്ഷ്മാവിന്നാംഗുണം

സ്വരസാദേ ജപാമനല്ലിപത്രം ക്ഷൗദ്രയുതം പിബേത് ൮൪
മലരിഞ്ചിയരുച്യാം ച പ്രസേകേ വൃഷപത്രവും
ഛർദ്ദിക്ക വില്വം മലരും ഹൃദ്രോഗേ ജീരകം തഥാ ൮൫
തൃഷ്ണാ ദാഹത്തിന്നും ദ്രാക്ഷാ മദമൂർച്ഛയെവെല്ലുവാൻ
ഭല്ലാതക(ഫലം)മതും കാട്ടുചേനയും മൂലരോഗകേ ൮൬
ഉദാവർത്തേ ച കൊന്നത്തൊലതിസാരേ ച മുസ്തയും
വിഷൂച്യാം ശരപുംഖാംഘ്രി ഗ്രഹണ്യാം വത്സകം തഥാ ൮൭
ഗോകണ്ടകഞ്ച കൃച്ഛ്രത്തിന്നശ്മരിക്കശ്മഭിത്തഥാ
പ്രമേഹത്തിന്നു നെല്ലിക്കാ ഏകനായകവും തഥാ ൮൮
വിരേചനം വിദ്രധിക്കൈ * ക്ഷാരാക്ഷീ വൃദ്ധിനാശനം
ഗുന്മത്തിൻ പ്ലാശുനല്ലൊന്ന് ശൂലയ്ക്കു മുളന്നില ൮൯
പ്ലീഹയ്ക്കുമുദരത്തിന്നും തിപ്പലീപത്രമൂത്രവും
പാണ്ഡുവിന്നു കട്ടക്കായും കാമിലയ്ക്കു ഫലമത്തളും ൯൦
ശോഫേ പുനർന്നവന്നന്നു വിസർപ്പേ കടുകാ തഥാ
മസൂരിക്കാനയടിയൻ കണ്ഡുത്തിൽ ഖദിരം തഥാ ൯൧
ശ്വിത്രകേ പഞ്ചവല്ക്കഞ്ച വേല്ലം കൃമിഹരം പരം
ശിരോരോഗേ ച ദമച്ചം ത്രിഫലാ നേത്രരോഗകേ ൯൨
നാസാകർണ്ണമിവറ്റിന്നു കരുനൊച്ചി ഗുണംതുലോം
ഓഷ്ഠജിഹ്വാദിരോഗത്തിൽ യഷ്ടിമധുകമുത്തമം ൯൩
അരിമേദപ്പട്ട ദന്തരോഗത്തിന്നേററമുത്തമം
ഇവയോരോന്നുകൊണ്ടുള്ള പ്രയോഗം ഗുരുഭാഷിതാത് ൯൪
പ്രയോഗിച്ചാൽ ശമിച്ചീടും വ്യാധിയിച്ചൊന്നതൊക്കെയും.

## ചികിത്സായുക്തികളും വ്യത്യസ്തങ്ങളും.

അതിസാരം ജ്വരം ഭ്രാന്തും രക്തപിത്തം ദൃഗാമയം ൯൫
ശീതജ്വരവുമസ്ഥിസ്രാവവും കഴിനടം തഥാ
കാച്ചാങ്കണ്ണി പറങ്കിപ്പുണ്ണെന്നിച്ചൊല്ലിയരോഗകേ ൯൬
ആദിയിങ്കൽ ചികിത്സിച്ചാൽ ഔഷധം ഫലമാസ്സരാ
പഴക്കം കറയെച്ചെന്നേയൗഷധങ്ങൾ ഫലിച്ചിട്ടു. ൯൭
വിഷം കണ്ഠമപസ്മാരം ഹൃദ്രോഗഞ്ച മഹോദരം
വായുഗുന്മം പ്രമേഹഞ്ച വിഷൂചീ ഗ്രന്ഥിശൂലയും ൯൮
വിദ്രധീ വൃദ്ധയക്ഷ്മാവും വിസർപ്പഞ്ച മസൂരിയും
പുളകം ശീതപിത്തഞ്ച ചർമ്മകണ്ഡുഞ്ച ശ്വിത്രകം ൯൯
അശ്മരി മൂത്രകൃച്ഛ്രഞ്ച ശക്കര പാണ്ഡുകാമിലാ
ഇങ്ങനെയുള്ളരോഗങ്ങൾക്കൊക്കെക്കാലേ പ്രവൃത്തികൾ ൧൦൦

* ഐക്ഷാരാക്ഷി-യക്ഷാരാക്ഷി, (കാട്ടിവൾ-കരവ)

ചെയ്യാതെ പ്രബലപ്പെട്ടാൽ ഔഷധങ്ങൾ ഫലിച്ചിടാ
അതുകൊണ്ടാദികാലത്തേ തുടങ്ങേണം ചികിത്സകൾ. ൩൦൧

---

# അദ്ധ്യായം ൬.

---

## ഔഷധപാകക്രമം.

### കഷായവിധി.

കഷായമഞ്ചുമാഗ്ഗത്തിലുണ്ടു സേവിപ്പതിന്നിഹ
രസം കല്ക്കം ശൃതം ശീതം ഫാണ്ടശ്ചേതി പ്രകല്പനാ ൧
പഞ്ചധൈവ കഷായാണാം പൂർവ്വം പൂർവ്വം ബലാധികം.
1. ചതച്ചുപിഴിയുംനീരം—2. അരച്ചിട്ടുകലക്കിയതും ൨
3. ചതച്ചിട്ടുജലം വെന്തു നാലൊന്നാക്കിയെടുത്തതും
4. ചതച്ചുനീരിലിട്ടിട്ടു പിറ്റെന്നാളിലെടുപ്പതും ൩
5. അരച്ചതു കലക്കീട്ടു കറുക്കം ഫാണ്ടമെന്നതും
1. സ്വരസം നാല്പലംവേണം 2. മുക്കഴഞ്ചഥ കല്ക്കവും ൪
3. ശൃതം പചിപ്പാൻ പലവും 4. ശീതത്തിന്നപ്പഷട്പലം
5 മുപ്പലം മുക്കുടിക്കുകൊാം, സാമാന്യം വിധിയിങ്ങനെ ൫
രോഗത്തിന്റെ ബലംപാത്തും കായത്തിന്റെ ബലങ്ങളും .
കാലദേശവിശേഷങ്ങളൗചിത്യങ്ങളറിഞ്ഞഥ ൬
പ്രയോഗം ചെയ്തുകൊള്ളേണം മതിമാനാം ഭിഷഗ്വരൻ.

### സ്നേഹപാകക്രമം. *

തൈലം നാഴി പചിച്ചീടാൻ, കഷായത്തിന്നാനാൽപലം ൧

---

* ദേശവ്യത്യാസം അനുസരിച്ചു പാകം, കറികൾ, അളവു് ഇതുകളും കൂടെ മാറിക്കാണും എന്നുവരാം. "അഷ്ടാംഗഹൃദയം കല്പസ്ഥാനം ആറാമദ്ധ്യായത്തിൽ വിധിച്ചപ്രകാരം 'കല്ക്കസ്യ യോജയേൽ സ്നേഹാൽ ചതുർത്ഥം അഷ്ടമംദ്രവഃ' എന്നുള്ളതിൽ (ചതുർത്ഥം നാഴിക്കു 1 പലവു കഷായം എട്ടുകഴഞ്ചും, അഷ്ടമം ആറുകഴഞ്ചുമാണ്) അതിലെ അനുഗ്രഹണതൊക്കെയുംകണ്ടില്ല ഗ്രന്ഥകർത്താവു ഇങ്ങനെ അഭിപ്രായപ്പെട്ടതു്. തൻ ഗ്രഹിച്ചിട്ടുള്ള ഗ്രന്ഥാന്തരങ്ങളിലെ, നാലുകഴഞ്ചുവീതമുള്ള വിധിയില്ലെന്ന് എങ്ങനെയും തീർച്ചപറയാൻ കഴിയുകയില്ലല്ലോ. നാലുകഴഞ്ചുവീതം കല്ക്കംചേർത്തും, മൂന്നുകഴഞ്ചുചേർത്തും, കല്ക്കം ഇല്ലാതെയുംകൂടി പരമ്പരാഗതമായി പല സ്നേഹപാകങ്ങളും ഉള്ള സ്ഥിതിക്ക്, മേൽപറഞ്ഞതു് അശാസ്ത്രീയമെന്ന തീർത്തുപറയുന്നതു ചിന്തിച്ചു വേണ്ടതാണു്. സംസ്കൃതത്തിലെ പദ്യമാണെ മുഖ്യം.

ശൃതകഷായത്തിനു്, ഒരു പലം മരുന്നു ഇടങ്ങഴിവെള്ളത്തിൽ കഷായംവെച്ചു മൂന്നുകൂടുമാക്കി പിഴിഞ്ഞരിച്ചു രാവിലെ സേവിക്കുന്നതാണു മലയാളത്തിൽ പൂർവന്മാരായ വൈദ്യന്മാർ പ്രായേണ, സേവിപ്പിച്ചുവരുന്നതു് എന്ന വൈദ്യന്മാരെല്ലാവരും അറിഞ്ഞിരിക്കേണ്ടതാണു്.

മുന്നിട്ടാഢകതോയേ കുറുക്കിപ്പാദശേഷിതം
കഷായം തൈലവുംചേൎത്തു കല്ക്കത്തിന്നാറുനിഷ്കവും ൮
നാലുമെട്ടുംവിധിച്ചിട്ടങ്ങനാലൗചിത്യമോൎത്തവും
ചേൎത്തുകാച്ചിയരിക്കേണം ഘൃതതൈലങ്ങളിങ്ങനേ. ൯
തൈലവും ഘൃതവും കാച്ചീട്ടരിപ്പുസമിനേ തഥാ
ചികിത്സാക്രമശാസ്ത്രത്തിൽ ചൊന്നപോലെയുമാചരേത്. ൧൦
ശാലിതന്തുപരിസ്ഥാനേ പാത്രം വച്ചിട്ടരിക്കണം
നവവസ്ത്രങ്ങളെയാവൂ നിന്ദ്യം മററുള്ളതൊക്കെയും. ൧൧
മംഗളധ്വനിയാവോളം ചെയ്‌വൂ വിപ്രൎക്കു ദക്ഷിണാ
ഭിഷഗ്വരന്നുമവ്വണ്ണം ദക്ഷിണാചെയ്തുവാങ്ങുക. ൧൨
അരിച്ചവസ്ത്രമാത്തന്റെ ഗൃഹത്തിന്നുത്യജിക്കണം
ആൎത്തനാം ചാൎച്ചയുള്ളോൎക്കതതീവസ്ത്രമൊട്ടുമേ. ൧൩
ഭിഷഗ്വരനൊഴിഞ്ഞോൎക്കും വിധിയില്ലതിതെല്ലുമേ
വസ്ത്രമാശിച്ചുവെന്നാകിൽ രോഗശാന്തിവരാ ദ്രുതം. ൧൪
* ധന്വന്തരംജപിച്ചിട്ടു ഭിഷഗൌഷധമൊക്കെയും
പാനാഭ്യഞ്ജനനസ്യാദി ചെയ്യിച്ചാൽ സുഖമെത്രയും. ൧൫
ദേവവിപ്രഭിഷക്കിന്റെ പ്രസാദാലൗഷധങ്ങളെ
ഫലസിദ്ധിവരുത്തേണം രോഗശാന്തിക്കതൽക്ഷണം. ൧൬
മഹാവ്യാധിയതെന്നാകിൽ പൂൎവ്വകൎമ്മമറിഞ്ഞുടൻ
ദാനംചെയ്തുചികിത്സിച്ചാൽ ഔഷധം ഫലമാൎന്നിടും. ൧൭

## ഔഷധസേവാക്രമം.

ഔഷധങ്ങളതെല്ലാമേ ശുചിയായ്‌വച്ചിട്ടതിഹ
അമൃതാക്കീട്ടുസേവിപ്പാനുള്ളമാൎഗ്ഗം പറഞ്ഞിടാം. ൧൮
സുസ്ഥലേ ശുദ്ധിയായ് പൂൎവ്വദിക്കിൽദ്ദൃഷ്ടിയതായുടൻ
ഇരുന്നുഗുരുവൈദ്ധ്യാനിച്ചൗഷധം വാങ്ങണം തദാ. ൧൯

---

* ധന്വന്തരം—ധന്വന്തരീമന്ത്രം. ഇതു ഗുരുമുഖത്തിൽനിന്നുതന്നെ പഠിക്കേണ്ടതാണ്.

ധന്വന്തരീസ്തോത്രം താഴെ ചേൎക്കുന്നു.

[illegible]
[illegible]
[illegible]
[illegible]
[illegible]
[illegible]
[illegible]
[illegible]

ഭിഷഗ്വരനെവന്ദിച്ചിട്ടൌഷധംവാങ്ങിയപ്പോഴേ
യാതൊരീശ്വരനേ ഭക്ത്യാ സേവിച്ചീടുന്നതാനിഹ. ൨൦
അദ്ദേവനെസ്മരിച്ചിട്ടു മറ്റുദേവഗണത്തെയും
സ്മരിച്ചുകണ്ണടച്ചിട്ടു ധന്വന്തരിയെയും തഥാ ൨൧
ഭക്ത്യാധരിച്ചുറപ്പിച്ചു സുധാകലശത്തിൽനിന്നിഹ
പൊങ്ങിക്കവിഞ്ഞുനിന്നുള്ളോരമൃതായതിതെന്നുടൻ ൨൨
സങ്കല്പിച്ചിതിനാൽ സർവ്വരോഗശാന്തിയതാകണം
എന്നുധ്യാനിച്ചുസേവിച്ചു വാമഭാഗത്തുഭൂമിയിൽ ൨൩
പാത്രംകമഴ്ത്തിപ്പുറമേ മൂന്നുതട്ടിമലർത്തണം
ഔഷധോച്ഛിഷ്ടമിച്ഛിച്ചു വന്നുനില്ക്കുന്നദേവത- ൨൪
ക്കുത്തുള്ളികൾകൊടുക്കാഞ്ഞാലൌഷധത്തിങ്കലുള്ളൊരു
അമൃതാംശത്തെയപ്പോഴേ ഹരിച്ചീടും പിശാചുകൾ. ൨൫

### ഔഷധങ്ങൾസേവിച്ചാൽ ഗുണംകിട്ടുന്നതിനുള്ള കാലാവധി.

കഷായാദികൾ സേവിച്ചാലതിന്റെ രസമൊക്കെയും
സപ്തധാതുവിലെത്തീടുമൊരുയാമത്തിനുള്ളിലായ് ൨൬
മറ്റേയാമത്തിലപ്പോഴേ കൊടുക്കേണമിതൌഷധം
ഇങ്ങനെ യാമമോരോന്നായ് കൊടുക്കേണം മരുന്നുകൾ. ൨൭
ഘൃതതൈലങ്ങളെപ്പോലെ ഗുരുദ്രവ്യങ്ങളാകയാൽ
നാലുയാമംകഴിഞ്ഞിട്ടുവേണം സേവിച്ചുകൊള്ളുവാൻ. ൨൮

### രസോ(പാരദോ)ല്പത്തിയും സംസ്കാരാദികളും.

രസഗന്ധകമുഖ്യങ്ങൾ കാളകൂടവിഷങ്ങളും
ഉത്ഭവിച്ചുള്ളതല്പം ഞാനറിഞ്ഞവ പറഞ്ഞിടാം. ൨൯
ഹാടകേശ്വരനായിട്ടു മഹാദേവനിതെപ്പൊഴും
വിതലത്തിലിരുന്നിട്ടു പാർവ്വതീദേവിയോടിഹ ൩൦
സംഗംചെയ്തിന്ദ്രിയംവീണു നദിയായൊഴുകീട്ടതു്
കൂപങ്ങളിൽ നിറഞ്ഞാശു കവിഞ്ഞിട്ടുവരുന്നതു് ൩൧
രസമെന്നുപറഞ്ഞിടും പേരിതിന്നു പ്രസിദ്ധമാം.
ശിവബീജാഖ്യയെല്ലാമേ ചൊല്ലാമിന്നിരസത്തിനും ൩൨
ശിവബീജംകൊണ്ടുനിത്യം പ്രവൃത്തികളറിഞ്ഞാരോ
കൈകാര്യം ചെയ്തിടുന്ന മഹാജ്ഞാനിജനത്തിന്നു് ൩൩
അഷ്ടൈശ്വര്യംലഭിച്ചാശു ജരാമൃത്യുവൊഴിഞ്ഞുപോം
സൂതമാഹാത്മ്യമിന്നാർക്കും പറവാനെളുതല്ലിഹ ൩൪
ഉള്ളിൽപൊൻനിറമായിട്ടു പുറമൊക്കെവെളുത്തൊരു
നിറങ്ങൾ പലതായ്ക്കണ്ടാൽ നിന്ദ്യം സൂതം പ്രയോഗകേ. ൩൫

അകത്തുനിലമായിട്ടു മദ്ധ്യാഹ്നാർക്കപ്രകാശവും
പുറമേകാണ്മിലാ സൂതം പ്രയോഗത്തിന്നു നന്നിഹ ൩൬
രസപ്രയോഗമില്ലാത്ത വൈദ്യൻ നന്നല്ല കേവലം
ശ്ലേഷ്മേന്ധനമഹാരാശിം സദ്യോ ദഹതി പാവകഃ ൩൭
തഥാധാതുഗതഃ സൂതോ രോഗം ദോഷത്രയോത്ഭവം
വിഷമഗ്നിമലഞ്ചേതി ത്രയോദോഷാസ്സു പാരദേ ൩൮
അങ്കോലേന വിഷം ഹന്യാത് അഗ്നിനാപ്യഗ്നിമേവ ച
ഗൃഹധൂമോ മലം ഹന്യാത് കുമാരീ സപ്തകഞ്ചുകം ൩൯
മൂന്നുദോഷങ്ങളുംതീർത്തു ചെയ്യിട്ടവ്വ ചികിത്സകരം (യിൽ)
നാഗപംകാദിദോഷങ്ങൾ തീർക്കാഞ്ഞാൽ കൊല്ലുമേ രസം ൪൦
ചാതിലിംഗ(ക)ത്തിങ്കൽ നിന്നെടുക്കും രസമെത്രയും
പ്രയോഗങ്ങൾക്കുനന്നെന്നു കേൾപ്പുണ്ടു ഗുരുചൊല്ലി ഞാൻ. ൪൧

## രസം സേവിച്ചാൽ പത്ഥ്യക്രമം.

ഇതിന്നു പത്ഥ്യപാകങ്ങളും പ്രകാരങ്ങൾ പറഞ്ഞിടാം
കാറവുമുപ്പുമെല്ലാമൊഴിച്ചു ശേഷമിരി(രേഹോവസി)ക്കണം
പുകയൊന്നും കടിക്കൊല്ലാ സ്ത്രീകളോടുരിയാടൊലാ
മനഃക്ലേശങ്ങളുംകോപം താംബൂലം പുകയേല്ക്കയും ൪൨
വ്യായാമം വാഹനാരോഹം സൂക്ഷ്മനേത്രപ്രവൃത്തിയും
അഗ്നിസൂര്യാതപം പിന്നെ സദാ സങ്കോചകമ്പനാദിഃ ൪൩
മൂത്രാദിഗമനത്തിന്നു പാദുകേന ഗമിക്കയും
അന്നം ശുഷ്കമതാകിട്ടു കാംക്ഷ്യേലിട്ടു ഭുജിക്കയും ൪൪
തിപ്പലീമൂലകംകൂടെപ്പൊടിച്ചിട്ടു ഭുജിച്ചിടാം
ക്ഷീരം പാചിച്ചുകൂട്ടിടാം നിരവത്തെറ്റു തൽക്ഷണം ൪൫
ഘൃതവും വേണമെന്നാകിൽ കൂട്ടിക്കൊള്ളാം ദിനേദിനേ
പത്ഥ്യം വത്സരമെന്നാകിൽഫലം പൂർണ്ണമതായ്വരും ൪൬
വഹിക്കാത്തോർക്കാറുമാസം ത്രിമാസം മണ്ഡലം തഥാ
അന്യഥാ നിഷ്ഫലം ജ്ഞേയം അപാകേ കുഷ്ഠസംഭവം ൪൭
മധുസ്നേഹദിഗ്ദ്ധൽഗുലുനാമേവം പത്ഥ്യക്രമം വിട്ടു.

## രസസേവകാലത്തു മററു വർജ്ജ്യങ്ങൾ.

രസംസേവിച്ചിരിക്കുമ്പോൾ പാവയ്ക്കാ കമ്പളങ്ങയും ൪൮
കോവയ്ക്കാവെള്ളരിക്കായും കൊമ്മട്ടി കദളീഫലം
മണത്തക്കാളിയും പിന്നെ കയ്പക്കായും ചുരയ്ക്കയും ൪൯
ചേമ്പും മത്തങ്ങയും പിന്നെ ചുണ്ടക്കാ കത്തിരിക്കയും
അമരപ്പയറും ചീര പച്ചത്തേങ്ങാ ചെറുപയർ ൫൦

പുളിയും മുളകും നല്ല മാങ്ങായും ബൃഹതീഫലം
പനസക്കാ മുതിരയും പലതുണ്ടിനിയിങ്ങനെ ൧൨.
പൊല്ലാതുള്ളവ വർജ്ജിപ്പാൻ മാംസവും പലതുണ്ടെടോ!
ഇവയെല്ലാം മൂന്നുമാസം വർജ്ജിച്ചേമതിയായുള്ളൂ. ൧൩.

### പത്ഥ്യങ്ങൾ.

പത്ഥ്യം പാലോടുതൈർനെയ്യും ശാല്യന്നം ചെറുചീരയും
ഇന്തുപ്പു ചുക്ക മുത്തങ്ങ മുൽഗഞ്ച തഴുതാമയും ൧൪
കൂട്ടാം മറെറാക്കെ വർജ്ജിക്കാം മണ്ഡലത്തോളമിങ്ങനെ.

### രസദോഷപ്രതീകാരം (ചികിത്സ)

രസവേഗങ്ങളുണ്ടായാൽ ചെയ്യാനുള്ള ചികിത്സകൾ ൧൫
ശിശിരങ്ങളെയാവോളം ചെയ്തുകൊൾക പിന്നെ പിന്നെ
ചന്ദനം ഘനസാരങ്ങൾ തേക്ക സേവിക്കയുമുണ്ണണം ൧൬
പത്രുവിൻമധിയുംനന്ന സിതമേറെപ്പൊടിയായിഹ
ഇളനീർ വെള്ളവുംകൊള്ളാം സേവിപ്പാൻ മധുരങ്ങളും ൧൭
മന്ദമാരുതമേല്ക്കണം ശീതതോയാഭിഷേകവും
ചെയ്തു ശാന്തിവരുത്തണം രസദോഷത്തിനിങ്ങനെ. ൧൮

### ഗന്ധകത്തിന്റെ ഉല്പത്തിയും മററും.

ഗന്ധകത്തിൻവിശേഷങ്ങളല്പമിന്നിപ്പറഞ്ഞിടാം.
ശ്വേതദ്വീപിൽ ക്രീഡചെയ്തു പാർവ്വതീശങ്കര പുരാ ൧൯
വസിക്കുന്നാറം ദേവിതന്റെ (കാവിനാള്) രജസ്സ്രാവമുള്ളവസ്ത്രവും
പാലാഴിയിൽ കളിച്ചിട്ടു വസ്ത്രംമുക്കിപ്പിഴിഞ്ഞതു് ൨൦
ദ്വീപങ്ങളിൽചെന്നുചേർന്നിട്ടുണ്ടായുള്ളതു ഗന്ധകം
രസത്തോടൊക്കമേചിന്ന ഗന്ധകത്തിൻഗുണങ്ങളും ൨൧
ഗന്ധകം രസവുംകൂട്ടി ചേർത്തു ശുദ്ധിവരുത്തു രസം
രസഭസ്മത്തോടുല്യം മറെറാന്നില്ലൗഷധംഭുവി ൨൨.
അവററിന്റെ പ്രയോഗത്തിനുണ്ടുശാസ്ത്രമനേകമായ്
അവയൊക്കെയറിഞ്ഞിട്ടു മഹാത്മാക്കൾ പ്രവൃത്തികൾ ൨൩.
ചെയ്തുലിഹ പരത്തിങ്കൽ സൗഖ്യമായിട്ടിരുന്നിടാം.

### അഭ്രകോല്പത്തി

അഭ്രകോല്പത്തിയുംചൊല്ലാം കഥതാനതറിഞ്ഞവ ൨൪
ശങ്കരൻസുന്ദരവേഷംകണ്ടു പാർവ്വതിദേവിയും
സംഭ്രമിച്ചിറ്റിതംവീണിട്ടുള്ളതഭ്രകമായതു്. ൨൫
അതുനാലുപ്രകാരത്തിലുണ്ടെന്നാലതിലൊക്കെയും
വജ്രാഭ്രകം പ്രയോഗത്തിന്നേററവും ഗുണമുള്ളതു് ൨൬

### കാളകൂടോല്പത്തി.

കാളകൂടവിഷത്തിന്റെ ഉത്ഭവം പറയാമിനി
ദേവകൾക്കൃഷിശാപംകൊണ്ടുത്ഭവിച്ച ജരാനര ൧൧
തീർപ്പാൻ ക്ഷീരാബ്ധിമഥനംചെയ്വാൻ മന്ദരപർവതം
ദേവാസുരകളൊന്നിച്ചു പറിച്ചാഴിയിലിട്ടതിൽ ൧൨
മഹാനാഗമതായുള്ള വാസുകിതന്നെയങ്ങതിൽ
ചുററീട്ടസുരരുംദേവഗണവുംകൂടിയങ്ങനെ ൧൩
വലിച്ചുകടയുന്നേരം മർദ്ദിച്ചു വാസുകി വിഷം
അഷ്ടാദശമതായുള്ള കാളകൂടമതായത്. ൧൪
അതിന്റെ നാമമോരോന്നു പ്രത്യേകം പറയാമിനി
കാളകൂടഞ്ച മയൂരം തിന്ദുകം വാലുകം തഥാ ൧൫
സൂക്തവും വത്സനാഭഞ്ച വത്സനാഗം സുമംഗലം
സിംഹികക്കർക്കടംപിന്നെ കർദ്ദമം പുഷ്കരം തഥാ ൧൬
ശിലാശിഖീ ച ഹാരിദ്രം ഹരിതം ചക്രമേവ ച
ഹാലാഹലവുമിച്ചൊന്നതഷ്ടാദശവിഷങ്ങളും ൧൭
ഇങ്ങിനെ പലതുണ്ടിന്നുമൌഷധോല്പത്തി ചൊല്ലുവാൻ
അവയൊക്കെയറിഞ്ഞിട്ടു പറവാനസാദ്ധ്യമാം. ൧൮

### ഔഷധങ്ങളുടെ ഫലകാലനിർണ്ണയം.

രസം ഗന്ധകമിത്യാദി സേവിച്ചാൽ ശതവത്സരം
ഗുണമുണ്ടുമനുഷ്യർക്കു കാലത്തോളിന്നവതുള്ളതും. ൧൯
ഷഷ്ടിവത്സരമുണ്ടല്ലോ തീക്ഷ്ണത്തിന്നു ഗുണങ്ങളും
ലോഹത്തിന്നിഹ സംക്ഷേപം ചൊല്ലാം വിംശതിയും തഥാ ൨൦
ദശവർഷം ഗുണംകിട്ടും സേവിച്ചാൽ ഫലമിങ്ങനെ
ഘൃതതൈലങ്ങൾ സേവിച്ചാൽ ഒരുവത്സരമെങ്കിലും ൨൧
ലേഹത്തിന്നാറുമാസം താൻ ചൂർണ്ണത്തിന്നിരുമാസവും
കഷായങ്ങൾക്കൊരേയാമം നില്ക്കുമല്ലോ ഗുണങ്ങളും ൨൨
കിഴിയും ധാരയിത്യാദി ചെയ്താലീരണ്ടുവത്സരം
മൂവാണ്ടിൽപിന്നെയുംവേണം അല്ലാത്താൽ ഗുണമില്ലെടോ. ൨൩
പാവും ഗുൽഗുലുവിത്യാദി വലുതായഘൃതങ്ങളും
മുഴയോഗങ്ങൾ സേവിച്ചാൽ മൂന്നുവത്സരമാംഗുണം. ൨൪

### ജ്വരനിദാനാദികം.

മുൻചൊന്നപോലെ ദേഹത്തിൽ മൂന്നുദോഷങ്ങളുള്ളത്
തന്റെ സ്ഥാനത്തിരിക്കുമ്പോൾ കോപിക്കാനുള്ളഹേതുവും ൨൫
തന്റെയഗ്നിബലത്തിന്നു തക്കതല്ലാത്തഭുക്തിയും
ദേഹത്തിന്റെ ബലത്തിന്നു തക്കതല്ലാപ്രവൃത്തിയും ൨൬

ഉണ്ടാകുമ്പോൾ ത്രിദോഷങ്ങൾ കോപിച്ചാമാശയത്തിലു്
ചെന്നാപ്പക്വാഗ്നിയെത്തള്ളിപ്പുറത്താക്കീട്ടുമെല്ലവേ ൯൨
ജ്വരത്തെയുണ്ടാക്കീടുന്നു ത്രിദോഷങ്ങൾ ശരീരിണാം.
ജ്വരം മൂന്നുപ്രകാരത്തിൽ അറിഞ്ഞെപ്പറയാമിനി ൯൩

### വാതജ്വരലക്ഷണം.

കുളിരും പനിയും ദാഹം സർവ്വാംഗംനോക ഛർദ്ദിയും
നട്ടവും തുടയുംനന്നായ് കനക്കം തലനോകയും ൯൪
കഴുത്തും മുഖവുംനന്നായ് മെലിയും കോപശീലവും
കഴയ്ക്കും സർവ്വഗാത്രങ്ങൾ കണ്ണിൽനിന്നൊഴുകുംജലം ൯൫
ഭ്രമംപാരക മോഹിക്ക കണ്ണുംജാനു ചുളുന്നതേ
പാദശോഫമതുംകാണാം വാതത്തിൻ്റെപനിലക്ഷണം. ൯൬

### പിത്തജ്വരലക്ഷണം.

ചുഴലും പനിയും ദാഹമേൾക്കാനം തൊണ്ടുഛർദ്ദിയും
രക്തഛർദ്ദിയുമുണ്ടാകാം മുഖം ചുട്ടുകട്ടക്കയും ൯൭
മെലിഞ്ഞുതന്റെഗാത്രങ്ങൾ ഉള്ളും കോപിക്ക കാമില
ഉന്മാദം ചൊറുകം പിത്തപ്പനിയുള്ളോർക്കു ലക്ഷണം. ൯൮

### കഫജ്വരലക്ഷണം

കുളിരും പനിയും കാസം ശ്വാസംമുട്ടലുമേങ്ങലും
മൂക്കൊഴുകും മുഖംവീർക്കും വിയർക്കും തലയേററവും ൱
തണുക്കും സർവ്വഗാത്രങ്ങൾ ചോറുവേണ്ടാ ചുമയ്ക്കയും
ശ്ലൈഷ്മികപ്പനിയെന്നുള്ള പേരിതിന്നുപ്രസിദ്ധമാം. ൱൧

### ഇവയ്ക്കു ലംഘനാദിവിധി.

ഇമ്മൂന്നിനുംക്രമത്താലേ ഒന്നരണ്ടുംമൂന്നുമായ്
പട്ടിണിട്ടിവസംനന്നായ് കഴിച്ചാൽ ശമനംവരും ൱൨
ത്രിദോഷങ്ങളിൽനിന്നുണ്ടാം വൃത്തിഭേദങ്ങൾകൊണ്ടുടൻ
ജ്വരങ്ങളാദിയായിട്ടുള്ളനേകം രോഗസംഭവം ൱൩
അതിൻ്റെലക്ഷണംചൊൽവാൻ വഹിക്കുന്നില്ലെനിക്കു്
പുരാണമുനിമാർചൊന്ന ലക്ഷണങ്ങളറിഞ്ഞുടൻ ൱൪
ചികിത്സചെയ്തുകൊള്ളേണം മതിമാനാം ഭിഷഗ്വരൻ.

### ജ്വരാന്തൽ.

സപ്തവിംശതിനക്ഷത്രത്തിങ്കലും ജ്വരമുത്ഭവം ൱൫
വന്നാൽമൃതിഭവിക്കുന്ന നാളും ശമനകാലവും
ജ്വരാന്തൽകണ്ടുചൊല്ലീടാമതിൻ്റെ ദിനസംഖ്യകൾ ൱൬

അശ്വതിക്കു ജ്വരം വന്നാൽ എട്ടാന്നാളതുവിട്ടുപോം
ഭരണിക്കു മരിച്ചീടും വേഗം ശമനമെന്നതും ൯൭
രണ്ടുപക്ഷങ്ങളുംകൊണ്ടൊന്നെണ്ണല്ലൊ ജ്വരത്തിലതിൽ.
കാൎത്തികക്കെട്ടിലും പിന്നെ പന്ത്രണ്ടിൽ മൃതിയെന്നതു ൯൮
പക്ഷമൊന്നാം കഴിഞ്ഞാകിൽ ചതുൎവ്വിംശതി മോഹമാം
പിന്നെശ്ശമനമായിട്ടുവരും നല്പൌഷധങ്ങളാൽ ൯൯
രോഹിണിക്കെട്ടിലും പിന്നെ പന്ത്രണ്ടിൽ ശമിയാഞ്ഞിലോ
പഞ്ചവിംശതിനാൾ തീരും ജ്വരമെന്നതു നിശ്ചയം. ൧൦൦
മകൈ(കീ)രമഞ്ചിൽകൊന്നീടുമാതിരയ്ക്കുമതങ്ങനേ
പുണർതം വിടുമെട്ടാന്നാൾ പൂയം വിട്ടീടുമങ്ങനേ ൧൦൧
ആയില്യംകൊല്ലുമെന്നുള്ള പക്ഷം തന്നെയതായതു്
മകത്തിന്നൊരു പക്ഷത്തിന്നുള്ളിൽ ശാന്തമതായ്വരും ൧൦൨
പൂരം പത്തിൽ വിടാതാകിൽ കൊല്ലുമെന്നൊരു പക്ഷവും
ഉത്രത്തിന്നു പന്ത്രണ്ടിൽ വിടാഞ്ഞാൽ ദീൎഘമായ്വരും ൧൦൩
അത്തത്തിന്നെട്ടിൽ വന്നില്ല മൃതിയെന്നാൽ ശമിച്ചുപോം
ചിത്തിരയ്ക്കിരുപത്തഞ്ചിൽ വിടാഞ്ഞാൽ ദീൎഘമാം ജ്വരം ൧൦൪
ചോതിക്കു പതിനേഴാംനാൾ കഷ്ടം പിന്നെശ്ശമിച്ചിടും
ശ്ശുപ്പമെട്ടിൽ മരിക്കാഞ്ഞാൽ മുപ്പത്തഞ്ചിൽ വിടും ജ്വരം ൧൦൫
മൈത്രം വേഗം ശമിച്ചീടും കേട്ടയ്ക്കുപത്താംദിനം മൃതി
വന്നില്ലെങ്കിൽ ശമിച്ചീടും മുപ്പതിന്നതു നിൎണ്ണയം. ൧൦൬
മൂലത്തിൽ പത്തുനാൾ ചെന്നാൽ വിട്ടിടും ജ്വരമപ്പൊഴേ
പൂരാടം മുപ്പതിൽ തീരുമുത്രാടം പന്തിരണ്ടതിൽ ൧൦൭
ശമിക്കാഞ്ഞാൽ മരിച്ചീടുമെന്നല്ലൊ പറയുന്നിതു്
തിരുവോണം ശമിച്ചീടും തിങ്കളൊന്നതിൽ നിൎണ്ണയം. ൧൦൮
അവിട്ടമഞ്ചിൽകൊല്ലാഞ്ഞാൽ പന്ത്രണ്ടിന്നു വിടും ജ്വരം
ചതയംകൊല്ലുമേ പിന്നെ പൂരുട്ടാതിക്കു ശാന്തമാം ൧൦൯
ഉത്രട്ടാതിക്കുമവ്വണ്ണം രേവതിക്കിഹ പത്തുനാൾ
ചെല്ലുമ്പോൾ ശമനം തന്നെ ജ്വരത്തിലിങ്ങനേ ക്രമം. ൧൧൦

---

## അദ്ധ്യായം ൫.

---

### ജ്വരരക്ഷാകൎമ്മങ്ങൾ.

ശൈവജ്വരങ്ങളും പിന്നെ വൈഷ്ണവജ്വരവും തഥാ
ചൊല്ലുന്നിഹ ചതുഷ്ഷഷ്ടി സംഖ്യകളതിന്നുള്ളതു് ൧

അവററിന്നൊക്കെ നന്നല്ലോ ബാണമന്ത്രഞ്ച യന്ത്രവും
ദേഹേധരിക്കയും നന്നങ്ങാഹുതിചെയ്കയും തഥാ ൨
ബാണയുദ്ധം കഥകേൾക്ക ജ്വരത്തിങ്കൽ വിശേഷതഃ
ബാണയുദ്ധംപുസ്തകത്തെ തലയ്ക്കൽ വെയ്ക്കയുംഗുണം ൩
കൂട്ടജ്വരത്തിൽനന്നല്ലോ മൃതപത്രഹുതം തഥാ
സുദർശനം ശൂലിനിയും മൃത്യുഞ്ജയഹുതം തഥാ ൪
ധന്വന്തരവുമിച്ചൊന്നതെല്ലാം ജ്വരവിനാശനം.

### രോഗങ്ങളിൽ ദൈവികപ്രതിവിധി മുതലായ കർമ്മങ്ങളുടെ ആവശ്യകത.

ജന്മാന്തരത്തിൽച്ചെയ്തുള്ള മഹാപാപങ്ങൾകൊണ്ടുടൻ ൫
ഇജ്ജന്മം വ്യാധിയാൽ പീഡിച്ചുഴന്നീടുന്ന മർത്ത്യനും
തച്ഛാന്തികരൗഷധം ദാനം ജപഹോമാർച്ചനാദിയാം ൬
സൽകർമ്മം പലതുണ്ടല്ലോ മഹത്തുക്കൾ വിധിച്ചതു്
(അക്കർമ്മങ്ങളപേക്ഷിച്ചിട്ടൗഷധാൽ ശമനത്തിനു് ൭
ഭിഷഗ്വരൻ പുറപ്പെട്ടാലപകീർത്തി ഭവിച്ചിടും
പലയംഗങ്ങളെക്കൊണ്ടു ചേഷ്ടിക്കുന്നൊരു ഗാത്രകേ ൮
ചിലയംഗങ്ങളില്ലാഞ്ഞാൽ ഗാത്രചേഷ്ട ഭവിക്കുമോ?)
സൽകർമ്മങ്ങളിതില്ലാഞ്ഞാലക്കർമ്മം ഫലമറ്റുതാ ൯
സൽകർമ്മംകൊണ്ടുമുക്കാലുമൗഷധംകൊണ്ടുകാലുമായ്
പൂർണ്ണാംഗമായ്ഭവിച്ചെന്ന്യേ പോകാ വ്യാധികളൊന്നുമേ. ൰
അവയോർത്തറിവുള്ളോർകൾ സൽകർമ്മങ്ങളെയാവോളം
ചെയ്യിച്ചിട്ടൗഷധം നന്നായ് കൊടുത്താൽ ശമനംവരും ൰൧
സന്നിക്കുകാരണമായിട്ടാറുദേവതയുണ്ടതു്
യമനും ഭൈരവൻ നാഗയക്ഷിയോടുടയാമഥ ൰൨
മുയലീയക്ഷ്യപസ്മാരയക്ഷിയിങ്ങനെയാറതു്.
ഇവററിന്നുകഴിക്കേണ്ടും ബലിക്രിയ പറഞ്ഞിടാം ൰൩
ബലിയമൻ ഭൈരവന്നും നാഗയക്ഷിബലിക്രിയാ
കാളിചാമുണ്ഡിബലിയും മുയല്യാഖ്യസ്ത്രീമങ്ങനെ ൰൪
അപസ്മാരബലീ നന്നു മന്ത്രം പഞ്ചാക്ഷരാദിയും
സുദർശനം ശൂലിനിയും അഘോരം ശരഭം തഥാ ൰൫
പിന്നെയും പലതുണ്ടല്ലോ മന്ത്രയന്ത്രബലിക്രിയാ
ശിവപൂജാ വിഷ്ണുപൂജാ വിശേഷാൽ ഗുരുപൂജയും ൰൬
ഗോദാനം ദശദാനങ്ങൾ മുഖ്യമായ് വിപ്രഭോജനം
ഇവകൊണ്ടും പ്രസാദിച്ചിട്ടീശ്വരാനുഗ്രഹത്തിനാൽ ൰൭
ഔഷധം ഫലമാകുന്നേ ജീവിപ്പൂ രോഗി നിർണ്ണയം.
അതിന്നുമുമ്പിൽചെയ്യേണം മന്ത്രൗഷധി ബലിക്രിയ ൰൮

ദാനഹോമാദിയുംമുമ്പിൽ ചൊന്നപോലെ കഴിച്ചഥ
പ്രാണദായകമായുള്ളൌഷധങ്ങളുമാദരാൽ ൧൯
ഭിഷഗ്വരൻ കൊടുത്തിട്ടു സന്നിപാതാർണ്ണവത്തിലെ
മുഴുകീട്ടു കിടക്കുന്ന മർത്ത്യരെ രക്ഷചെയ്യണം. ൨൦
ധാന്യാന്തരഹുതംപിന്നെ മൃത്യുഞ്ജയഹുതം തഥാ
മൃത്യുഞ്ജയാഖ്യമന്ത്രേണ മൂന്നുലക്ഷം ജപിക്കയും ൨൧
അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഗണനാഥഹുതം തഥാ
ത്രികാലപൂജയുംവേണം പന്തിരണ്ടുദിനത്തോളം ൨൨
ശംഖാഭിഷേകം ധാരാദി നെയ്‌വിളക്കെണ്ണയാട്ടുക
ഉമ്പചാർത്തിക്കയും മാലകെട്ടിച്ചാർത്തിക്കയും തഥാ ൨൩
വില്വപത്രംകൊണ്ടു പുഷ്പാഞ്ജലിയേറ്റവുമുത്തമം
പാൽപ്പായസം നിവേദിക്കാം ശർക്കരപ്പായസം തഥാ ൨൪
ഗൗരീഗാത്രമിളനീരാൽ ആട്ടുക നേദ്യവും തഥാ
മറ്റും സല്ക്കർമ്മമാവോളം ചെയ്തുകൊൾക ദിനേദിനേ ൨൫
അഷ്ടാഭിഷേകം ചെയ്യുന്നാൽ നഷ്ടമാം രോഗമപ്പൊഴേ.

മൃത്യുഞ്ജയഹവനത്തിനുള്ള ഉപകരണാദികൾ.

മൃത്യുഞ്ജയാദിഹോമങ്ങൾ മന്ത്രയന്ത്രബലിക്രിയാ ൨൬
ഇവയെല്ലാം പ്രയോഗിപ്പാൻ മഹാബ്രാഹ്മണർവേണ്ടതു്
വേദസമ്പന്നനായ് ധർമ്മശീലവൈദികവൃത്തിയായ് ൨൭
ഗൃഹസ്ഥാശ്രമിയായുള്ള ബ്രാഹ്മണശ്രേഷ്ഠനോടുടൻ
മുമ്പിൽചെന്നറിയിച്ചിട്ടു കോപ്പു ചാർത്തിച്ചുകൊള്ളണം ൨൮
ലോഭംകൂടാതെകണ്ടിട്ടു കോപ്പുകൂട്ടിക്കൊടുത്തഥ
വഴിപോലെകഴിപ്പിച്ചു ദക്ഷിണാ ചെയ്തുകൊള്ളണം. ൨൯
മൃത്യുഞ്ജയഹുതത്തിനു നിത്യം ബ്രഹ്മാലയത്തില്
കൊണ്ടുചെന്നുകൊടുക്കേണ്ടും പദാർത്ഥങ്ങൾ പറഞ്ഞിടാം ൩൦
തണ്ഡുലം വ്രീഹിയും നിത്യമോരോ പ്രസ്ഥങ്ങൾവേണ്ടതു
കദളംഘൃതവുംവേണം നാളികേരവുമൊന്നഥ ൩൧
മെലെരിക്കെട്ടുമോരോന്നു വിളക്കുപാളയുമൊന്നിടോ
ഉഴക്കുവേണം കേരാജ്യം പുഷ്പം പുല്ലും ദിനേദിനേ ൩൨
ഒന്നാമതാം ദിനത്തിങ്കൽ ഷഡിന്നോതവനവൃക്ഷകൾ
നാൽവിരൽനീളമൊപ്പിച്ചിട്ടായിരത്തെട്ടുവേണ്ടതു് ൩൩
ചിതീയലിവരേപോരാൽതന്നാടേമൊട്ടുമങ്ങനെ
മൂന്നാംദിനത്തിൽ പ്രസ്ഥാർദ്ധം തിലം നന്നായ്തിരിഞ്ഞതും ൩൪
നാലാംനാൾ ദൂർവ്വമുമ്മൂന്നു കൂട്ടിയിട്ടങ്ങതെണ്ണിയാൽ
ആയിരത്തെട്ടുവേണം നൽപാലം നാഴിയതല്ലിനേ ൩൫

ക്ഷീരം പ്രസ്ഥാൎദ്ധമഞ്ചാന്നാറം ഗുഡാംന്നാറം ഘൃതമങ്ങിനെ
എഴാംന്നാറം പായസത്തിന്ന ക്ഷീരം പ്രസ്ഥം പലംസിതാ ൩൬
കഡുബാതണ്ഡുലം പായസാഹുതിക്കന്നവേണ്ടതു്
മൂന്നലക്ഷം ജപിക്കേണമതിന്നേ പതിനെട്ടപേർ ൩൭
കൂട്ടിയസ്സംഖ്യയൊപ്പിച്ചേ ജപിപ്പാനെളുതാസ്സുതു.
ജപിക്കുന്നമഹാവിപ്രൎക്കു് മൃഷ്ടാന്നമയുടൻ ൩൮
കൊടുത്തു ദക്ഷിണായോരോ പണം താംബൂലസംയുതം
ചെയ്തുപ്രീതിവരുത്തീട്ട മൃത്യുഞ്ജയഹുതത്തിന്നം ൩൯
പരികൎമ്മികൾക്കൊന്നിച്ചു പണം മുമ്മൂന്നൊരോരിന്നം
കൂട്ടിക്കൊണ്ടുകൊടുത്തീട്ട പ്രസാദം വാങ്ങിയപ്പൊഴേ ൪൰
സേവിക്ക രോഗിയെന്നാകിലപമൃത്യുവൊഴിഞ്ഞുപോം
ശത്രുപീഡകളുന്തീൎന്ന സുഖംമേലിൽ ഭവിച്ചിടും. ൪൧

### ഗണപതിഹോമത്തിന്ന് ഉപകരണാദികൾ.

അഷ്ടദ്രവ്യങ്ങൾകൂട്ടീട്ട ഗണനാഥഹുതത്തിന്ന്
രണ്ടേകാൽതണ്ഡുലംവേണം ഒന്നേകാൽവ്രീഹിയും തഥാ ൪൨
പ്രസ്ഥാൎദ്ധംപൊരിയുംവിത്തും തഥൈന്നാളേകൊടുത്തഥ
ഘൃതംനാഴിയതും നാലുപലംശൎക്കര തേനരി(തേൻഉരിയ) ൪൩
കദളിപ്പഴമെട്ടല്ലോ കൊട്ടത്തേങ്ങാതരൎദ്ധവും
അഷ്ടാപവങ്ങളുള്ളോരു കരിമ്പിൻതടിതൊന്നഥ ൪൪
പച്ചത്തേങ്ങാരണ്ടുവേണം തിലംകദംബസംഖ്യയും
മേലെരിക്കെട്ടമൊന്നല്ലോ വീട്ടുപാളയുമൊന്നെടോ ൪൫
ദീപത്തൈലംപുല്ലുപുഷ്പമിവയെല്ലാംകൊടുത്തഥ
ഹോമാന്തേ ദക്ഷിണാചെയ്തു പ്രസാദംവാങ്ങിയപ്പൊഴേ ൪൬
സേവിച്ചുകൊൾകിലാപത്തങ്ങവൎഗ്ഗമൊഴിഞ്ഞുപോം.

### സൎപ്പബലി(നാഗപൂജ)യ്ക്കു് ഉപകരണാദികൾ.

സൎപ്പദ്രോഷംകഴിപ്പിപ്പാൻ പണിപാരമതെങ്കിലും ൪൭
എളിയോൎക്കുംകഴിപ്പിപ്പാനെളുതായോരുമാൎഗ്ഗമായ്
കോപ്പു ചാൎത്തിച്ചിരിക്കുന്നകണക്കേവംപറഞ്ഞിടാം ൪൮
അരിയുംകരിയുംപിന്നെ മഞ്ഞളുംപൊടിചെയ്തതും
വെവ്വേറെനാഴിയോരോന്ന തണ്ഡുലം മൂന്നിടങ്ങഴി ൪൯
ഒന്നേകാൽവ്രീഹിയും നല്ല കരിമ്പിൻതടിതേങ്ങയും
രണ്ടുവേണമിളനീരും പ്രസ്ഥാൎദ്ധം ക്ഷീരവും തഥാ ൫൰
ഉരിയപ്പത്രുവിൻനെയ്യും കേരതൈലവുമങ്ങനെ
കദളിപ്പഴവുംവേണം ചതുൎവ്വിംശതിസംഖ്യയും ൫൧

ദർഭമുഷ്ടിയുമൊന്നല്ലോ പുഷ്പംകൂടൊന്നു, വെററില
മൂന്നുവേണം, കരുത്തോലമടലൊ,ന്നിലയഞ്ചിഹ(ഞ്ചെടോ) ൧൨
തിരശ്ശീലതിരിച്ചിട്ടുണ്ടൊരുന്നുറൊന്നുസംഖ്യയും
പച്ചപ്പാളകൾകൊണ്ടുള്ള കൃത്തപാളകളും തഥാ ൧൩
തന്ത്രിക്കുംപരികർമ്മിക്കും ഭക്ഷണത്തിന്റെകോപ്പുകൾ
വഴിപോലെകൊടുക്കേണം തുഷ്ടമായുണ്ടുവാനെടോ ൧൪
പിന്നെദ്ദക്ഷിണയും നാലുപണംകൊണ്ടുകഴിച്ചുടൻ
തീർത്ഥപ്രസാദവുംതന്ത്രിയപ്പോളുംവാങ്ങിച്ചുതൽക്ഷണേ ൧൫
ഗൃഹത്തിൽകൊണ്ടുചെന്നിട്ടു തളിപ്പാർക്കനല്ലിയാലത്തു
രോഗപീഡകളുംതീർന്നു സമ്പൽസന്തതിവർദ്ധനം. ൧൬

## ശ്രാദ്ധാദി പിതൃകർമ്മങ്ങളുടെ ആവശ്യകത.

അല്പായുസ്സുകളായിട്ടും അപമൃത്യുക്കളായതും
അശുദ്ധിസംക്രമിച്ചുള്ള മരണങ്ങളതൊക്കെയും ൧൭
മൃതദേഹസ്യസംസ്കാരം താമസിച്ചുന്നിരിക്കിലും
പ്രേതങ്ങളായ്ഭവിച്ചിട്ടു ചെയ്തിടുന്നിതുപദ്രവം. ൧൮
മരിച്ചാൽവഴിയേതന്നെ കർമ്മംചെയ്തുപിതൃക്കളെ
സ്വർഗ്ഗ(പിതൃ)ലോകത്തിലാക്കാതവെച്ചിരിക്കമൂലമെങ്കിലും ൧൯
അധോഗതികളായ്വന്നു ശപിക്കുമ്പോളനർത്ഥവും
വലുതായിട്ടുവന്നീടുമതുനീക്കേണമഞ്ജസാ ൨൦
അവർക്കു സൽഗതിക്കായി വാവുട്ടു തിലഹോമവും
ക്ഷേത്രപിണ്ഡങ്ങളുംപിന്നെച്ചെയ്വൂവൃന്ദാന്നഭോജനം ൨൧
അപ്പോൾ പിതൃപ്രസാദേന ധനധാന്യസമൃദ്ധിയും
സന്താനങ്ങൾവിശേഷേണ ചെന്താർബാണസമാനരായ് ൨൨
ചിന്തിതംപോലെവന്നീടും സന്തതം സഫലം ധ്രുവം.

## തിലഹവനത്തിന് ഉപകരണാദികൾ.

തിലഹോമംവെയ്ക്കിട്ടു കഴിപ്പാനുള്ളകോപ്പുകൾ ൨൩
പ്രതിബിംബദ്വയംപൂർവ്വം രജതം കാഞ്ചനം ച
തീർത്ഥപുണ്യാഹവുംപിന്നെ പഞ്ചഗവ്യാഭിഷേകവും ൨൪
ചെയ്തശുദ്ധിവരുത്തീട്ടങ്ങാവാഹിച്ചുപിതൃക്കളെ
പ്രതിബിംബത്തിലാക്കീട്ടു സൽപീഠേഷു പ്രതിഷ്ഠയേത് ൨൫
പ്രതിബിംബപ്രതിഷ്ഠിക്കുംദിവസംചെയ്തു ദക്ഷിണാ
പൂർവ്വം പവിത്രം പുണ്യാഹം ദാനംചെയ്വൂ തതഃ പുനഃ ൨൬
വസ്ത്രവുംകൂടെനൽകേണം പണമീരണ്ടുദക്ഷിണാ
ബിംബശുദ്ധിവരുത്തീടാൻ പഞ്ചഗവ്യസ്യസാധനം ൨൭

നാല്പാമരം പുറവുമെണ്ണ ദർഭയും കദളീഫലം
ഭസ്മപ്പൊടികളും വേണം അക്ഷതം പുഷ്പവും പുനഃ ൩൮
തിലഹോമ, മമാവാസിദിവസേ സ്വസ്ഥലേഷു ച
കൊണ്ടുചെന്നുകൊടുക്കേണം ശുദ്ധമായിട്ടുകോപ്പുകൾ ൩൯
നിവേദ്യം സപാസ്തികം പിന്നെ കിഴിയോടുപയുക്തവും
തന്ത്രികം പരികർമ്മികം ഭക്ഷണത്തിന്നുമൊപ്പമെ ൪൦
ഉണക്കലരിയായിട്ടു രണ്ടുമുക്കാലിടങ്ങഴി
നെയ്യിടങ്ങഴിയൊന്നത്രേ തേങ്ങാരണ്ടുകൊടുക്കണം ൪൧
കൊള്ളാമെന്നാൽപശുവിൻനെയ്യും കദംബം തന്നെവേണ്ടതു
പാല്പായസം നിവേദിപ്പാൻ പാലിടങ്ങഴിയൊന്നഥ ൪൨
പഞ്ചസാരപലം വേണം മേലെരിക്കെട്ടുദർഭയും
വില്വപാലയുമോരോന്നു പുഷ്പം പത്രം തിരിത്തുണി ൪൩
ഭസ്മപ്പൊടി വെളിച്ചെണ്ണയിടങ്ങഴിരണ്ടുകൊടുക്കണം
തിലഹോമങ്ങൾ ചെയ്യുന്ന ദിവസങ്ങളിലൊക്കെയും ൪൪
ഓരോബ്രാഹ്മണരെക്കാലുകഴുകിച്ചുകിടത്ത്യവും
സന്തുഷ്ടചിത്തരാക്കീട്ടു ദക്ഷിണാ ചെയ്തുകൊള്ളണം ൪൫
ഹോമംകഴിച്ചുതന്ത്രികം നാലിലൊരോന്നുദക്ഷിണാ
താംബൂലക്രമുകം കൂട്ടി ദക്ഷിണാ ചെയ്തുകൊള്ളണം ൪൬
പരികർമ്മങ്ങൾ ചെയ്യോർക്കും കാൽകഴുകിച്ചു വിപ്രനും
ഭക്ഷണം, ദക്ഷിണയുമപ്പോൾ ചക്രമിരണ്ടുനൽകണം ൪൭
ഭക്ത്യാകൈകൂപ്പിനില്ക്കുമ്പോൾ നന്നായ്ചെയ്യുമനുഗ്രഹം
തീർത്ഥപ്രസാദവും വാങ്ങിസ്സേവിക്കിലവനപ്പൊഴേ ൪൮
വിശേഷജ്ഞാനമുണ്ടായി ദുഷ്കർമ്മമറിയാമ്പരം
അഷ്ടാദശ അമാവാസി തിലഹോമംകഴിച്ചഥ ൪൯
തദന്ത്യേഷു മഹാക്ഷേത്രേ പിണ്ഡംവെച്ചുസമർപ്പയേൽ.

## ക്ഷേത്രസമർപ്പണം മുതലായവ.

തിരുനെല്ലിയിലും പിന്നെ തിരുവല്ലത്തു വർക്കലെ ൫൦
എന്നിച്ചൊല്ലിയിടത്തെല്ലാം ചെയ്തീടാം ക്ഷേത്രപിണ്ഡവും
ക്ഷേത്രപിണ്ഡംകഴിക്കുമ്പോൾ ഭൂദേവന്മാർക്കേകണം ൫൧
സഹസ്രം വാ ശതം വാപി ചതുർവിംശതിദ്വാദശം
ഭൂദേവന്മാരെന്നന്നായി കാൽകഴുകിച്ചു ഭോജ്യവും ൫൨
മൃഷ്ടാന്നമായ്ക്കൊടുപ്പിച്ചു ദക്ഷിണാചെയ്തുകൊള്ളണം
ഭൂദേവന്മാർപ്രസാദിച്ചുചെയ്തീടേണമനുഗ്രഹം ൫൩
അതിൽപരമതായിട്ടു മറ്റൊന്നില്ലിങ്ങുഭൂതലേ
തിരുവല്ലത്തിലെന്നാകിൽ തലേന്നാളസ്തമിച്ചഥ ൫൪

മണ്ഡപത്തിലിരിക്കുന്നോ പള്ളിപ്പലകമേലുടൻ
പിതൃപ്രസാദംവരുവാൻ ക്ഷേത്രപിണ്ഡത്തിനഞ്ജസാ ൮൫
വന്നതൊന്നെന്നുധ്യാനിച്ചു പണമേഴങ്ങു നൽകണം
ബ്രഹ്മരൂപമെന്നുധ്യാനിച്ചു പണമൊന്നങ്ങുവയ്ക്കണം ൮൬
പ്രതിബിംബങ്ങളപ്പോഴേ നടയിൽകൊണ്ടുവയ്ക്കണം
നമ്പിപ്പോറ്റിയെടുത്തിട്ടു ചെയ്യണം തിലഹോമവും ൮൭
നാലപ്പണമപ്പോഴേ നമ്പിപ്പോറ്റിക്കു നൽകണം
പ്രതിബിംബനിവേദ്യാർത്ഥം പണമൊന്നുകൊടുക്കണം ൮൮
സ്ഥലോപവാസമവിടെച്ചെയ്തു ഭക്ത്യാവസിക്കണം
പിറേറന്നാളങ്ങുഷഃകാലേ കുളിച്ചത്യന്തശുദ്ധനായ് ൮൯
ഇല്ലത്തുവന്നുകടവിൽചെയ്യിക്കുന്നപ്രതിക്രിയാ
വഴിപോലെവിചാരിച്ചു ചെയ്തുകൊണ്ടു ത്രിസ്ഥലേ ൯൦
ക്ഷേത്രത്തിൽവന്നതെക്കോട്ടു ബലിക്കായിട്ടിരുന്നഥ
നിവേദ്യങ്ങളെടുക്കുമ്പോൾ ചെയ്യിക്കുന്നതുപോലവേ ൯൧
നന്നായ്മനസ്സുറപ്പിച്ചു ചെയ്തീടുക ബലിക്രിയ
ഇളകുന്നതുനേരത്തു പണംമൂന്നഥദക്ഷിണാ ൯൨
ചെയ്തിട്ടനുഗ്രഹംവാങ്ങി മത്സ്യത്തിന്നരിനൽകണം
കദളിപ്പഴവുംതേങ്ങാ പത്രംചിൻനെയ്യുമൊക്കവേ ൯൩
ഒരുമിച്ചുകലർന്നിട്ടു സന്തോഷാൽ കോരിയിട്ടഥ
മത്സ്യങ്ങളൊക്കെസ്സന്തുഷ്ടചിത്തന്മാരായ്ഭുജിച്ചഥ ൯൪
സ്നാനം ചെയ്യേണമുടനേ വന്നുകാണിക്കയിട്ടഥ
നടയിൽതൊഴുതന്നേരം തീർത്ഥംവാങ്ങിച്ചുകൊള്ളണം. ൯൫
തീർത്ഥദക്ഷിണനൽകേണം പണമൊക്കെയൊരോന്നതു്
സ്വാമിക്കു (ദേവന്)പൂജാനൈവേദ്യങ്ങളലങ്കാരങ്ങളൊക്കവേ. ൯൬
വഴിപോലെ കഴിക്കേണം ലോപംകൂടാതെ ദക്ഷിണാ
സൗരഭ്യമുള്ള പുഷ്പത്താൽ മാലചാർത്തിക്ക ധൂപവും ൯൭
ദീപങ്ങളധികംവേണം ചന്ദനം കളഭങ്ങളും
അലങ്കാരങ്ങളെല്ലാമങ്ങതിമോദേന ചെയ്യണം. ൯൮
അനന്ദത്തോട്ടുനാമങ്ങളധികം താൻ ജപിക്കണം
ക്ഷേത്രപ്രദക്ഷിണംചെയ്തു ഭക്ത്യാവന്ദിച്ചുസന്തതം ൯൯
ശ്രീമൽപാദാരവിന്ദത്തോടിപ്പോൾ ചേർക്കപിതൃക്കളെ,
കർമ്മണാ മനസാ വാചാ നാരായണപദാംബുജം. ൧൦൦
ഭക്ത്യാവണങ്ങിസ്സന്തുഷ്ടചിത്തനായ്നില്ക്കിലപ്പോഴേ
പിതൃക്കളെല്ലാം സായൂജ്യം പ്രാപിച്ചുഗതിനേടിടും. ൧൦൧
പിതൃകർമ്മം പിഴയ്ക്കാതെ ചെയ്യിടുന്നവനഞ്ജസാ
പുരുഷാർത്ഥങ്ങൾവഴിയെ സാധിച്ചിടും (ന സംശയഃ)അസംശയം.

ചതുർദ്ദശീ അർക്കവാരം വിനായകചതുർത്ഥിയും
ചോ(മദ്ധ്യാഷ്ടമി)ദർശാഷ്ടമസംക്രാന്തി ദശമീ തഥാ സപ്തമീ ൧൨൦
വൈശാഖമാഘമാസങ്ങൾ വ്യതീപാതം പിതൃദിനം
ദാനവൈധൃതവും ജന്മനക്ഷത്രമുപരാഗവും ൧൨൧
അഷ്ടകാകാലവും തിങ്കളാഴ്ചയും തിരുവാതിര
അക്ഷയതൃതീയരണ്ടും വാവും ശ്രവണവും തഥാ. ൧൨൨
ഇച്ചൊല്ലിയ മഹാപുണ്യദിനകാലത്തിലൊക്കെയും
സ്ത്രീസംഗാദിയുമഭ്യംഗം താംബൂലാദിവെടിഞ്ഞഥ ൧൨൩
മാഹാത്മ്യങ്ങളോരോന്നിന്റെ വിധിച്ചിട്ടുള്ളവണ്ണമേ
നിത്യാന്നസ്നാനവും ചെയ്തു ഗുരുവിപ്രപ്രസാദവും ൧൨൪
ഈശധ്യാനവും ചെയ്തു ഭസ്മരുദ്രാക്ഷധാരിയായ്
ദിനംകഴിച്ചുകൊണ്ടീടിൽ വ്യാധിപീഡിച്ചുഴന്നിടാ. ൧൨൫
ദാനധർമ്മാദികർമ്മങ്ങൾ ചെയ്വാൻനന്നുത്തരായണം
അതിലും വൈശാഖമാസമന്നദാനത്തിനുത്തമം. ൧൨൬
അക്ഷയതൃതീയയോർത്തു ചെയ്താൽ പുണ്യംക്ഷയിച്ചിടാ
പാദാർദ്രശ്രവണം ജന്മനക്ഷത്രങ്ങളിലൊക്കെയും ൧൨൭
അന്നദാനങ്ങൾ ചെയ്താലോ ബഹുപുണ്യംലഭിച്ചിടും
പുത്രസന്തതിയുണ്ടാവാനേറ്റംനന്നിവയൊക്കെയും ൧൨൮
അഷ്ടകാകാലവുംപുണ്യ കർമ്മത്തിന്നുവിശേഷമാം
ദാനങ്ങൾ ചെയ്വാൻനന്നല്ലോ ഉപരാഗദിനം തഥാ. ൧൨൯
വിഷ്ണുക്ഷേത്രത്തിലും പുണ്യതീർത്ഥസ്നാനസ്ഥലത്തിലും
വെച്ചുചെയ്യുന്നദാനത്തിന്നേറവും ഫലമാസ്ഥരം. ൧൩൦
വിനായകചതുർത്ഥിക്ക ഗണനാഥവ്രതത്തിനെ
ചെയ്യാത്തവർക്കുദോഷങ്ങളനേകംവന്നുകൂടുമേ. ൧൩൧
ചിത്രനോമ്പിന്നന്നദാനം ചെയ്യാത്തോർക്കധമം ഫലം
ചൈത്രമാസമുടങ്ങീട്ടു ഫാൽഗുനത്തിങ്കലോളവും ൧൩൨
ഓരോമാസത്തിലോരോരോ പുണ്യനക്ഷത്രമുണ്ടതു്
ക്രമത്താലെപറഞ്ഞീടാം പുണ്യമുള്ളവയൊക്കെയും. ൧൩൩
ചിത്രാഗുപ്തംകേട്ട, വിട്ടം ശ്രവണംഭാദ്രമശ്വിനീ
കൃത്തികാചന്ദ്രനക്ഷത്രം പുണ്യം പിന്നെ മകം തഥാ ൧൩൪
ഉത്രട്ടാതിയുമിച്ചൊന്നതെല്ലാംപുണ്യദിനം തഥാ
ഇന്നാളിൽപൂർവ്വപക്ഷവും കൂടൊരുമിച്ചുവരുംദിനം. ൧൩൫
പുണ്യാദിദിനമെന്നെല്ലാംപേർക്കും സമ്മതമങ്ങനെ
ഋഷിമാരന്നുപൂർവ്വപക്ഷം കേട്ടവരെട്ടേഴുനാളിഹ ൧൩൬
പരീക്ഷിത്തുമഹാരാജൻ ശൃംഗിശാപഭയത്തിനാൽ
അനേകമുനിമാരോടും കൂടി ഭാഗവതകഥാ ൧൩൭
കേട്ടുകേട്ടതിമോദത്താൽ സ്വർഗ്ഗലോകംഗമിക്കയാൽ

സ്വല്പമെന്നാകിലും ചെയ്യു വേണമന്നിത്തീട്ടവാനിതു്
ധർമ്മാർത്ഥകാമമോക്ഷങ്ങൾ നൽകീടും വ്രതമിന്നിതു് ൧൬൬
വൃശ്ചികത്തിങ്കൾവ്രതവും കൃത്തികാദീപവും തഥാ
ആയുഃശ്രീപുത്രവൃദ്ധിക്കു നന്നെന്നു മുനിമാർ പുരാ ൧൬൭
കഥിച്ചുള്ളപുരാണങ്ങൾ കണ്ടിട്ടിനു പറഞ്ഞു ഞാൻ
തുലാക്കാവേരിവ്രതവും മുഖ്യം മർത്ത്യജനത്തിന്നു്. ൧൬൮

പുണ്യസ്ഥലങ്ങൾ.

കാശി രാമേശ്വരം പിന്നെ കാവേരീ രംഗമന്ദിരം
കുംഭകോണം പ്രയാഗാ ച സേവിച്ചാൽ പാപമററുപോം ൧൬൯
കന്യാകുമാരി ഗോകർണ്ണം മൂകാംബികയുമെന്നിവ
സ്സുന്ദക്ഷേത്രങ്ങൾ സേവിച്ചാൽ മുക്തിയുണ്ടാമസംശയം ൧൭൦
ശുചീന്ദ്രം തിരുവട്ടാറും അനന്തശയനങ്ങളും
സേവിക്ക തിരുവല്ലാത്തു ശ്രാദ്ധവുംചെയ്യു മുക്തയേ. ൧൭൧
വർക്കലെത്തിത്തൃ മാട്ടിട്ടു സേവിക്കേണം ജനാർദ്ദനം
വയ്ക്കത്തുംതിരുവല്ലായും ഗുരുവായുരമിങ്ങനേ. ൧൭൨
തിരുനക്കരയുംപിന്നെ വടക്കുംനാഥനെന്നിവ
മഹാക്ഷേത്രങ്ങളിൽചെന്നു സേവിച്ചാൽ പാപമററുപോം ൧൭൩
ജന്മാന്തരകൃതംപാപം നശിച്ചേ വ്യാധിതീർന്നിടൂ
പാപശാന്തിക്കനന്നല്ലോ നാമോച്ചാരണമേററവും ൧൭൪
മഹാപാതകശാന്തിക്ക സേതുസ്നാനം വിശേഷതഃ.

---

* ഭാഗം ൨.

## അദ്ധ്യായം ൧

---

## ജ്വ ര ചി കി ത്സ.

ജ്വരങ്ങൾക്കാദിയിൽതന്നെ 1 കൊത്തമ്പാലരിചുക്കുമായ്
കഷായംവെച്ചുസേവിക്കാം കഥാകൊക്കാർമു്ദ്‌ 'ഷഡംഗവും' ൧
പിന്നെത്തിദോഷഭേദങ്ങളറിഞ്ഞിട്ടുക്രമത്തിനു്
പ്രത്യേകം ചൊന്ന കഷായങ്ങൾ കൊടുക്ക "ഭദ്രമുസ്തം" ൨

---

* ഈ ഭാഗത്തിൽ ഇടയ്ക്കിടെ അക്കമിട്ടിരിക്കുന്നതു് ഈ ഗ്രന്ഥത്തിലുള്ള ഔഷധങ്ങളുടെ നമ്പരാണു്. ഗ്രന്ഥത്തിലെ ഔഷധങ്ങൾക്കു് അതതു് സംഖ്യയിൽ നോക്കുക.

പരിശിഷ്ടത്തിൽ—ഷഡംഗം (കഷാ) 1-ാം യോഗം. ഭദ്രമുസ്തം (മുസ്താദി) (കഷാ) 2 ാം യോഗം.

മൂർച്ഛിച്ച ജ്വരമെന്നാകിൽ "ലാജനാഗരമാദി"യും
"ഛിന്നോത്ഭവാദി"യുംകൊള്ളാം "ദ്രാക്ഷാഗുഡൂച്യാദി"യും തഥാ
സാരമായെന്നു ചൊല്ലീടാം 'ശതമൂലദുരാലഭാ'
ഇത്യാദിയാം കഷായത്തെ സന്നിപാതകകൊട്ടവും
ചേർത്തുകൊണ്ടുകൊടുക്കേണം മൂർച്ഛയുള്ളജ്വരത്തിന്.

### ജ്വരോപദ്രവചികിത്സകൾ.

2 ദാഹേ മക്കോട്ടപ്പുള്ള കഷായം ഗുണമേറ്റവും
ഛർദ്ദിക്കു ചൂർണ്ണവും 'കൃഷ്ണാദി'കൊടുത്താൽ ശമനം വരും
"കർപ്പൂരചൂർണ്ണ"വുംകൊള്ളാം കൊടുപ്പാൻ ഛർദ്ദിയിങ്കലു്
തലനോവതിയാകുന്നാൽ കച്ചൂരാദികഴമ്പിനെ-
ക്കടുരോഹിണിയുംചേർത്തു ശിരസ്സിങ്കലിടാമതും
3 തുളസീപത്രതോയത്തിൽ മുലപ്പാലും കലർന്നുടൻ
ആവണക്കെണ്ണയുംചേർത്തു ജീരകത്തോടു കാച്ചിയാൽ
നാരങ്ങാനീരുമൊന്നിച്ചു മർദ്ദിച്ചിട്ടുത്തരക്ഷണേ
വറുത്തിട്ടുപൊടിച്ചുള്ള മരിചപ്പൊടിയോടുടൻ
കൂട്ടിമർദ്ദനമാവോളം ചെയ്തുകൊണ്ടതെടുത്തുടൻ
ശിരസ്സിലിട്ടുവെന്നാകിൽ ശീതം ശിരോരുജാ നാശം
"രാസ്നാദി"പ്പൊടിയുംകൊള്ളാം ശിരസ്സിൽ തിരുമ്മീടുവാൻ.

### ജ്വരത്തിന് അമൃതാദികഷായം.

4 ഒന്നുകൊണ്ടും ശമിക്കാത്ത ദീർഘമായ മഹാജ്വരേ
കൊടുക്കേണ്ടുംകഷായത്തെപ്പറയാം ഗുരുഭാഷിതം.
ചുക്കും തിപ്പലിയുംമുസ്താ ത്രിഫലാ മധുകം തഥാ
മായാക്കു ഗോക്ഷുരം ജാതിത്രയം രോഹിണി മോദകം
ഷട്‌തണ്ഡുലം നാഗപുഷ്പം തകരം ജീരകദ്വയം
കന്നാരം ചന്ദനംരണ്ടും ഗജതിപ്പലി തോയവും
രാമച്ചം പൂതവൃക്ഷം ച സമുദ്രപ്പച്ച ത്രുടിയും
സഹസ്രവേധിയും കിരിയാത്താശാലി ശതകുപ്പയും
രാസ്നാ മുന്തിരി മഞ്ചിഷ്ഠ പുത്തരിച്ചുണ്ട ക്രവാളം
ത്രികോല്പക്കൊന്നയും ദാർവ്യോരലുവാ താർക്ഷ്യപച്ചകം
പർപ്പടപ്പുല്ലമമൃതമിവയൊക്കെയുമൊപ്പമായ്
ഓരോകഴഞ്ചിടിച്ചിട്ടിങ്ങാറിടങ്ങഴി നീരതിൽ

---

ലാജനാഗരാദി (കഷാ) 3-ാം യോഗം. ഛിന്നോത്ഭവാദി 4-ാം യോഗം. ദ്രാക്ഷാഗുഡൂച്യാദി (കഷാ) 5-ാം യോഗം. ശതമൂലദുരാലഭാദി (കഷാ) 6-ാം യോഗം. കൃഷ്ണാദി (ചൂ) 7-ാം യോഗം. കർപ്പൂരചൂർണ്ണം—പച്ചകർപ്പൂരം, ഏലം, തിപ്പലി, മലര് ഇവ സമം, എല്ലാംകൂടിയ അളവിന് പഞ്ചസാര ചേർത്തുണ്ടാക്കിയ പൊടി. കച്ചൂരാദി (ചൂ) 8-ാം യോഗം. രാസ്നാദി (ചൂ) 9-ാം യോഗം.

8-ാം യോഗത്തിൽ കടുരോഹിണി കൂട്ടലായ അളവിൽ ചേർക്കണം.

കറുകിനാഴിയൊന്നാക്കിപ്പിഴിഞ്ഞിട്ടു കുറേക്കുറെ ൧൭
ജീരകപ്പൊടിയുംചേൎത്തുസേവിച്ചാൽ ജ്വരമൊക്കെയും
അന്യരോഗങ്ങളുമതിൻ സന്നിയും ശമനംവരും ൧൮
ഇക്കഷായം മഹാസാരം കൊണ്ടുജീവിതമാസ്ഥരാം.

സന്നിപാതനിദാനം.

സന്നിപാതജ്വരത്തിന്നു കാരണം പറയാമിനി ൧൯
ജ്വരമുണ്ടായിരിക്കുന്നാളെണ്ണതേച്ചു കുളിക്കയോ
മധുവോ ശ്ലേഷ്മളമോ പാലോ ദധിയോ തക്രമോ തിലോ ൨൦
ഗുളമോ പനസക്കായോ വിഷമോ നാളികേരമോ
കടച്ചക്കമിളനീരും പുത്തരിച്ചോറുപായസം ൨൧
അവലും പഴവൎഗ്ഗങ്ങൾ സേവിക്ക കാറ്റുകൊള്ളുക
താംബൂലം തിന്നുകയും രക്തവസ്ത്രംകൊണ്ടു പുതയ്ക്കയും ൨൨
പുഷ്പം ചന്ദനമിത്യാദി സുരഭിദ്രവ്യമേല്ക്കയും
വ്യായാമംചെയ്ക രോഗിക്ക ധൂളിതല്പേകിടക്കയും ൨൩
ഇങ്ങിനെയുള്ളപത്ഥ്യത്താലുണ്ടാകും സന്നിപാതവും.

സന്നിപാതചികിത്സ.

സന്നിപാതമതെന്നാകിൽ 'വ്യാഘ്രീദ്രാക്ഷാദി' യുത്തമം ൨൪
നസ്യം ഗണ്ഡൂഷവുംവേണം ദേഹത്തിൽ തൈലലേപനം
ശിരസ്സിൽ തളവുംവേണം നാസയിൽ പുകയേല്ക്കയും ൨൫
"ആനന്ദഭൈരവൻ സന്നിപാതഭൈരവ"മാദിയും
ഗുളികാസേവയുംവേണം "രസസിന്ദൂര"സേവയും ൨൬
"വാതരാക്ഷസ"നും "ചിന്താമണി"യും "സ്വയമഗ്നി"യും
അനുപാനവിശേഷത്തിൽ കൊടുക്കാം മൂൎച്ഛയേറുകിൽ ൨൭
5 ഇഞ്ചി വെള്ളുള്ളിയും നല്ല മുരിങ്ങത്തൊലി നൊച്ചിയും
പിഴിഞ്ഞനീരതിലിട്ടു നീറ്റിൻമുട്ട പിഴിഞ്ഞതും ൨൮
വെള്ളുള്ളിത്തൈലവും മുട്ടത്തൈലവുംകൂടി മേളിതം
മുമ്പിൽ ചൊന്നോരുഗുളികായെയൊക്കെയരച്ചതിൽ ൨൯
കലൎന്നുവച്ചുകൊണ്ടേവം മാത്രയോൎത്തുകൊടുക്കണം
"ലോഹിതാണ്ഡാദി"യായുള്ള തൈലംകൊണ്ടുവിലേപനം ൩൦
ധൂമവും നസ്യവുംപിന്നെ ബോധക്കേടിങ്കൽ വേണ്ടതു്.

---

വ്യാഘ്രീദ്രാക്ഷാദി (കഷാ) 10-ം യോഗം. ആനന്ദഭൈരവൻ (ഗു) 11-ം യോഗം. സന്നിപാതഭൈരവം (ഗു) 12-ം യോഗം. രസസിന്ദൂരം (ര) 30-ം യോഗം. വാതരാക്ഷസൻ (ഗു) 13-ം യോഗം. ചിന്താമണി (ഗു) 14-ം യോഗം. സ്വയമഗ്നി (ഗു) 17-ം യോഗം.

ലോഹിതാണ്ഡാദി (തൈ) 15-ം യോഗം.
വെള്ളുള്ളി (ഗു) 16-ം യോഗം.

6 പുരാണമരിചംതന്നെ കണ്ണുരണ്ടിലുമഞ്ജനം ൩൧
7 ലശുനം ജീരകംരണ്ടും രാമഠം തുല്യമായുടൻ
കിഴികെട്ടിമണപ്പിക്കാം തിരുമ്മിക്കൊണ്ടെടുത്തതും ൩൨
8 മുതിരപ്പൊടിയുംദേഹേ തേച്ചാലുണ്ടാമുണ്ണച്ച്യും
9 ഇരട്ടിമധുരം നല്ല മുന്തിരിങ്ങാ കടുത്രയം ൩൩
ഇന്തുപ്പുംകൂടെയൊന്നിച്ചു മുലപ്പാൽകൂട്ടി നസ്യമാം
ധുൎത്തൂരകാദിതൈലത്തിൻകല്ക്കത്തിന്റെ രമണാകരം ൩൪
തിരിയാക്കിപ്പുകച്ചീടാം കണ്ണുനാസികയിങ്കലും
"വെങ്കാരം"വെള്ളിയുംപൊന്നുമെന്നുചൊല്ലിയയോഗ(കേ)കാൽ ൩൫
ഗണ്ഡൂഷം നാവിലെപ്പോഴും തേച്ചുകൊണ്ടുകിടക്കണം
തലയിൽതേപ്പതിന്നുള്ള കുഴമ്പൊന്നുപറഞ്ഞിടാം ൩൬
10 ത്രിഫലാ ചന്ദനംവ്യോഷം കൊട്ടം രാമച്ചമേലവും
മധുകം ജീരകംരണ്ടും മായാക്കം കൃമിശത്രുവും ൩൭
തകരം പൂതവൃക്ഷഞ്ച കണ്ടിവെണ്ണയുമഭ്രകം
ജാതിക്കാ ഖദിരംതോയം കലശഗന്ധഞ്ച ഗൈരികം ൩൮
സഹസ്രവേധി വെങ്കാരം കർപ്പൂരം ശതകുപ്പയും
വട്ടിലിംഗദചരം കട്ടിക്കമെഴിഞ്ചാൻ കായമെന്നിവ ൩൯
സുവർണ്ണത്തൃണമാശാലി നിശ്ശ്വാസപ്പാൽ കിരാതവും
തുല്യംകൂട്ടിയരച്ചുണ്ണനിൎണ്ണൊച്ചിക്കാകപാലയോരപി ൪൦
നാലൊന്നായകംകൂട്ടിപ്പേഷിച്ചിട്ടുതുമൂർദ്ധ്നി
പൊതിഞ്ഞാൽസന്നിയുംപിന്നെ കഫവും നീരിറക്കവും ൪൧
ജ്വരവും വീക്കവും തീരും ഉണ്ണമുള്ളൊന്നിതേററവും
11 ധുൎത്തൂരം വേപ്പില നൊച്ചിയാടലോടകം കഴററിയും ൪൨
കയ്യോന്നി കാഞ്ഞിരം പാലാ അശ്വത്ഥം പ്ലാശുഴിഞ്ഞയും
ശംഖുപുഷ്പഞ്ചതകാരി നക്തമാലമെരുക്കിവ ൪൩
ആടുകണ്ണി കപാത്രഞ്ച സഹദേവിയുമൊപ്പമായ്
പിഴിഞ്ഞെടുത്തു മധുകം ദേവതാരം കടുത്രയം ൪൪
ജാതിത്രയം പൂതവൃക്ഷം കണ്ടിവെണ്ണ പഴുക്കയും
അരവിന്ദനായകം കൊട്ടം ത്രിഫലാ കൃഷ്ണജീരകം ൪൫
വയമ്പുമിവയോരോന്നരക്കാരോന്നിഷ്കമരച്ചുടൻ
മധൂകതൈലം തിലജം നിംബജൈരണ്ഡജങ്ങളും ൪൬
പുന്നയിൻതൈലവുമോരോന്നു കുഡുബം ചേർത്തതിൽ തഥാ
കക്കടാണ്ഡം പുഴുങ്ങീട്ട മഞ്ഞക്കരു കലർന്നുടൻ ൪൭
വെള്ളയുള്ളിയരിഞ്ഞിട്ടു പലമൊന്നതുകൂട്ടുക
രോഹിതാണ്ഡം നാഴിചേർപ്പൂ ഭൂനാഗം മുഷ്ടികൂട്ടുക ൪൮

---

11-ാം യോഗം ധുൎത്തൂരകാദി മൂലത്തിൽ പരിശിഷ്ടമല്ല.

ഈരണ്ടുനിഷ്കംകൊള്ളേണം പുരാണോഷണമേകവും ൫൩
കൂട്ടിന്നായിടിച്ചിട്ടു ക്ഷീരംകൂട്ടിപ്പചിച്ചതിൽ
അഞ്ജനം സൈന്ധവം രണ്ടുമോരോനിഷ്കമഥ ഗൈരികം ൫൪
അഷ്ടനിഷ്കമതുംകൂട്ടി പിഷ്ട്വാ ഫാലേ വിലേപയേത്
ദൃഷ്ടിരോഗങ്ങളപ്പോഴേ നശിച്ചീടുമസംശയം. ൫൫
ഔചിത്യമോർത്തു നേത്രത്തിനുള്ളിലും ചെയ്കയൗഷധം
ഗാത്രഭംഗമതുണ്ടായാൽ ശിരസ്സേചനവും ഗുണം ൫൬
“പഞ്ചാമ്ല”ങ്ങൾ കൂട്ടീട്ടു കാച്ചുതൈലവുമുത്തമം.
ഇങ്ങിനെ സന്നിപാതത്തിലന്യരോഗം വരുന്നതും ൫൭
കൂടെസ്സൂക്ഷിച്ചുചെയ്യേണം വഴിപോലെ ഭിഷഗ്വരൻ.

## ഉത്തമവൈദ്യലക്ഷണം.

പുരാണവൈദ്യൻ ഗുണവാൻ ധർമ്മശീലൻ മഹാമതി ൫൮
ഗുരുവിപ്രന്മാരിലേററം ഭക്തിയോടുമിരിപ്പവൻ
സത്യശൗചാദിവ്രതവും നിത്യജപധ്യാനമാർന്നവൻ ൫൯
രാഗാദികൾ വെടിഞ്ഞേററം സർവ്വരിൽ ദയയുള്ളവൻ
പരസ്ത്രീം പരദ്രവ്യം പരപീഡകളൊന്നുമേ ൬൦
മനസാ ചിന്തചെയ്യാതെ പരന്മാർക്കുപകാരമായ്
ഔചിത്യമോർത്തുചെയ്യേണം വഴിപോലെ ചികിത്സയും. ൬൧

## സന്നിചികിത്സ.

സന്നിക്കുമൂർച്ഛപാകങ്ങൾ ജ്വരത്തിലപഥ്യതാ
കൊണ്ടുദോഷങ്ങൾകോപിച്ചു മൂന്നുംകൂടെദ്ദമിച്ചഥ ൬൨
കണ്ഠാദിതൈവേദികൾ ജനിക്കുന്നതു സന്നിയാം.
മഹാസന്നിയതെന്നാകിൽ പാപം ജന്മാന്തരാർജ്ജിതം ൬൩
തിങ്ങളഷ്ടാദശംതന്നെ സംഖ്യയങ്ങതിനുള്ളതു്.
ഇനിയുണ്ടുപതിമൂന്നു സന്നികളതിനേററവും ൬൪
സൂക്ഷിച്ചുചെയ്തുകൊള്ളേണം അല്ലാഞ്ഞാൽ മൃതിയാസ്പദം.
വലിയതുണ്ടുപതിനേഴിതപരേതരഴിവാക ൬൫
ഇതിൻറലക്ഷണംപാർത്തു സാദ്ധ്യാസാദ്ധ്യമറിഞ്ഞുടൻ
വഴിപോലെചികിത്സിച്ചു രക്ഷിക്കിൽ കീർത്തിവർദ്ധനം ൬൬
മോക്ഷപ്രാപ്തിയുമുണ്ടാകും ഗുണമുള്ളഭിഷക്കിനു്.
സന്നിമൂർച്ഛയ്ക്കു ഗണ്ഡൂഷം നസ്യം ധൂപം വിലേപനം ൬൭
“കുമാരകണ്ഠ”മെന്നുള്ള തൈലംകൊണ്ടുവിലേപനം
അതിൻറകല്ക്കവുംകൊള്ളാം ധൂപിക്കാൻ സന്നിമൂർച്ഛയിൽ. ൬൮

---

പഞ്ചാമ്ലകം തൈലം 26-ാം യോഗം.
കുമാരകണ്ഠതൈലം 27-ാം യോഗം.

17 മുരിങ്ങത്തൊലി വെള്ളുള്ളി ഇഞ്ചി നല്പകൊഴിഞ്ഞിലയും
ചതച്ചുഷ്ണജലത്തിങ്കൽ പിഴിഞ്ഞെടുത്തരിച്ചതും ൧൯൦
പാത്രംകൊള്ളിയതിൽ വീഴ്ത്തി മൂടന്നായ്പിടിച്ചുടൻ
നീററിൻമുട്ടമുലപ്പാലും തേനുംചേർത്തതാമിച്ചതിൽ ൧൯൧
"വാതരാക്ഷസ"നും "ചിന്താമണി" "യാനന്ദഭൈരവൻ"
കോടാശാരിയതും നല്ല "ഭൂപതി" "അഭ്രഭൈരവൻ" ൧൯൨
"രസസിന്ദൂര"വും ചൂർണ്ണം ചന്ദ്രോദയവുമിങ്ങിനെ
വേർപെട്ടുള്ളോരുഗുളികാ ഗന്ധചൂർണ്ണങ്ങളൊച്ചതും ൧൯൩
കൂട്ടിമേളിച്ചുകൊണ്ടിട്ടു കൊടുക്കേണം കുറേക്കുറേ
പ്രത്യേകമുള്ളകഷായങ്ങളുംകൂടി കൊടുക്കണം ൧൯൪
സന്നിപാതത്തിൽ മുൻചൊന്നതൊക്കെയോഗ്യമിതിന്നൊടോ
വൈചിത്ര്യമൊന്നേ വേറിട്ടുവേണ്ടു മറെറാക്കെയൊന്നുതാൻ. ൧൯൫
നേത്രത്തിലഞ്ജനം സ്വല്പമഗസ്ത്യാദികഴമ്പിനാൽ
സ്നേഹംപോട്ടുളമെന്നുള്ള ലേപം സന്ധിമുട്ടുകിൽ ൧൯൬
18 ഭൂനാഗം ചന്ദനം യഷ്ടി നീററിൻമുട്ടയുമിരട്ടിയും
നത്തച്ചുരിയുടെവേരും തുല്യംകൊണ്ടു കഷായമായ് ൧൯൭
സേവിച്ചാലൊഴിയും സന്നിപാതിമൂന്നാം ദിനാത്രയാൽ.
ദാനഹോമാദിചെയ്യേണം ദേവബ്രാഹ്മണതൃപ്തിയും ൧൯൮
അക്കർമ്മങ്ങളപേക്ഷിച്ചിട്ടൗഷധാൽ ശമനത്തിന്
ഭിഷഗ്വരൻപുറപ്പെട്ടാലപകീർത്തിഭവിച്ചിടും. ൧൯൯
പലയംഗങ്ങളെക്കൊണ്ടു ചേഷ്ടിക്കുന്നൊരു ഗാത്രകം
ചിലയംഗങ്ങളില്ലാഞ്ഞാൽ ഗാത്രചേഷ്ടഭവിക്കുമോ? ൨൦൦

ജ്വരാദിരോഗമുക്തന്മാർ കുളിപ്പാനുള്ള ലക്ഷണം.

ഇച്ചൊല്ലിയ മഹാദിവ്യസാരൗഷധികളൊക്കെയും ൨൦൧
ക്രമത്താലെ കൊടുത്തിട്ടു ജ്വരശാന്തി വരുത്തണം.
കിഞ്ചിൽ പൊറുതിവന്നിട്ടു കഞ്ഞി നന്നായ്കഴിക്കയും ൨൦൨
എഴുന്നാൽ പനിക്കൂടാതെയുറങ്ങുമ്പോൾ വിയർക്കയും
മദ്ധ്യേ ഉമ്മുകയും ചെവിയും ചൊറിയും സർവ്വഗാത്രവും ൨൦൩
പാദചർമ്മമടന്നിടും ഭക്ഷണാദി ബുഭുക്ഷയും
ഈവണ്ണംലക്ഷണംകണ്ടാൽ മടിക്കേണ്ട കുളിച്ചിടാം. ൨൦൪
കുളിപ്പാൻകാലമായെന്നാൽ മേൽകുളിക്ക നടേതിനേ
പിറേറന്നാൾ കുളിയുംവേണ്ട മൂന്നാന്നാൾ തലയും കുളി. ൨൦൫
ഇങ്ങനെയൊന്നിടവിട്ടുവേണമാദിയിലേകുളി.

---

വാതരാക്ഷസൻ (ഇ) 13-ാം ചിന്താമണി (ഇ) 14-ാം ആനന്ദഭൈരവൻ (ഇ) 11-ാം യോഗങ്ങളാകുന്നു. കോടാശാരി (ഇ) 28-ാം യോഗം, ഭൂപതി (ഇ) 29-ാം യോഗം, രസസിന്ദൂരം 30-ാം യോഗം.

നാലൊന്നാക്കിയരിച്ചിട്ടു സേവിക്കാം രണ്ടുനേരവും ൧൧൦
'ഭാർങ്ഗ്യാദികഷായ'വും നന്നു്'പത്രംവേണ്ടതാപാലി'യും
'ആരണ്യതുളസീമൂല'മെന്നുള്ളൊരു കഷായവും ൧൧൧
22 വെള്ളിലപ്പണ്ടകംകൊണ്ടു കഷായം ഗുണമെത്രയും
വെള്ളിലേടെ വെളുത്തുള്ള ഇലയക്ഷരസംഖ്യയായ് ൧൧൨
പാലിലിട്ടുകറുക്കീട്ടു സേവിക്ക പഴതാകിലോ
23 നൊച്ചിക്കുരുന്നു വേപ്പിൻതോൽ മുളകുള്ളിയുമൊപ്പമായ് ൧൧൩
കഷായംവച്ചുസേവിക്കാം 24 ഗുള മക്ഷണസേവയും
'അസ്ഥികസ്റ്റാദി'തൈലത്തെ മേഹമൊക്കെവിലേപയേത്. ൧൧൪
25 ധൂപിപ്പാൻപാലതൻതോലും നിർമ്മാല്യം കാട്ടുതുത്തുവാ
നിംബപത്രം വചാ കൊട്ടം കോഴിക്കാഷ്ഠം ച സർഷപം ൧൧൫
ഇവയൊക്കെയിടിച്ചിട്ടങ്ങാരംമേ പുകയേൽക്കയും
26 പുരുത്തിപ്പത്രതോയത്തെ വാട്ടിക്കൊണ്ടുപിഴിഞ്ഞതിൽ ൧൧൬
മരിചംചേർത്തരച്ചിട്ടു സേവിച്ചാൽ വിറപോയിടും
27 നൊച്ചിക്കുരുന്നു വെള്ളുള്ളി മുളകുംകൂടരച്ചതു് ൧൧൭
കാത്തവെള്ളത്തിലപ്പോഴേ സേവിച്ചാലും കെടും വിറ.
28 കന്നിവള്ളിക്കഴുതിന്റെയററത്തുന്നാഗ കീഴ്പടെ ൧൧൮
ഇതളേഴുമിരുത്തിട്ടു തോയരാഷ്ട്രസ്യ രാവിലേ
ഉരിയാടാതെകെട്ടേണം തുണിയിൽ ദക്ഷിണേകരേ ൧൧൯
29 വടക്കുമുഖമായ്ചെന്നു വെളുത്ത സഹദേവിതൻ-
മൂലംപറിച്ചുകെട്ടേണം വലകന്നേതിങ്കലേ ൧൨൦
ഗുളികാസേവയുംനന്നു "ചാതുർത്ഥികകഠാരകം"
30 നീലി തുമ്പാ തുളുവേളസമൂലം നൊച്ചി താമര ൧൨൧
അക്കല്ക്കാമണിയൻമാറാൻകിഴങ്ങും തിരുതാവിയും
പൂവൻകുറുന്തലും നല്ല കുറുന്തോട്ടിയുമൊപ്പമായ് ൧൨൨
ഇടിച്ചിട്ടുകഷായംവെച്ചതു നാലൊന്നതാക്കിയാൽ
ആവിന്നൊരുസമംകൂട്ടി തിലജംചേർത്തുകൽക്കിതാം ൧൨൩
വിടയും മധുകംരണ്ടും മഞ്ഞളും ചരകപ്പയും
മഞ്ചട്ടിപ്പൊടി വേമ്പാട തണ്ഡുലം കടുരോഹിണി ൧൨൪
കൊട്ടം ചന്ദനതക്കോലം ചെറുതേക്കും വിഴാലരി
മോദകം തിപ്പലീമൂലം രാസ്നാതച്ചികൊടുവേലിയും ൧൨൫
ഗൃഹധൂമം ത്രികടുകമുള്ളിചോരക്കിഴങ്ങിവ

---

നിർമ്മാല്യം=തിരുനിർമ്മാല്യം.

ഭാർങ്ഗ്യാദി (കഷാ) 32-ാം യോഗം. പത്രംവേണ്ടതാപാലി (കഷാ) 33-ാം യോഗം. ആരണ്യതുളസീമൂലാദി (കഷാ) 34-ാം യോഗം. അസ്ഥികസ്റ്റാദിതൈലം 35-ാം യോഗം. ചാതുർത്ഥികകഠാരം (ഗു) 36-ാം യോഗം. ആവിന്നതു്=പശുവിന്റെതു്.

കൂട്ടിക്കാച്ചിയരിക്കേണം ദിനം രണ്ടുകഴിച്ചതിൽ ൱൰൬
അഭ്യംഗം ശിരസിൽച്ചെയ്തു സർവാംഗം ധാരനസ്യവും
ചെയ്യിലോ ഉള്ളുലം പിന്നെ പനിയുംഛർദ്ദിശോഫവും ൱൰൭
ഇതുമൽകഫവും വീപ്പും കളിയും തലവേദന
സർവാംഗരോമഹർഷം സന്നിരീതും സുഖംവരും. ൱൰൮
ദാവീതികതവരാല്യങ്ങൾകൊണ്ടുള്ളൊരുകഷായവും
സേവിക്കിലതിനാലപ്പോൾ ചാതുർത്ഥികമൊഴിഞ്ഞുപോം. ൱൰൯
ശീതജ്വരത്തിന്റെ കർമ്മവിപാകവും പ്രായശ്ചിത്തവും.
സർവജന്തുക്കളേനിത്യം പേടികാട്ടുകകാരണാൽ
ശീതജ്വരങ്ങളുണ്ടാം വിറപ്പിക്കുന്ന ദേഹവും ൱൨൰
ശിവങ്കൽ ധാരയുംചെയ്ത് വിഷ്ണുവിങ്കലുമങ്ങനെ
പൂജാനിവേദ്യവുംചെയ്താൽ വിറയൽപ്പനിപോയിടും. ൱൨൰൧

---

# അദ്ധ്യായം ൧.

---

## രക്തപിത്തചികിത്സ

### സാധ്യാസാധ്യങ്ങൾ.

രക്തപിത്തങ്ങളെല്ലാം ഊർദ്ധ്വാധോയോഗങ്ങളായതു്
മേൽപെട്ടതുശമിച്ചീടും കീഴ്പെട്ടതു യാപ്യമാം
രണ്ടുമാർഗ്ഗത്തിലുംകൂടെവന്നീടുന്നതസാധ്യമാം
മേല്പോട്ടു ചോരവന്നീടിൽ വിരേചിപ്പിക്കയുത്തമം. ൧

### ഔഷധപ്രയോഗങ്ങൾ.

1 നിലംപരണ്ടസേവിക്കാം പാലുംവീഴ്ത്തിയരച്ചതും
2 ചന്ദനം വെണ്ണയുംകൂട്ടിച്ചാലിച്ചിട്ടു വിഴുങ്ങുക. ൨
ആട്ടിൻപാൽപശുവിൻപാലുംകൂട്ടിക്കൊള്ളാം ദിനേദിനേ
3 ഇരട്ടിമധുരം നാരിക്ഷീരേകൂട്ടീട്ടു നസ്യമാം ൩
(ഹി)മമകംതേച്ചുസർവാംഗം തേച്ചിരിക്കണമുല്ലോം
കഷായം നന്ന 'ദ്രാക്ഷാദി' 'ശതാവരിഗ്ഗുളം'തഥാ ൪
'ശതാവരീഗോപകന്യാ'എന്നുള്ളൊരുകഷായവും

---

ദാവീതികഷാദി—ദേവതാരം, ചുക്കരിച്ചുണ്ടവേർ, ത്രിഫലത്തൊട്ടു മുത
ലായി—വേപ്പിൻതൊലി കിരിയാത്തു് ഇവ ഔചിത്യംപോലെചേർത്തു പാകമാക്കിയ
കഷായം ഉപയോഗിക്ക.

ദ്രാക്ഷാദികഷായം 37-ാംയോഗം. ശതാവരിഗ്ഗുളം (ഘൃ) 38-ാംയോഗം.

5 മൈലഞ്ചീലിചുട്ടുധൂപിക്ക 6 ചന്ദനസ്സമന്വിതസ്യവും
7 തുണിചുട്ടുള്ളഭസ്മമത്ത തേനിൽസേവിക്കയുംഗുണം ൧൮
'അഗ്നിമന്ഥാദി'ഘൃതവും 'ആവീരാദി'കഷായവും
'ദശമൂല'കഷായത്തിൽ പാലുവീഴ്ത്തിക്കവെക്കിയാൽ ൧൯
സിതയുംചേർത്തുനന്നല്ലോ സേവിപ്പാനിക്കിളിങ്കലും
8 ചെമ്മണ്ണുകൊണ്ടുവന്നിട്ടു മുലപ്പാലിലരച്ചഥ ൨൦
ശീലമേൽതേച്ചുണക്കീട്ടു ശ്രുനാഗംപീലിദ്രഷ്ടിയും
മലപ്പൊടിയുമൊന്നിച്ചു തിരിയാക്കിത്തെവൃത്തഥ ൨൧
ഘൃതേമുക്കിക്കൊളുത്തീട്ടുവലിച്ചാലിക്കിൾശാന്തമാം.

ദൈവികപ്രതിവിധി.

സുബ്രഹ്മണ്യമഹാസ്വാമിക്കപ്പം പാല്പായസം തഥാ ൨൨
നിവേദിച്ചതിബാലന്മാർക്കാവോളം നൽകിലുത്തമം
ബാലന്മാർപ്രസാദിപ്പാനുള്ളതെല്ലാം ഗുണംത്തലോം. ൨൩

കാസശ്വാസചികിത്സ.

കാസശ്വാസങ്ങളുള്ളോർക്ക് 'വിദാര്യാദി'കഷായവും
'ബലാജീരകവില്വാദി'ക്വാഥവും 'വില്വ'ലേഹവും ൨൪
'വൃഷാദ്യ'ഘൃതവുംനന്നു 'വൈദേഹീചൂർണ്ണ'വുംതഥാ
'ഏലാദി'പൊടിയുംകൊള്ളാം 'ജീരക'പ്പൊടിയും തഥാ ൨൫
9 പുഴുകെത്തിരിയാക്കീട്ടു നെയ്യിൽമുക്കിക്കൊളുത്തിയാൽ
പുകനന്നാസ്വദിച്ചാലും കാസശ്വാസമിളച്ചുപോം ൨൬
10 മധ്വാജ്യാദികൊടുത്താലും സദ്യഃ ശ്വാസമിളച്ചുപോം
'ഭൃംഗാദ'തൈലംതേപ്പാനും കുടിപ്പാനുമിതുത്തമം ൨൭
'ലാക്ഷാദി'തൈലംദേഹത്തും തലയ്ക്കു 'ത്രിഫലാദി'യും.

ദൈവികപ്രതിവിധി.

ഈശ്വരന്മാർക്കുകളഭംചാർത്തിക്കാംപുഷ്പമാലയും ൨൮
കർപ്പൂരദീപവും ധൂപം മഹാക്ഷേത്രങ്ങൾതോറുമേ
നിത്യമാക്കിട്ടുതൃപ്തിച്ചാൽ കാസശ്വാസമിളച്ചുപോം ൨൯
11 മാക്ഷികംമധുമാത്രവ്യം കാസശ്വാസവിനാശനം.

രാജയക്ഷ്മാചികിത്സിതം.

രാജയക്ഷ്മാവുമൂന്നായിട്ടുള്ളഭേദം പറഞ്ഞിടാം ൩൦

---

അഗ്നിമന്ഥാദി (ക്വാ) 52-ാംയോഗം. ആവീരാദി (ക്വാ) 53-ാംയോഗം.

വിദാര്യാദിഗണം (ക്വാ) 54-ാംയോഗം. ബലാജീരകവില്വാദി (ക്വാ) 55-ാം യോഗം. വില്വാദിലേഹം 49-ാംയോഗം. വൈദേഹീചൂർണ്ണം 7-ാംയോഗവിവരണത്തിൽ ചേർത്തിട്ടുണ്ട്. ഏലാദിചൂർണ്ണം 18-ാംയോഗം. ഭൃംഗാദിതൈലംകരാദി (തൈ) 56-ാം യോഗം. ലാക്ഷാദിതൈലം 44-ാംയോഗം. ത്രിഫലാദി (തൈ) 57-ാംയോഗം.

11-ാംയോഗം മാക്ഷികംമധു=ചെറുതേൻ.

ഉൽക്കടതയോ യക്ഷ്മാവും പിത്തക്ഷയവുമിങ്ങനെ
പിത്തക്ഷയമിളച്ചീട്ടും യാപ്യം മറ്റേതുരണ്ടുമേ ൩൧
ഇവററിന്നുകൊടുക്കേണം‘മധുതാദി’കഷായവും .
‘ഏലാദി’യാകിലുംനന്നു പിത്തകാസത്തിനെങ്കിലോ ൩൨
പാലുകൂട്ടീട്ടുവേണ്ടുന്നു കഷായങ്ങളിലൊക്കെയും
‘വിലപാമൃതാദി’യുംനന്നു സേവിപ്പാൻ ‘വിലപ’ലേഹവും ൩൩
കൂശ്മാണ്ഡലേഹവുംനന്നു വിദാര്യാദികഷായവും
12 വിദാര്യാദിയിലുണ്ടാക്കും വിലപാലേഹവുമുത്തമം ൩൪
‘വൈദേഹീ’മൂലൂന്റേവുംനന്നു ‘കണകാരീ’ഘൃതം തഥാ
‘ശരവാശാദി’ഘൃതവു‘മശ്വഗന്ധാ’ഘൃതം തഥാ ൩൫
‘ബലാശ്വഗന്ധ’തൈലത്തെ ദേഹത്തിൽതേയ്ക്കുമുത്തമം.
തലയ്ക്കു ‘ത്രിഫലാ’ദ്യെണ്ണ ഏലാദിഗണകല്ക്കവും ൩൬
കഷായംലേഹവുംവേറെ സാരമായിപ്പറഞ്ഞിടാം.

14 ആടലോടാദികഷായം.

ആടലോടം കൊടിത്തൂവ പുത്തരിച്ചുണ്ട വഴുതിയും ൩൭
കോടാശാരിവയമ്പുംനല്ലുഴിഞ്ഞാ ചുക്കു ജീരകം
തിപ്പലീ മധുകം പിന്നെയരിയാറും കടുക്കയും ൩൮
ഇവകൊണ്ടുകഷായംവെച്ചിട്ടുപ്പിട്ടുകുടിക്കിലോ
ചുമയും പനിയുംപിന്നെ പഴ്പ്പും പാർശ്വപീഡയും ൩൯
ഇവയെല്ലാം ശമിച്ചീടും കൈകണ്ടൊന്നിതുനിർണ്ണയം.

14 മുട്ടാഴെമ്പു് (ജീരകാദിലേഹം)

ജീരകം മേദകം ധാന്യമശ്വഗന്ധം വിഴാലരി ൪൦
കാളാനുസാരീമൂലകം ത്രുക്കി നിഷ്കമൊരോന്നിവ
ചിനിഷ്കംമാഗധീചൈവ യഷ്ടിരണ്ടരനിഷ്കവും ൪൧
അക്ഷതംരണ്ടുനിഷ്കങ്ങൾ കൂട്ടിനന്നായ്പൊടിച്ചതിൽ
കാർജീരകം വെളുത്തുള്ളി കന്ദുമഞ്ഞൾകൊട്ടവും ൪൨
മായാക്കമൊഞ്ചിയും ചുക്കം കച്ചോലം താർക്ഷ്യപച്ചയും
ഗോരോചനയിതെല്ലാമേ അർദ്ധനിഷ്കം പൊടിച്ചതും ൪൩
മുമ്പിലെപ്പൊടിയുംകൂട്ടി വസ്ത്രശോധന ചെയ്തഥ
കരിക്കിൻജലവുംനാഴി മുലപ്പാൽ പഞ്ചസാരയും ൪൪
കൂട്ടിക്കലർന്നരച്ചിട്ടു പചിച്ചുകവുകംപോലെ

---

മധുതാദി (കാ) 58-ാം യോഗം. ഏലാദി (കാ) 59-ാം യോഗം. വിലപാമൃതാദി (കാ) 48-ാം യോഗം. വിലപാദി (ലേ) 49-ാം യോഗം. കൂശ്മാണ്ഡലേഹം 50-ാം യോഗം. വിദാര്യാദി (കാ) 54-ാം യോഗം. വൈദേഹീമൂലൂന്റേം 7-ാം യോഗം. കണകാരീഘൃതം 60-ാം യോഗം. ശരവാശാദി (ഘൃ) 61-ാം യോഗം. അശ്വഗന്ധാദി (ഘൃ) 62-ാം യോഗം. ബലാശ്വഗന്ധാദി (തൈ) 63-ാം യോഗം. ത്രിഫലാദി (തൈ) 57-ാം യോഗം. ഏലാദിഗണം 64-ാം യോഗം.

പൊടിയുംചേൎത്തുപാകത്തിൽ നാലുമുട്ടയുടച്ചതിൽ ൪൫
വെള്ളക്കരുകലൎന്നിട്ടു പാകത്തിൽവാങ്ങിവച്ചതിൽ
(൫)ഉരിയത്തേനാമൊന്നിച്ചു പാകമാക്കിയെടുത്തഥ ൪൬
പച്ചനെല്ലിക്കമാത്രത്തിൽ സേവിക്കാം രണ്ടുനേരവും
രാജയക്ഷ്മാവുവൎദ്ധിച്ചിട്ടൊച്ചപാരമടച്ചതും ൪൭
പഴ്‌പ്പുംഛൎദ്ദനാവും ചുമയും പനിയുംപാൎശ്വവേദനാ
അതിസാരം കഫന്നാററമിവയെല്ലാം ശമിച്ചുപോം. ൪൮

രാജയക്ഷ്മാവിൻെറ കൎമ്മവിപാകം.

രാജയക്ഷ്മാവിനുള്ളൊരു ഹേതുകൎമ്മംപറഞ്ഞിടാം
ഉപാസാശാലികാലത്തു സ്ത്രീസംഗാദികൾചെയ്കയും ൪൯
ഗുരുദ്വേഷം വിപ്രവധം പരപീഡകളിങ്ങനെ
അനേകംദോഷകൎമ്മത്താൽ യക്ഷ്മാവുണ്ടായ്വരുന്നതും ൫൦
അതിൻെറനിവൃത്തിക്കായിട്ടനേകംകൎമ്മമുണ്ടതും
കൎമ്മപാകവിധാനത്തിൽ നോക്കിപ്പിട്ടറിയേണ്ടതു് ൫൧
ദാനമൊന്നുമുഖ്യമായിട്ടു പറയാമിതിനായതു്.

ദൈവികപ്രതിവിധി.

പത്തുമാററുള്ളസ്വൎണ്ണത്തിൽ യക്ഷ്മരൂപംചമച്ചതും ൫൨
മഹാബ്രാഹ്മണരാൽഹോമപൂജാദിചെയ്തതിൽ
യക്ഷ്മാവിനേയുമാവാഹിച്ചതിൻെറവിധിയോടുടൻ ൫൩
വേദസമ്പന്നനായ്ധൎമ്മശീലനായ്‌വേദവൃത്തിയായ്
ഗൃഹസ്ഥാശ്രമിയായ് സത്യപരനായുള്ളവിപ്രന് ൫൪
അലങ്കാരേണ വിധിവൽ ശ്രദ്ധയോടതുമൊക്കവും
ദാനവുംചെയ്കയേവേണം സഹസ്രംവിപ്രഭോജനം ൫൫
സഹസ്രനാമമന്ത്രത്തോളം ജപിപ്പിക്കയുമുത്തമം
തൻെറധനത്തിനൊത്തോണം ചെയ്യേണമിവയൊക്കെയും. ൫൬

സ്വരസാദചികിത്സ.

സ്വരസാദത്തിൽനന്നല്ലോ 'ശ്രീരാസ്നാദി'യാമുത്തമം
'രാസ്നാമൃതാദ്യമൈഷ്വരം' എന്നുള്ളൊരുകഷായവും ൫൭
'ത്രിജാതകാദി'യുംനന്നു സേവിപ്പാൻ സ്വരസാദകേ.

ദൈവികപ്രതിവിധി.

മണ്ഡലം ക്ഷൗരമാടിക്കാം ശിവമൂൎദ്ധ്നിനിത്യമായ് ൫൮
മധുരദ്രവ്യമാവോളം നിവേദിക്ക ശിവങ്കലും

---

ചിററരത്ത, തിപ്പലി, ആടലോടകവേർ ഇവ കഷായം. പിത്തജസ്വരസാദം ശമിക്കും. 41-ദിവസം തേൻ ധാരചെയ്യിക്ക.

ശ്രീരാസ്നാദി (കഷാ) 65-ാംയോഗം. ത്രിജാതകാദി (കഷാ) 66-ാംയോഗം.

വിപ്രഭോജനവുംചെയ്യാൽ സ്വാസ്ഥ്യമിളച്ചുപോം. ൩൯

അരുചി ചികിത്സ.

അരുചിക്കാദിയിൽതന്നെ "ആർദ്രപല്ലവമാദി"യാം
കഷായസേവയുംവേണം സേവിക്കാം 'മലരിഞ്ചി'യും ൪൦
15 ഇഞ്ചി നന്നായ് ചതച്ചിട്ടു നീരെടുത്തതിനൊപ്പമായ്
തേനുംചേർത്തീടതിൽപിന്നെ ശർക്കരാപഞ്ചസാരയും ൪൧
മലർപ്പൊടിയുമിന്തുപ്പും കൂട്ടിക്കൊണ്ടുകൊടുക്കിലോ
അരുചിനീങ്ങിനല്ലോരു രുചിവന്നുഭവിച്ചിടും. ൪൨

ദൈവികപ്രതിവിധി.

ബാലകൃഷ്ണമഹാസ്വാമിക്കപ്പപാൽപ്പായസം തഥാ
പന്തിരണ്ടിനംനേദ്യം മുട്ടാതെചെയ്കനിത്യവും ൪൩
ബ്രഹ്മചാരികളായുള്ള ബാലന്മാർക്കൂട്ടുകയും
കൃപാകുലങ്ങളെരയാൽതരാ നന്നായ്ചമയ്ക്കയും ൪൪
ഇങ്ങിനെചെയ്കകൂട്ടുമ്പോൾ രുചി നന്നായ്ഭവിച്ചിടും
തിലഗോത്രമിതാനഞ്ച വിപ്രഭോജനമുത്തമം. ൪൫

കഫപ്രസേകാദി ചികിത്സ.

16 കഫപ്രസേകേ സേവിപ്പാൻ 'പത്ഥ്യാവ്യോഷ'കഷായവും
കല്പ്യാത് കാസാരുചിച്ഛർദ്ദി ചികിത്സായാം വിശേഷതഃ ൪൬
'ബലാശതാവരീ' കഷായം സേവിക്കാം ഭദ്രരോധകേ.
'പഞ്ചാനാം പഞ്ചമൂലാനാം'മെന്നുള്ളൊരുകഷായവും ൪൭
'കർപ്പൂരാദി'തഥാചൂർണ്ണം താലീസാദ്യഞ്ച യോജയേത്
'കൂശ്മാണ്ഡലേഹ'വുംനന്ന് 17 മാറത്തെണ്ണനിരുത്തുക. ൪൮

മററു പ്രതിവിധി.

മണ്ഡലംകണ്ണതിവീക്ഷണം നാനാജാതികനിത്യമായ്
രുചിയുള്ളപദാർത്ഥങ്ങൾ കൂട്ടി നല്ലമനസ്സോടും ൪൯
മുട്ടാതെചെയ്കയതിനാൽ വിട്ടിടും ഭക്തരോധവും.

ഛർദ്ദി ചികിത്സ.

ഛർദ്ദിരോഗത്തിൽ 'വില്വാദി'കഷായം നന്നിതാദിയിൽ ൫൦
18 ദശമൂലകഷായത്തിൽ മലരിട്ടു കുറുക്കിയാൽ
സിതയും ചേർത്തു സേവിക്ക 19 ചന്ദനസ്യന്യനസ്യവും. ൫൧

---

ആർദ്രപല്ലവാദി (കഷാ) 67-ാംയോഗം. മലരിഞ്ചി 68-ാംയോഗം.

പത്ഥ്യാവ്യോഷകഷായം=കടുക്കത്തോടും ത്രികടുകംകൊണ്ടും കഷായം. ബലാശതാവര്യാദി (കഷാ) 69-ാംയോഗം. പഞ്ചപഞ്ചമൂലാദി (കഷാ) 70-ാംയോഗം. കർപ്പൂരാദി (ചൂ) 20-ാംയോഗം. താലീസാദി (ചൂ) 71-ാംയോഗം.

66 പത്ഥ്യാവ്യോഷശ്ച സേവ്യഃ സകഫേ കഫകാസയോഃ.

കൂശ്മാണ്ഡലേഹം 50-ാംയോഗം. ഛർദ്ദിചികിത്സയിലെ വില്വാദി (കഷാ) മൂലഗ്രന്ഥത്തിലെ 20-ാംയോഗംതന്നെ.

### വില്വമൂലകഷായം.

20 വില്വത്തിൻവേരൊരുപലം പച്ചതന്നെചതച്ചത
ഒന്നകാൽവെള്ളവും നാഴിപ്പാലുംചേൎത്തു പചിച്ചഥ ൭൨
മൂഴക്കാക്കിയരിച്ചിട്ടു മലരുംജീരകംസമം
പൊടിച്ചിട്ടാശ്രുസേവിച്ചാലൊഴിയും ഛൎദ്ദിയപ്പൊഴേ ൭൩
'വില്വാദി'ലേഹവുംനന്നു കാൎപ്പാസാസ്ഥ്യാദിചൂൎണ്ണവും
'തൃഷ്ണാധാത്ര്യാദി'പൊടിയും നന്നു ഛൎദ്ദികളിതൊക്കെയും. ൭൪

### ദൈവികപ്രതിവിധി.

ഗണേശചരണമലരും ഉരുളയുംകദളിപ്പഴം
പന്തിരണ്ടിനംനേദ്യമാവോളംചെയ്തുകൊള്ളണം ൭൫
അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഹോമവുംനന്നിതെത്രയും
ഗോഘൃതംവെളുത്തദാനം ചെയ്താൽ ഛൎദ്ദി ശമിച്ചുപോം. ൭൬

### ഹൃദ്രോഗചികിത്സ.

ഹൃദ്രോഗത്തിനസേവിപ്പാൻ 21 ചെറുതാമരപഞ്ചമൂലകേ
ക്ഷീരവുംബലയുംകൂട്ടി കഷായിസ്സേവചെയ്യണം ൭൭
ധാന്യാകഘൃണ്ഠ്യാദിയെന്നുള്ള കഷായങ്ങളുമെത്രയും
22 പുൽപ്പഞ്ചമൂലവും പത്തിൻവേരുംവെച്ചകഷായകേ ൭൮
പാലുകാച്ചികുടിക്കുന്നതാം വെണ്ണതിങ്കയുമുത്തമം
'വിദാൎയ്യാദി'ഘൃതംനന്നു 'രാസ്നാദി'ഘൃതമാദിയും. ൭൯

### കൎമ്മവിപാകവും പ്രതിവിധിയും

പരമേശ്മാത'ഘട്ടനംസ്യാദ' ഹൃദ്രോഗസ്യ തു കാരണം
വിഷ്ണുപ്രീതിവരുത്തേണമാവോളം വിപ്രഭോജനം ൮൦
വെള്ളത്തപട്ടുവേദ്ദാനം വിഷ്ണുഭക്തഗൃഹസ്ഥന്ന്
പ്രീതിയോടെകൊടുക്കേണം സങ്കല്പംചൊല്ലിയാദരാൽ. ൮൧

### തൃഷ്ണാചികിത്സ.

തൃഷ്ണയഞ്ചുപ്രകാരത്തിൽ ഉണ്ടാകുമിവയഞ്ചിനും
വാതവുംപിത്തവുംതന്നെ കാരണം പുനരാകയാൽ ൮൨
വാതപിത്തത്തിനെന്നോണം ചെയ്തുകൊള്ളേണമൌഷധം.
23 മാരിനീരിനെയേററിട്ടു തേനുമായിക്കുടിക്കണം. ൮൩
24 മാടോട്ടചുട്ടവെള്ളത്തിൽ(ചുട്ടിട്ടവെള്ളം)സിതാമധുസമന്വിതം
25 സേവിച്ചാലൊഴിയുംതൃഷ്ണ ശൎക്കരാ ലാജചൂൎണ്ണവും ൮൪
26 അത്തിനീരിൽസിതാംചേൎത്തു സേവിച്ചാൽ തൃഷ്ണയൊക്കെയും
ശമിച്ചീടുമിതെന്നല്ലോ ധന്വന്തരിപറഞ്ഞതു്. ൮൫

---

വില്വാദി (ലേ) 49-ാംയോഗം. കാൎപ്പാസാസ്ഥ്യാദി, ഛൎദ്ദിചികിത്സയിൽ താഴെ ചേൎത്തിട്ടുണ്ടു്. തൃഷ്ണാധാത്ര്യാദി 7-ാംയോഗം. ചെറുപഞ്ചമൂലം 70-ാംയോഗം നോക്കുക. ധാന്യാകഘൃണ്ഠ്യാദി (കഷ) 72-ാംയോഗം. വിദാൎയ്യാദി (ഘൃ) 54-ാംയോഗം ഘൃതമാക്കുക. രാസ്നാദി (കഷ) 72-ാം യോഗത്തിൽ മുകളിൽ ചേൎത്തിട്ടുണ്ടു്.

### കർമ്മവിപാകവും പ്രതിവിധിയും

ഗുരുതല്പാഗമദോഷത്ര പാപഹൃത്ക്ലേശകാരിതാ
ഇമ്മൂന്നാമദോഷം തൃഷ്ണയ്ക്കങ്ങാദി കാരണമാകയാൽ ൮൬
കഷ്ടനിഷ്കൃതിയുംനന്നാ ദാഹശാന്തികതൽക്ഷണേ
തൃഷ്ണാശാന്തികവഴിമേൽ തണ്ണീർപ്പന്തൽ ചമച്ചുടൻ ൮൭
മാഘമാസംതുടങ്ങീട്ടു വൈശാഖാന്ത്യത്തിലോളവും
ശുചിയായുള്ള സംഭാരം നിത്യമായിക്കൊടുക്കണം. ൮൮
കരിക്കുവെള്ളമെന്നാലും പാന്ഥന്മാർക്കുകൊടുക്കണം.

### മദാത്യയചികിത്സ.

മദാത്യയം സപ്തവിധം ത്രിദോഷാൽ സന്നിപാതജൈഃ ൮൯
രക്തമദ്യവിഷാദീനാം കാരണംമൂർച്ഛയേവവാൻ
മദാത്യയത്തിൽസേവിപ്പാൻ 'മൃദ്വീകാദി'കഷായവും ൯൦

### ദൈവികപ്രതിവിധി.

ദാനഹോമാദിചെയ്യേണം വിപ്രാണാംബാലഭോജനം
ജപ്യാദിഹോമംചെയ്യേണം മുട്ടാതെ മണ്ഡലത്രയം ൯൧
അതുകൊണ്ടുശമിച്ചീടും മദമൂർച്ഛകളൊക്കെയും
ഗജദാനംവിശേഷിച്ചും നന്നുമൂർച്ഛയടങ്ങുവാൻ ൯൨
പ്രതിമാദാനമാകുന്നു മദമൂർച്ഛയിലാവേണ്ടതു്.

---

## അദ്ധ്യായം ൭.

---

### അർശോരോഗചികിത്സ.

അർശസ്സെന്നമഹാവ്യാധിക്കൌഷധങ്ങളനേകമാം
ചുരുക്കിസ്സാരമായുള്ളൊരൗഷധങ്ങൾപറഞ്ഞിടാം. ൧
'മുസ്തദ്യാദി'കഷായമോ 'ചിത്രവില്വക'മാദിയും
'കാങ്കായനാദിഗുളിക' 'സൂരണാദി'യുമുത്തമം ൨
1 'ഇലാംസൂരണകന്ദാദി' ഘൃതവും നന്നിതെത്രയും
2 തുമ്പ കാടിലരച്ചിട്ടു വെള്ളവെളുത്തുള്ളിയും ഉണ്ണം ൩
വാട്ടിപ്പിഴിഞ്ഞുകള്ളിന്റെ പതുന്നിരട്ടിത്തുടൻ
ഉദേഹത്തിന്റെ നിധാനം ചെയ്യേണ്ടതുകൾപുറക്കവേ ൪
കെട്ടിക്കിടക്കരാത്രിങ്കലർശ്ശസ്സുള്ളതിളച്ചുപോം.

---

മൃദ്വീകാദി (കഷാ) 73-ാം യോഗം.
മുസ്തദ്യാദി (കഷാ) 74-ാം യോഗം. ചിത്രവില്വാദി (കഷാ) 75-ാം യോഗം.
കാങ്കായനാദി (ഗു) 76-ാം യോഗം. സൂരണാദി (ഘൃ) 77-ാം യോഗം.

3 അങ്കുരം നീണ്ടുവന്നീടിൽ പാഷാണം തേച്ചുഴക്കണം. ൬
നന്നായ്സൂക്ഷിച്ചുചെയ്യേണം വൈഷമ്യം പാരമുണ്ടതിൽ
രക്താർശസ്സിങ്കൽ നന്നല്ലോ കഷായം 'ചന്ദനാദി'യും ൭
ഉശീരാദിയതുംനന്നു രക്താഖ്യേ ചോരപോക്കിന്
4 നിലംപരണ്ടസേവിക്കാം പാലിൽ രക്തം നിറുത്തുവാൻ ൮
കുടജംഫാണിതംനന്നു രക്താഖ്യേ ചോരനിവൃത്തുവാൻ
ഔഷധം പലതുണ്ടല്ലോ മഹാരോഗമതാകയാൽ ൯
മഹാരോഗമതെട്ടുണ്ടാമഘോരരോഗസ്യഹേതുവാൽ.

## കർമ്മവിപാകവും പ്രതിവിധിയും.

പരഹത്യ് ക്ലേശകാരിത്വം ഗുരുദ്വേഷഞ്ച ഗോവധം ൰
ദേവദ്വിജസ്വാപഹരണം ഗ്രഹണേ സ്ത്രീഷുസംഗമം
ഗോരക്ഷോപേക്ഷയുംപിന്നെ അന്നാപഹരണം തഥാ ൰൧
ഇങ്ങിനെ എട്ടുദോഷംകൊണ്ടഘോരരോഗസമുത്ഭവം.
ഷഡക്ഷരേണമന്ത്രേണ ഗണേശം ചാപി പൂജയേത് ൰൨
സുവർണ്ണരത്നാദിദാനങ്ങളനേകംവിധമുള്ളതും
കർമ്മപാകത്തിൽനോക്കീട്ടു വിധിപോലെ കഴിക്കയും ൰൩
ഗോപാലപ്രീതിയായിട്ടു സുവർണ്ണധേനുപ്രദാനവും
ഗണേശപൂജയും വിപ്രപ്രീതിയും നന്നിതെത്രയും. ൰൪

## ഉദാവർത്തചികിത്സ.

ഉദാവർത്തത്തിൽ നന്നല്ലോ യമകം തേച്ചിരിക്കയും
'കുലത്ഥദലപത്രൈരണ്ഡ'മാദിയായകഷായവും ൰൫
പിണ്ഡസ്വേദമതുംനന്നു ചെറുതാമഥവർത്തിയും
5 എരണ്ഡതൈലം സ്നുക്ക്ക്ഷീരം 'ത്രിവൃദ്ദന്തീ'കഷായവും ൰൬
'കല്യാണക്ഷാര'വുംനന്നു ദാനഹോമാദികർമ്മവും
അർശസ്സിങ്കൽവിധിച്ചുള്ളതൊക്കെ നന്നിതിനും തുലോം. ൰൭

## അതിസാരചികിത്സ.

ആറുജാതിവിധിച്ചിട്ടുള്ളതിസാരത്തിനൌഷധം
ചുരുക്കീട്ടുപറഞ്ഞീടാം ഗുണമുള്ള മരുന്നുകൾ. ൰൮
6 മുസ്താകഷായംസേവിക്ക കുടകപ്പാലവേരുമാം
7 ചാർങ്ങേരിനീരു തക്രത്തിൽ മലർക്കഞ്ഞിയുമുത്തമം ൰൯
'മുസ്താകരഞ്ജ'മാദിശ്ച 'സാനന്താദി'കഷായവും
'ദുരാലഭാദി'യും നന്നു ജ്വരംകൂടിവരുന്നനാൾ. ൨൰

---

ചന്ദനാദി (ക.പ) 78-ാം യോഗം. ഉശീരാദി (ക.പ) 79-ാം യോഗം. കുടജാവലേഹം, 80-ാംയോഗം നോക്കുക. കുലത്ഥദലപത്രാദി (ക.പ) 81-ാംയോഗം. ത്രിവൃദ്ദന്തീ (ക.പ) 82-ാംയോഗം. കല്യാണക്ഷാരം (ല) 83-ാംയോഗം. മുസ്താകരഞ്ജാദി (ക.പ) 84-ാംയോഗം. ദുരാലഭാദി (ക.പ) [സാനന്താദിഗണം] 85-ാം യോഗം.

8 വില്വധാന്യങ്ങൾ കൂട്ടീട്ട ഷഡംഗം ജ്വരമേവകിൽ
9 ഭൂഗപം ജാതിക്ക ക്രോശാണി ജീരകാതിവിഷാ തഥാ ൨൦
ജാതിപത്രിയൊടേകാദ്ധ്യം ദീപ്യം നിഷ്ഠുരഞ്ച മൂന്നര
ഇവ ചൂർണ്ണിച്ചുതച്ചിട്ടങ്ങേഴാക്കിക്കിഴികെട്ടിയാൽ ൨൧
മാതളത്തിൻ്റെയംഗമഞ്ചും കഃപ്രമാണമായ്
ചതച്ചിട്ടാഢകേതോയേ കിഴിയോടുപചിച്ചഥ ൨൨
പ്രസ്ഥമാക്കിയരിച്ചിട്ട കിഴിയെല്ലാമെടുത്തതിൽ
ഇട്ടുവച്ചുപചിക്കേണം ദിനംതോറും ക്രമത്തിന് ൨൩
ഓരോന്നേരത്തു സേവിപ്പാൻ ഓരോ കിഴിയരച്ചതിൽ
കലക്കീട്ടേഴുനേരത്തു സേവിച്ചാലതിസാരവും ൨൪
മാന്ദ്യം വർദ്ധിച്ചുവെന്നുള്ള രക്തംശീതം കടുപ്പകം
ഗ്രഹണീദോഷവും തീരും രഹസ്യം പരമൗഷധം. ൨൫
10 ജാതിത്രയം മുക്കടുകം വിഡംഗം ജീരകദ്വയം
മോദകം തുല്യമായൊക്കെ പഞ്ചകോലകഷായകേ ൨൬
അരച്ചുഗുളികാം കോലപ്രമാണത്തിലുരുട്ടിയാൽ
മോരുകാച്ചീട്ടതിൽ സേവ്യമതിസാരവിനാശനം. ൨൭

രക്താതിസാരത്തിന്.

11 രക്താതിസാരേ സേവിപ്പാനപാമാർഗ്ഗം ഗുണമുള്ളോം
12 ആട്ടിൻപാൽ പശുവിൻപാലും 'ഷഡംഗ'ഞ്ചകഷായവും ൨൮
ലാക്ഷാദിതേച്ചുദേഹത്തും 'ഷട്പലാദി' തലയ്ക്കുമാം.

കർമ്മവിപാകവും പ്രതിവിധിയും.

ഉത്തല്പാഗമദോഷേണ പരഹൃത്ക്ലേശകാരിതാ ൨൯
വാപീകൂപതടാകാനാം നദീനാഞ്ച പ്രഭേദനം
ഇങ്ങനെ ദോഷകർമ്മത്താൽ ഉണ്ടാമുഗ്രാതിസാരവും ൩൦
അതിന്നു കർമ്മപാകത്തിൽ ചൊന്നദാനം കഴിക്കയും
അരയാൽത്തറ കെട്ടിക്ക കൃഷ്ണഗോപാലദാനവും ൩൧
വിധിപോലെ കഴിപ്പിക്ക രുദ്രം സൂക്തഞ്ച ജപ്യമാം.
ഇങ്ങനെ ചെയ്തുകൊള്ളേണമതിസാരസ്യ ശാന്തയേ. ൩൨

കടുപ്പചികിത്സ — ലക്ഷണം.

അതിസാരത്തിലൊന്നുണ്ട് കടുപ്പെന്നൊരുജാതിയും
അതിന്നു കുക്ഷിനന്നായിട്ടുളുമ്പീട്ടു കടിക്കയും ൩൩
മലംപോകാതെ കണ്ടിട്ട രക്തശീതങ്ങൾപോകയും
മൂലം പുറത്തുതള്ളിപ്പോം പനിയോക്കാനവുംവരും ൩൪

---

ഏകാദ്ധ്യം=മൂന്നര കഴഞ്ച്. ഷഡംഗം (കഷാ) 1-ാം യോഗം. ഷട്പലാദി (തൈ) 56-ാം യോഗം. ലാക്ഷാദി (തൈ) 44-ാം യോഗം.

## ചികിത്സകരം

അതിന്നാരംഭകാലത്തു വിരേചിപ്പിക്കയുത്തമം
ആട്ടിൻപാലും ഗുണംതന്നെ അതിസാരചികിത്സയും ൩൫
13 കലത്തിപ്പൂവും തൊറക്കരന്നാം പുളിയാരില
കറിവേപ്പിലയും മഞ്ഞൾ ചുക്കം മുളക മാന്തളിർ ൩൬
അയമോദകവുംകൂട്ടി മോരിൽ മുക്കടിയായുടൻ
സേവിച്ചാലതിസാരങ്ങൾ ശാന്തിയാസ്സുതമപ്പൊഴേ. ൩൭
14 ചെറുപ്പുള്ളടിനന്നായി ചതച്ചിട്ടു പിഴിഞ്ഞനീർ
നാഴിവേണം ചതച്ചിട്ടങ്ങിരട്ടില്ലി പിഴിഞ്ഞതും ൩൮
രണ്ടുംകൂടിയരിച്ചിട്ടങ്ങിതുനാഴിയെടുത്തതിൽ
കുറേ വെണ്ണയുമിട്ടിട്ടു കുറുക്കിപ്പാതിയാക്കിയാൽ ൩൯
വാങ്ങിവച്ചതിനേക്കൊണ്ടു മൂന്നുനേരം കുടിക്കിലോ
ചളിയും ചോരയുംമാറും കടപ്പും തീരുമപ്പൊഴേ. ൪൦
15 കന്നിൻപാലു കലത്തിൻെറയുള്ളിൽ പ്രസ്ഥമൊഴിച്ചതിൽ
വണ്ടുകെട്ടിയതിൻമീതേ മുത്തങ്ങാപ്പൊടി നാഴിയും ൪൧
വച്ചുനന്നായടച്ചിട്ടു ശീലമൺചെയ്തു കാച്ചുക
കലത്തിൽ പാലുമുക്കാലും വററുമ്പോളതുവാങ്ങിയാൽ ൪൨
വണ്ടിൻപുറത്തിരിക്കുന്ന മുത്തങ്ങാപ്പൊടി നാഴിയും
എടുത്തുണക്കി നന്നായിപ്പൊടിച്ചിട്ടതിനൊപ്പമായ് ൪൩
മോദകപ്പൊടിയുംചേത്തു തേനിൽസേവിക്കിലപ്പൊഴേ
രക്തവും ശീതവുംപോകും അതിസാരം ശമിച്ചുപോം. ൪൪
16 മോദകം വിടയം ജാതിത്രയം കഞ്ചാവു ജീരകം
ക്രോശാണിയും കറുപ്പെന്നിച്ചൊന്നതോരോകഴഞ്ചതായ് ൪൫
യക്ഷാക്ഷിബീജവും മൂന്നുനിഷ്കംകൊൾകതിനോടഥ
ഷഡ്കഴഞ്ചിഹ കോതമ്പും നത്തക്കാമാംസവും തഥാ ൪൬
ഒക്കെനന്നായി വെവ്വെറെയോട്ടചാത്തിപ്പൊടിച്ചതു
മെല്ലിച്ചു തേനിൽസേവിച്ചാലതിസാരം കടപ്പുകൾ ൪൭
ശൂലയും ഗ്രഹണീദോഷമിവയെല്ലാം ശമിച്ചുപോം.
17 പുങ്കിൻെറതൊലിയുംനല്ല പുളിയാരിലയൊപ്പമായ് ൪൮
ചതച്ചിട്ടുപിഴിഞ്ഞുള്ളനീരു നാഴി എടുത്തതിൽ
നാഴിനെയ്യുംകലർന്നിട്ടു ജാതിക്കാ ജാതിപത്തിരി ൪൯
വിടയം മോദകം നല്ല കറുപ്പും ഭ്രംഗവും തഥാ
കലിംഗകവുമിച്ചൊന്ന കല്ക്കംചേത്തു കാച്ചിയാൽ ൫൦
നത്തയ്ക്കാമാംസവുംചേത്തു പാകമാക്കിയരിച്ചഥ
സേവിച്ചാലതിസാരങ്ങൾ രക്തശീതക്കടുപ്പുകൾ ൫൧
ഗ്രഹണീരോഗവുംതീരും മൂലരോഗവുമപ്പൊഴേ.

18 തൊറക്കരുന്ന പുല്ലാന്നിത്തളിരും വിടയം തഥാ ൧൨.
ഗ്രാമ്പൂവും ജാതിഫലവും കഴഞ്ചോരോന്നുകൊണ്ടരിൽ
നിഷ്പാദ്ധമവിയൻചേൎത്തു കേരിപുഷ്പരസത്തില്പ് ൧൩.
നേക്കെ നന്നായരച്ചിട്ടു ലന്തബീജസമങ്ങളായ്
ഉരുട്ടിവച്ചു സൂക്ഷിച്ചിട്ടയമോദകഷായകേ ൧൪
സേവ ച്ചാലതിസാരങ്ങളം കട്ടപ്പും രക്തവും കെട്ടും
19 മോദകം തിരുമിപ്പാററി യോട്ടചാൎത്തിപ്പൊടിച്ചത്
തേനിൽക്കഴച്ചു സേവിച്ചാലതിസാരം ശമിച്ചുപോം. ൧൫

## ശൂലരോഗചികിത്സ.

20 ശൂചുക്കും മോദകവും കായം വെള്ളുള്ളിയുമൊപ്പമായ് ൧൬
ഉവനീരിലരച്ചിട്ടു കരുക്കിസ്സേവ ശൂലയിൽ (ജിത്)
21 ചോരകത്തിനടേകന്ദം പിഴിഞ്ഞുണ്ടായനീരതിൽ ൧൭
ജാതിക്കയുമരച്ചിട്ടു തേനുംചേൎത്തു കൊടുക്കിലോ
ശൂല കൂടിവരുന്നോരു അതിസാരം ശമിച്ചുപോം. ൧൮
22 വിഴാലിൻവേർപൊടിച്ചിട്ടു കായവും കൃമിശത്രുവും
വറുത്തു ചൂൎണ്ണമാക്കീട്ട് ഇവയൊപ്പിച്ച തേനില്പ് ൧൯
സേവിച്ചാലിരുന്നിട്ടു കടിക്കുന്നതു ശാന്തമാം.
23 പഞ്ചകോലവുമിന്തുപ്പും മലരും പുളിയാരലും ൨൦
മോരിൽ മുക്കടിസേവിച്ചാൽ അതിസാരം ശമിച്ചുപോം.

## ഗുന്മരോഗചികിത്സ.

24 കടപ്പ പാരംവെട്ടിച്ചു മൂഖതെള്ളിപ്പുറപ്പെടിൽ ൨൧
അഗ്നികന്ദം ഗോപകന്യാ വനസൂരണകന്ദവും
പലമീരണ്ടിടിച്ചിട്ടു നാലൊന്നായ കഷായകേ ൨൨.
മാഹിഷം ഘൃതവും വെന്തവെളിച്ചെണ്ണയുമൊപ്പമായ്
ഇരുന്നാഴൂരിചേൎത്തിട്ടു മുക്കാൽപാലുമൊഴിച്ചതിൽ ൨൩.
ഇന്തോമകവുമപ്പുന്നും മുക്കാലതിലൊഴിച്ചഥ
കല്ക്കത്തിന്നൊപ്പിമധുകം ദേവതാരംത്രുവൎച്ചില ൨൪
അരിയാറും ചവക്കാരം ഇരിന്നും കൃഷ്ണജീരകം
മോദകം മാഗധീ ഭാൎങ്ങി മുക്കാലിതു കഴഞ്ചിവ ൨൫
കാട്ടുചേനയുണക്കിട്ടു കൊട്ടവേലിക്കിഴങ്ങുമായ്
മാറാൻകിഴങ്ങുമപ്പുന്നും നിഷ്പമൊന്നരയൊന്നര ൨൬
പൊടിച്ചിട്ടു പചിക്കേണം നന്തയ്ക്കായവതിട്ടതിൽ
പാകമാക്കു്പതിന്നാങ്കിന്നരിപ്പു "കൃഷ്ണവാവിന" ൨൭
ധാനപന്തരം ജപിച്ചിട്ടു കൊടപ്പു നല്ലരാശിയിൽ
മൂലരോഗമതപ്പോഴെ യുള്ളിൽവാങ്ങിയിളച്ചിട്ടും ൨൮
മൂലം തള്ളുന്നതിന്നെല്ലാമൎശസ്സിന്റെ ചികിത്സകം

കുടിച്ചാലുടനേദാഹം ശമിച്ചീടുമസംശയം ൨൬
29 മണൽനന്നായ്വറുത്തിട്ടു കെട്ടിട്ടുള്ളമണൽക്കിഴി
മെല്ലെമെല്ലെ തലോടേണമുതങ്ങുകരയേറുകിൽ ൨൭
അഗ്നികത്തിച്ചുകൊള്ളേണം പാദപാർശ്വഗതത്തതൽക്ഷണേ
30 കാർപ്പാസപത്രംപേഷിച്ചു കരപാദതലങ്ങളിൽ ൨൮
തേച്ചാലടങ്ങുമപ്പോഴേ വിഷൂചീഗദമെന്നതു്.
31 ഞാറത്തളിരരച്ചിട്ടു തേങ്ങാപ്പാലിൽകുടിക്കയും ൨൯
32 മരിചംകൾകൊണ്ടുവച്ചകഷായകേ
വേനപ്പച്ചവറുത്തിട്ടു പൊടിച്ചുണ്ടായചൂർണ്ണവും ൨൰
കൂട്ടിക്കൊണ്ടുകുടിച്ചീടിൽ വിഷമിച്ചവിഷൂചിയും
ശമിക്കും പുനരപ്പോഴേയെന്നതുള്ളതുചൊന്നതു് ൨൰൧
ഗുളികാനന്ദജാല്യാദി സേവിപ്പാനാംവിഷൂചിയിൽ
33 അരിനന്നായ്വറുത്തിട്ടു മലർക്കഞ്ഞിയുമുത്തമം. ൨൰൨

ദൈവികപ്രതിവിധി — കർമ്മവിപാകം

വിഷൂചിവന്നുകൂടുമ്പോൾ ശിവമൂർത്തിനിയാരവും
ഒരുയാമമുടങ്ങാതെ മന്ത്രപൂർവംകഴിച്ചഥ ൨൰൩
പൂജാനിവേദ്യംചെയ്യിച്ചു ദക്ഷിണാചെയ്തുതൽക്ഷണേ
തീർത്ഥപ്രസാദവുംവാങ്ങിധരിക്കാം രോഗിമൂർത്തി ൨൰൪
അന്നപ്രചാരതകൊണ്ടല്ലോ വിഷൂചീരോഗസംഭവം
കുര്യാൽ കർമ്മദോഷമെന്നു വിശേഷാൽഗ്രന്ഥനിവൃതി. ൨൰൫

ഗ്രഹണീചികിത്സ.

പൃഥക്ദോഷാൽസന്നിപാതാൽ ചതുർത്ഥാഗ്രഹണീഗദാഃ
ഗ്രഹണ്യാംപാചനംപൂർവം മദ്ധ്യേസംഗ്രാഹിഭേഷജം ൨൰൬
അന്തേƒഗ്നിദീപനംദദ്യാദേവംകാര്യഃ ക്രിയാക്രമഃ
കഷായംനന്നു 'പത്ഥ്യാദി' 'പാഠാകാരഞ്ജ'മാദിയും ൨൰൭
34 പഞ്ചകോലങ്ങളെക്കൊണ്ടു വസ്ത്രപൂതംകുടിയ്ക്കണം
35 ഇഞ്ചിനീരുകുടിക്കേണം പട്ടചൂർണ്ണസമന്വിതം ൨൰൮
ഹിംഗ്വഷ്ടകംപൊടിച്ചിട്ടു മോരിൽസേവിക്കയുംതഥാ
36 കുടജമൂലേന നിഃകഷായോ ഗ്രഹണ്യാംപരമം ഹിതം ൨൰൯
'പാഠാദി'ഘൃതവുംനന്നു് 'ചാർങ്ങേര്യാദി'രസായനം
'പാഠാത്ര്യാദി'ലേഹത്തെ സേവിക്കാംതക്രവുംതഥാ ൩൰
"ചാർങ്ങേരിയാദി" ഗുളികസേവിച്ചീടുകിലുത്തമം

ത്ര്യൂഷണാദി (ഗു) 87-ാംയോഗം. പത്ഥ്യാദി (കഷാ) 88-ാംയോഗം. പാഠാകരഞ്ജാദി (കഷാ) 89-ാംയോഗം. ഹിംഗ്വഷ്ടകം (ചൂ) 90-ാംയോഗം നോക്കുക. ഇതിന്നു അഷ്ടചൂർണ്ണമെന്നും പേരുണ്ടു്. പാഠാദിഘൃതം 91-ാംയോഗം. ചാർങ്ങേര്യാദി രസായനം 92-ാംയോഗം. പാഠാത്ര്യാദി (ലേ) 93-ാംയോഗം. ചാർങ്ങേര്യാദി (ഗു) [illegible]

ഖളങ്ങളേററംനന്നല്ലോ ഗ്രഹണ്യാം ദീപനത്തിനും ൫൩
“ലാക്ഷാദി”തൈലം ദേഹത്തും തലയ്ക്കു“ത്രിഫലാദി”യും
തേച്ചുസേവിക്കയും നന്നു ദീപനൗഷധമൊക്കെയും. ൫൪

## കർമ്മവിപാകം.

ജന്മാന്തരേഗുരുദ്വേഷം ഗുരുതല്പഗതം (മം) തഥാ
വാപീകൂപതടാകാദിനദീനാശപ്രഭേദനം ൫൫
ഇച്ചൊന്നദോഷകർമ്മംകൊണ്ടുണ്ടാകും ഗ്രഹണീഗദം.

## കൃച്ഛ്രാശ്മരീചികിത്സകൾ.

ദോഷങ്ങൾവസ്തിയിൽച്ചെന്നാലുണ്ടാം കൃച്ഛ്രം ചതുർവിധം ൫൬
‘ദശമൂലബലാദ്രാക്ഷാ’കഷായംനന്നിതെത്രയും
‘പത്മാവര്യാദി’യുംനന്നു് ‘പത്മാപത്തൂരകാദി’യും ൫൭
‘ബൃഹത്യാദിഗണ’ത്തിങ്കൽ ഇരട്ടിച്ചുഞെരിഞ്ഞിലും
തോയംപയോയുതം ക്വാഥം സവമൂത്രജപാഥം ൫൮
‘വ്യാഘ്രീഗോക്ഷുര’മാദിശ്ച ‘പത്ര്യാഗോക്ഷുര’മാദിയും
ഇക്കഷായങ്ങൾനന്നല്ലോ, സേവിപ്പാനിതിനെത്രയും. ൫൯
37 ദ്രോണകംഭമപാമാറ്റം പച്ചനെല്ലിക്ക ടങ്കണം
മുക്കുറ്റിയുംപഴന്തേങ്ങാ വെള്ളംകൂട്ടിയരച്ചതും ൬൦
കുടിച്ചാലുടനേ മൂത്രം തടയാതെയൊഴിഞ്ഞുപോം.
38 വെള്ളരിക്കുരുനല്ല കരിമ്പും ചന്ദനം തഥാ ൬൧
ഏലംഞെരിഞ്ഞിലും കല്ലൂർവഞ്ചി സാഹസ്രവേധിയും
മീനാങ്ങാണി പഴമ്പാശി കൊഴുപ്പാവ (പ) യലീ തഥാ ൬൨
ആട്ടിൻപുഴുക്ക പാറേറടെപ്പുഴുക്കാ മൂഷികമലം
കൂട്ടിനന്നായരച്ചൂണം കരിക്കിൻറെജലത്തില് ൬൩
പുഴുവുംചെത്തു നാഭിക്കുതേച്ചാൽ മൂത്രമൊഴിഞ്ഞുപോം.
39 ഉർവ്വാരുബീജമാച്ചൂനാം മലംകൂട്ടിയരച്ചതും ൬൪
നാഭിയിൽതേച്ചിലൊഴിയും മൂത്രമാറ്റുമുറമ്പഥ
40 വെരുമ്പിക്കാടിനാഭിക്കുതാഴെ ധാരയൊഴുക്കുക ൬൫
‘ശതാവരിഗുളം’ സേവ്യം ‘ത്രൈകണ്ടകഘൃതം’ തഥാ
41 ത്രൈകണ്ടകഘൃതത്തിൻെറ മരുന്നൊക്കെക്കഷായമായ് ൬൬
സേവിക്കയിവയുംനന്നു നന്നു്‘വസ്ത്യാമയാന്തകം’
42 വസ്ത്യാമയാന്തകത്തിൻെറ മരുന്നൊക്കെക്കഷായമായ് ൬൭

---

ലാക്ഷാദി (തൈലം) 44-ാംയോഗം. ത്രിഫലാദി (തൈ) 57-ാംയോഗം. ദശമൂലാദി (കഷാ) 95-ാംയോഗം. പത്മാവർണ്ണാദി (കഷാ) 96-ാംയോഗം. പത്മാപത്തൂരാദി (കഷാ) 95-ാംയോഗം.

ബൃഹത്യാദിഗണം 98-ാംയോഗം. വ്യാഘ്രീഗോക്ഷുരാദി (കഷാ) 99-ാംയോഗം. പത്ര്യാഗോക്ഷുരാദി (കഷാ) 100-ാംയോഗം. ശതാവരീഗുളം 38-ാംയോഗം. ത്രൈകണ്ടകഘൃതം 101-ാംയോഗം. വസ്ത്യാമയാന്തകം (ഘൃ) 102-ാംയോഗം.

# അദ്ധ്യായം ൪.

## പ്രമേഹചികിത്സ.

പ്രമേഹോ വിംശതിഃപ്രോക്തസ്തച്ചികിത്സാ നിഗദ്യതേ
വാതത്തിൽനാലു പിത്തത്തിലാറു പത്തു കഫത്തിലും ൧
ശമനൗഷധമേയാവൂ ദുർബ്ബലന്നഥ മുമ്പിലും
1 ധാത്രീരസം പിഴിഞ്ഞിട്ടു നിശാമധു(സ്സു) സമന്വിതം ൨
പ്രാതഃകുടിക്കനന്നല്ലോ ഏകനായകവല്ക്കവും
2 (ഔ)ഉദുംബരസ്യവന്ദാകം തക്രേണ സഹ പായയേത് ൩
അശ്വത്ഥഫലബീജഞ്ച തച്ചൂർണ്ണാശ്മഗ്രാഗജം
സിതാമധുയുതംതക്രേ കല്ക്കം കതകജം തഥാ ൪
3 നവനീതം നിശാചൂർണ്ണം ലിഹേന്മാക്ഷികയുക്തമായ്
4-5 ഗുഡൂച്യാചാന്വിതാച്ചൂർണ്ണാ, ഗശോകക്വരസാന്വിതാ ൫
ജ്യേ (ശ്രേ)ഷ്ഠോദകേന പ്രപിബേത് ഏതന്മേഹഹരംപരം.
'നിശാകതക'മാദിശ്ച ആരുകല്യാദ്യഫലാദിയും ൬
6 ഏകനായകസംയുക്തമായുള്ളൊരൗഷധംഗവും
കതകാദികഷായഞ്ച കരിഞ്ഞാലിക്കഷായവും ൭
7 നവിരത്തവിട്ടുംനല്ല തിന്ത്രിണീഫലവല്ക്ക(വും)ജം
ചൂർണ്ണഞ്ച സിതയാ തിന്നാൽ പ്രമേഹാണാം വിനാശനം. ൮
8 ത്രിഫലാത്രിവൃതാചൂർണ്ണം ശിലാജതു സമന്വിതം
സക്ഷൌദ്രം ശക്കരോപേതം വിരേകാത്ഥം പ്രമേഹിനാം ൯
9 മുദ്ഗംപുഴുങ്ങിത്തേൻചേർത്തു പ്രാതഃകാലേ ഭുജിക്കയും
10 അഞ്ചാതേ(റ)ഴെട്ടരച്ചിട്ടു കതകം മധുതക്രവും ൧൦
കൂട്ടിക്കുടിക്കയുംനന്ന'നീത്ര്യാദി'കുടിക്കയും
'കാപ്പ്രാസാന്ധ്യാദി'ഗുളികാ രണ്ടും നന്നതിനിരിരിലും ൧൧
11 ഉഷ്ണമാഹങ്ങളേറീടിൽ തക്രധാരകഴിക്കയും
ലാക്ഷാദിതേയ്ക്കു ദേഹത്തു നിശോശീരാദിയും തഥാ ൧൨
12 മലർക്കഴമ്പുസർവാംഗംതേയ്ക്കു ചൂടുപൊറിക്കിലോ
13 കരിവേപ്പില രാമച്ചം ദാർവീമധുകസംയുതം ൧൩
കഷായം നന്ന വാതയ്ക്കോറംവാൻ നിത്യം നാവുവരംച്ചയിൽ.

---

നിശാകതകാദി (കാ) 103-ാംയോഗം. ആരുകല്യാദ്യാദി (കാ) 104-ാംയോഗം. ഷഡംഗം (കാ)1-ാംയോഗം. കതകാദി (കാ) 105-ാംയോഗം. നീത്ര്യാദി (ഗു) 106-ാം യോഗം. കാപ്പ്രാസാന്ധ്യാദി (ഗു) 107-ാംയോഗം. ലാക്ഷാദി (തൈ) 44-ാംയോഗം. നിശോശീരാദി (തൈ) 108-ാംയോഗം.

14 അമൃതോട്ട കരിങ്ങാലി ഏകനായകമൂലവും ൫൪
ഉഴുന്നും വാരിയും ഭൂമിതാലക(വൃ)ന്ദവുമൊപ്പമായ്
പലമീരണ്ടിടിച്ചിട്ടു എട്ടൊന്നായകഷായകേ ൫൫
പ്രസ്ഥം പാലും കലർന്നിട്ടു നറുങ്ങരിയുമിട്ടതിൽ
കോതമ്പും ഇകയും നല്ലോരുഴുന്നിൻപൊടിയും തഥാ ൫൬
കദളിപ്പഴവുംകൂട്ടി വിരവിൽക്കൂടെയിട്ടതിൽ
വച്ചു കഞ്ഞി കുടിച്ചീടിൽ പ്രമേഹം ദാഹമൂർച്ഛയും ൫൭
വേവും സഞ്ചാരവുംതീർന്നു മൂത്രവും കറവാസ്ഥതം
‘ശതാവരീഗുളം’സേവ്യം പ്രമേഹശമനം തഥാ ൫൮
‘ബലാധാത്ര്യാദി’യാംതൈലം തലയ്ക്കുററവുമുത്തമം.
15 നാല്പാമരംകരുന്തോട്ടി മഞ്ഞളെന്നിവയാകെയും ൫൯
പതുപ്പത്തുപലംവേണം ഉശീരം ഷട്പലം തഥാ
ഇടിച്ചിട്ടുകഷായംവച്ചെട്ടൊന്നാക്കിയെടുത്തതിൽ ൬൦
കൽക്കത്തിന്നേലവും ദാരു മാഞ്ചി മഞ്ചട്ടി ചോരകം
ചെഞ്ചല്യം തുണിയാങ്കുക ചോനകപ്പുല്ലു നാകണം
തകരം രേണുകം രാസ്നാ പുന്നപ്പൂവശാഗന്ധവും
ഞാഴൽപ്പൂകൊട്ടവുംഞെട്ടിൽ നിസ്വാസം നിശ പച്ചില ൬൨
മൂർവ്വാ പാൽവള്ളി ചിഞ്ചാതപക്കാവിൽ കൊന്ന മുരിങ്ങയും
പാലുംചേർത്തു പചിച്ചുള്ള തൈലംനന്നു പ്രമേഹിണാം. ൬൩
16 ചന്ദനോശീരമാഞ്ചീരം ഇടിച്ചിട്ടു കഷായമായ്
എട്ടൊന്നാക്കിയരിച്ചിട്ടു തൈലം നന്നാറികല്ക്കമായ് ൬൪
കാച്ചിതേയ്ക്കു പ്രമേഹത്തിന്നഗസ്ത്യസ്യ സുഭാഷിതം
കഴമ്പിട്ടുകയും രക്തധാര, തേച്ചിട്ടിരിക്കലും (യും) ൬൫
അനന്തിപ്പിഴികൈനല്ലുതെല്ലാംനന്നു പ്രമേഹിണാം.

പ്രമേഹാദി പിടികാചികിത്സ.

ശരാവികാദി പിടികയുണ്ടായാൽ ശോഫവൽക്രിയാ ൬൬
‘മൃണാളാദി’യരച്ചിട്ടു തേയ്ക്കാം ‘നിംബാദി’സേവയും
‘നാല്പാമരാ(ദ്യ)’ദി ‘നിംബാദി’ തൈലയോഗേന ധാരയും ൬൭
പൊളിഞ്ഞാലേറെ നന്നല്ലോ വരുത്തുള്ള കഴമ്പുകൾ
“തിലസർഷപ”മിത്യാദി ചൊല്ലുമുള്ളൊരുകഴമ്പിനെ ൬൮
വരുത്തരച്ചു തേയ്ക്കേണം ‘നന്ത്യാർവട്ടാദി’യും തഥാ.

---

ശതാവരീഗുളം 38-ാം യോഗം. ബലാധാത്ര്യാദി(തൈ) 109-ാം യോഗം. അർത്ഥവും യോഗത്തിന്റെ ഒടുവിൽ ചേർത്തിട്ടുണ്ട്. മററുള്ളിടത്തും യോജിപ്പിച്ചുകൊള്ളാം. മൃണാളാദികഴമ്പ് (ലേപം) 110-ാം യോഗം. നിംബാദി (കഷാ) 111-ാം യോഗം. നാല്പാമരാദി (തൈ) 112-ാം യോഗം. തിലസർഷപാദികഴമ്പ് 113-ാം യോഗം. നന്ത്യാർവട്ടാദികഴമ്പ് 114-ാം യോഗം. 112-ാം യോഗം കഴിഞ്ഞാലുള്ള നിംബാദിതൈലം അഞ്ചാം അദ്ധ്യായം 35-ാംയോഗം (മൂലം) നോക്കുക.

17 (മൃ) ദൂർവ്വാവേരുകഷായത്തിൽ തുലാംകൊണ്ടതരിച്ചതിൽ ൨൯
എണ്ണകാച്ചീട്ടു തേച്ചീടിൽ മൂലംചുട്ടുകയുണ്ണവും
മൂർദ്ധാവിൽ ചൂടുമൊഴിയും ഉഷ്ണരോഗമിളച്ചുപോം. ൩൦

## പിടിക പൊട്ടിക്കാനുള്ള പ്രയോഗങ്ങൾ.

കുരുപൊട്ടിച്ചുലംപോവാൻ ഗുണമുള്ളൊററമൂലികൾ
അരച്ചു ഗോപ്യമായ്തേപ്പാനുള്ളതിന്നു പറഞ്ഞിടാം ൩൧
18 വെള്ളാമ്പയോടു ചുട്ടിട്ടു പൊടിച്ചോണ്ടയെതലകേ
കഴമ്പുതേയ്ക്കുയുംനന്ന് വെണ്ണകൂട്ടിട്ടുമാമതു് ൩൨
19 ആവണക്കിൻവേരരച്ചു തേച്ചാലും പൊട്ടുമക്കുരു
20 കൊഴുപ്പുവെണ്ണയിൽതേയ്ക്ക തിരുതാളിയൊടും തഥാ ൩൩
21 തണ്ണീർകോതം പഴമ്പാള ചുട്ടുനന്നായ്പൊടിച്ചതിൽ
22 വെണ്ണചേർത്തിട്ടു തേച്ചീടാം 23 ഉമ്മത്തുംകായുമങ്ങനെ ൩൪
24 ആവണക്കിലയിൽവച്ചു കാഞ്ഞിരത്തളിർ ചുട്ടഥ
അരച്ചു വെണ്ണയിൽതേച്ചാൽ കുരു പൊട്ടിശ്ശമിച്ചുപോം ൩൫
25 ഉപ്പുനച്ചുകരെന്നേവം ചുട്ടരച്ചതുവെണ്ണയിൽ
വരുത്തരച്ചുതേച്ചീടാം കുരുവിന്നിതുനിർണ്ണയം. ൩൬
26 ആവണക്കെണ്ണയിൽ വെണ്ണചുണ്ണാമ്പിട്ടുകലക്കിയാൽ
തെളിച്ചെടുത്തുതേച്ചീടിൽ പൊട്ടിടും കുരുവപ്പൊഴേ. ൩൭
27 വേപ്പിൻകുരുന്നരയ്ക്കേണം മഞ്ഞൾചുണ്ണത്തൊടൊപ്പമായ്
ശിലയിൽവച്ചുകെട്ടേണം കുരുവൊക്കെപ്പൊതിഞ്ഞതു ൩൮
28 ഉലുവായരിയുംപിന്നെ കളിപ്പാക്കും വയമ്പുമായ്
അരച്ചുതേയ്ക്കുയുംനന്നു കുരുക്കൾക്കാമിയിങ്ങലു് ൩൯
29 ഉമ്മത്തിന്റെയിളങ്കായെ ചുട്ടുനന്നായ്പൊടിച്ചതിൽ
കോഴിക്കാരം ചേർത്തരച്ചു വ്യാധിയിൽവച്ചുകെട്ടിടാം (ട്രക) ൪൦
30 മുലപ്പാൽ വെണ്ണയുംകൂട്ടി മർദ്ദിച്ചുമ്മുകഴമ്പില്യ്
ചുണ്ണവുംചേർത്തുതൊട്ടീടിൽ മുഖംപൊട്ടിക്കിഴിഞ്ഞുപോം. ൪൧
31 കണ്ടിവെണ്ണപൊടിച്ചിട്ടു എണ്ണകൂട്ടിയുരുക്കിയാൽ
ഇന്തുപ്പുംചേർത്തുമർദ്ദിച്ചു മർമ്മപീഡയ്ക്കുതേച്ചിടാം. ൪൨
32 14 വെളുത്തകുന്തിരിക്കത്തെപ്പൊടിച്ചിട്ടതിനൊപ്പമായ്
ഉരുക്കു കന്തിരിക്കത്തെ ചേർത്തുമർദ്ദിച്ചതാവൊളം ൪൩
ചൂടുപോയാലെടുത്തിട്ടു തേച്ചുകൊണ്ടതിലപ്പൊഴേ
പരുത്തിപ്പഞ്ഞിപറ്റിച്ചാൽ കുരുവിൻകണ്ണുവീണുപോം ൪൪
33 പറിച്ചരച്ചു മേന്തോന്നിക്കിഴങ്ങൊട്ടെണ്ണചേർത്തതു
മുലപ്പാൽകൂട്ടിമർദ്ദിച്ചു തേച്ചാൽ പൊട്ടിടുമേ കുരു ൪൫
പഴുത്തുപൊട്ടുവാനേറെ താമസിച്ചതിവേദന

സഹിക്കാ(വഹിക്കാ)തെവരുന്നേരം മൃണാളാദികഷായിനെ ൪൩
തേച്ചിലാനുശമിച്ചീടും പ്രമേഹങ്ങളതൊക്കെയും.

## കർമ്മവിപാകവും പ്രതിവിധികളും.

ബ്രാഹ്മണസ്വാപഹരണം താപസീഗമനം തഥാ ൪൪
ഗുരുതല്പഗമാദിശ്ച പരഹൃത്ക്ലേശകാരിതാ
പരസ്ത്രീ വിധവാ കന്യാ തിര്യഗ്യോനിഷുസംഗമം ൪൫
ജന്മാന്തരാർജ്ജിതാദ്ദോഷാഃ പ്രമേഹത്തിന്നുകാരണം
തിലഭൂഹേമദാനാനി വിഷ്ണുനാമജപം തഥാ ൪൬
കന്നുകം ചാസ്ഥിഭാഗഞ്ച രജതം ചൈ ശൃംഗയോഃ
രക്താക്ഷിയുഗവും ചേർത്തു പൂജാകർമ്മവിധാനവത് ൪൭
പ്രമേഹരൂപവും സ്വർണ്ണംകൊണ്ടു തന്നെ ചമച്ചത്
ബ്രാഹ്മണശ്രുതസമ്പന്ന ദൌഃസ്ഥ്യവായകുടുംബിനേ ൪൮
ആചാരധർമ്മാദിവതേ ചിരജ്ഞേയായ തൽക്ഷണേ
കർമ്മപാകവിധാനത്തിൽ ചൊന്നപോലഥ ദാനവും ൪൯
ദ്രവ്യംകൂട്ടിക്കൊടുക്കേണം പ്രമേഹശമനത്തിന്
വിപ്രഭോജനമാവോളം ചെയ്തുകൊള്ളുന്നമദ്ദിനേ. ൫൦

## വിദ്രധിചികിത്സ.

ഷഡ്വിധാ വിദ്രധിശ്ചൈവ ബാഹ്യാഭ്യന്തരഭേദതഃ
ബാഹ്യവിദ്രധിയെന്നാകിൽ ആദിയിൽ ചോരനീക്കുക ൫൧
34 ഗന്ധർവ്വബീജംപാൽവീഴ്ത്തി പുഴുങ്ങിത്തിലമൊപ്പമായ്
പേഷിച്ചുതേച്ചുയുംനന്നു തേയ്ക്കാം പഥ്യാമൃതാദിയും ൫൨
മൃണാളാദിയതുംനന്നു തേപ്പാൻ സന്തർപ്പണം തഥാ
നിംബാദികഷായവുംനന്നു സേവിപ്പാൻവരണാദിയും ൫൩
ജീവന്ത്യാദിയതുംനന്നു മുസ്താചന്ദനമാദിയും
തിക്തകഞ്ച മഹാതിക്തം ഗുൽഗുലുതിക്തകം തഥാ ൫൪
യോഗരാജാദിപൊടിയും പഞ്ചവിംശതിഗുൽഗുലും
വിരേചിപ്പിക്കയുംനന്നു ചെയ്വൂ ജാത്യാദിഘൃതവും ൫൫

---

മൃണാളാദികഷായം 110-ാം യോഗം. പഥ്യാമൃതാദികഷായം 115-ാം യോഗം. സന്തർപ്പണകഷായം 116-ാം യോഗം. നിംബാദികഷായം 111-ാം യോഗം.

വരണാദികഷായം 117-ാം യോഗം. ജീവന്ത്യാദികഷായം 118-ാം യോഗം. മുസ്താചന്ദനാദികഷായം 119-ാം യോഗം. തിക്തകം ഘൃതം 120-ാം യോഗം. മഹാതിക്തകം ഘൃതം 121-ാം യോഗം. ഗുൽഗുലുതിക്തകം ഘൃതം 122-ാം യോഗം. യോഗരാജചൂർണ്ണം 123-ാം യോഗം. പഞ്ചവിംശതിഗുൽഗുലു യോഗം ഏതെന്ന് അറിഞ്ഞിട്ടില്ല. ജാത്യാദിഘൃതം 124-ാം യോഗം. ഇതിൽ ദശപുഷ്പവിവരണം ചേർത്തിട്ടുണ്ട്.

ന്യഗ്രോധാദി കഷായത്തിൽ ഏലാദിഗണകല്കമായ്
മൂന്നേ കാച്ചിത്തരേണം പൊളിഞ്ഞാൽ ധാരയപ്പൊഴേ ൯൯
പ്രമേഹക്കുരുവിൽ ചൊന്നതെല്ലാം നന്നിതിന്നുമുലോം.

35 നാല്പാമരത്തിൻതൊലി മൊട്ടു നീണ്ടി
വരാ ച പാഠാ കദളീദലയഞ്ച
ഗന്ധർവ്വബീജം തിനയെള്ളിതെല്ലാം
വറട്ടുതേങ്ങാത്തിരുവോടുകൂടെ ൱
സഹാമൃതേന (ഛിന്നാകരാദ്യം) തിലജേനയോജ്യം
വറുത്തുകൊണ്ടിട്ടുലൂവാമറന്നേൻ
ചൂടുന്നനേരം വിരവോടരച്ചു
സൈരന്ധ്രജേ സന്മധുയുക്തലേപാത് ൱൧
തിരണ്ടുവീർത്തുള്ളൊരു വിദ്രധീനിർ
ഉരുണ്ടുപാകം ദിവസത്രയേണ.

കർമ്മവിപാകം പ്രതിവിധി.

ഫലാപഹരണംതന്നെ വിദ്രധിക്കിഹകാരണം ൱൨
ഫലപാകപാനമാവോളം ചെയ്തു ദാനം ദിനേദിനേ
ആമ്രദാനംവിശേഷിച്ചു വിദ്രധിക്കുവിധിച്ചതു്. ൱൩

വൃദ്ധിചികിത്സ.

വൃദ്ധിയേഴുപ്രകാരത്തിലുണ്ടായാലിവയേഴിനും
സോമപ്രവൃത്തിനന്നല്ലോ വിരേചിപ്പിക്കയുംവേണം ൱൪
ഉള്ളിവെട്ടുകാദിശ്ച ലത്രുനബർവ്വാദിയും
ലത്രുസൈരന്ധ്യയഷ്ടാക്ഷീ കഷായങ്ങളിതൊക്കെയും ൱൫
ഏരണ്ഡസ്നേഹവുംകൂട്ടിസ്സേവിക്കാം വൃദ്ധിനോവിന്
ആന്ത്രവൃദ്ധികരേറിട്ടുള്ളതിവേദനയിങ്കല് ൱൬
36 മണൽനനായ്‌വരുത്തിട്ടു തൽസ്ഥാനേ കിഴിവ്യുന്നുക.
ഹിംഗുത്രിഗുണാദ്യന്ത് സുകുമാരഘൃതം തഥാ. ൱൭

കർമ്മവിപാകം പ്രതിവിധി.

യാഗകർമ്മാദിവിഘ്നത്തെ ച്ചെയ്തുയാൽവൃദ്ധിഹേതുവും
വിഷ്ണുപ്രതിമദാനത്തെ വിധിപോലെകഴിക്കണം ൱൮
ഗോബ്രാഹ്മണപ്രസാദത്തെ നിത്യമായിവരുത്തുക.

ഗുന്മചികിത്സ

ആദൌ ഗുന്മങ്ങളെട്ടിനും സപ്തസാരം കഷായവും ൱൯

---

ന്യഗ്രോധാദിഗണം 125-ാം യോഗം. ഏലാദിഗണം 64-ാംയോഗം. ഉള്ളിവെട്ടുകാദികഷായം 126-ാംയോഗം. പത്രുനബർവ്വാദികഷായം 127-ാംയോഗം. ലത്രുസൈരന്ധ്യാദികഷായം 128-ാംയോഗം. ഹിംഗുത്രിഗുണതൈലം 129-ാംയോഗം. സുകുമാരരസായനം 130-ാംയോഗം. സപ്തസാരം കഷായം 131-ാംയോഗം.

‘വിഴാൽവേരാദി’പത്തിൻവേർ ‘വിശാലാദി’ശ്ച കണാദിയും
‘വ്യോഷാദി’‘ലശുനാദി’ശ്ച ‘ഹിംഗ്വാദി’പ്പൊടിയും തഥാ
‘പുളികുഴമ്പു’നന്നല്ലോ ‘അഷ്ടചൂർണ്ണവു’മുത്തമം
‘ഹിംഗുത്രിഗുണ’വുംനന്നു ‘സുകുമാരഘൃതം’ തഥാ
37 ജരാസേപാദവുംനന്നു യവക്ഷാരസ്യസേവയും.

ഒരു തൈലയോഗം.

38 ആവണക്കിന്റെവേർമേൽതൊലിയും കൊന്നവേർതൊലി
ഉഴിഞ്ഞവേരുവെള്ളുള്ളി ഇവകൊണ്ടുകഷായവും
നാലൊന്നാക്കിയെടുക്കേണം കാടിനീരതിൽവെന്തിഹ
ആവണക്കെണ്ണയുംചേർത്തു കൊട്ടംതിപ്പലികായവും
മരമഞ്ഞളും കടുക്കായും ഗന്ധകം ജീരകദ്വയം
വേപ്പിൻതൊലി വയമ്പിന്തുപ്പിവ കല്ക്കങ്ങളുംചേർത്തുടൻ
പാകമാക്കിയരിച്ചിട്ടു സേവിച്ചാൽ ഗുന്മമൊക്കെയും
ശമിച്ചീടുമിതെന്നല്ല സ്ത്രീകൾക്കേററവുമുത്തമം.

കണാദിലേഹം.

39 ‘കണാശതാഹ്വാദി’ശ്ച കഷായംവെച്ചതിൽ ഗുളം
ഏരണ്ഡസ്നേഹസംയുക്തം പൊടിച്ചിങ്ങിട്ടുപാതിയും
പൊടിചേർത്തുപചിക്കുന്ന ലേഹവുംനന്നു ഗുന്മകേ
40 പ്ലാശിൻതൊലികഷായത്തിൽ അഷ്ടചൂർണ്ണഞ്ച കല്ക്കമായ്
ഏരണ്ഡതൈലം ഗുളവും തിന്ത്രിണീവല്ക്കഭസ്മവും
കൂട്ടിച്ചമച്ചലേഹംനന്നേററവും ഗുന്മശൂലയിൽ.
41 കരുത്തകക്കടം മൂക്കാലമായുള്ളതൊന്നിനെ
തൊലിച്ചുരുഷ്ടുനീക്കീട്ടു ദ്വിപലംലവണത്തിനെ
കലക്കി നീരൊഴിച്ചിട്ടു വേവിച്ചിട്ടതെടുത്തുടൻ
എല്ലുനീക്കിയരച്ചിട്ടു തേങ്ങാപ്പാലതിലെൺപലം
ഗുളം കലക്കിച്ചേർത്തിട്ടു കായം ചവ്യം കടുത്രയം
തിപ്പലീമൂലവും തോട്ടിവേരുംലശുനജീരകം
ഓരോപലംപൊടിച്ചിട്ടെണ്ണയുംനെയ്യുമൊപ്പമായ്
ഉഴക്കുഴക്ക ചേർത്തിട്ടു നാഴിത്തേനും കലർന്നതിൽ
ലേഹപാകത്തിൽവാങ്ങിട്ടു സേവിച്ചാൽ ഗുന്മശൂലയും
ഉദരേ വീക്കവും നോവും ശമിച്ചീടുമസംശയം
വൃദ്ധി, ഗുന്മം, പ്ലീഹ, ശൂല, ഉദരാമയമെന്നിവ
തമ്മിലന്യോന്യയോജ്യങ്ങൾ ചികിത്സകളിലൊക്കെയും.

- വിഴാൽവേരാദി കഷായം 132-ാം യോഗം. കണാദി കഷായം 133-ാം യോഗം. വ്യോഷാദിചൂർണ്ണം 134 ാം യോഗം. ലശുനാദി കഷായം 123-ാം യോഗം. ഹിംഗ്വാദി ചൂർണ്ണം 135-ാം യോഗം. പുളികുഴമ്പുലേഹം 136-ാം യോഗം.

42 ലശുനം ശക്രവല്ലീ ച കരുന്തോട്ടി വിഴാലരി ൭൫
മുരിങ്ങവേരുമൊന്നിച്ചു കഷായം വച്ചരിച്ചതിൽ
എരണ്ഡതൈലം ഘൃതവും ചേൎത്തു കല്കത്തിനൗഷധം ൭൬
ഇന്തുപ്പും കായവും പിന്നെ ചവൎക്കാരം വിഴാലരി
ചുക്കു വെള്ളുള്ളിയും നല്ല വിളയുപ്പു തുവച്ചില ൭൭
ഇവ ചേൎത്തു പചിച്ചിട്ടു സേവിച്ചാൽ വാതഗുന്മവും
വീക്കവും പ്ലീഹയും പിന്നെ അഷ്ഠീലാ പാൎശ്വശൂലയും ൭൮
ശമിച്ചീടുമതപ്പോഴേ പ്രത്യഷ്ഠീലയുമാന്ത്രവും.

### കൎമ്മവിപാകം പ്രതിവിധികൾ

* പഞ്ചകം ഗുന്മരോഗസ്യ ന ദാനഞ്ച വിദുർബ്ബുധാഃ ൭൯
സൂക്താദികൾ ജപിപ്പിക്കാം ഗായത്രീജപവും തഥാ
ഗണേശപ്രതിമാദാനം വിധിപോലെ കഴിക്കയും ൮൦
ഗണേശപൂജയും നന്നു ഗണനാഥഹുതം തഥാ
ഗുരുപ്രീതിവരുത്തേണം ശുശ്രൂഷിച്ചഥ മുമ്പിലെ ൮൧
കാരണഗുരുവേതന്നെ സേവിച്ചു മതിയാസ്ഥത്ര
യോഗീശ്വരമഹാത്മാവാം കാരണഗുരുഭൂതനെ ൮൨
തേടിത്തിരഞ്ഞറിഞ്ഞങ്ങെത്തിച്ചെന്നു സേവിച്ചനുഗ്രഹം
വാങ്ങി പൂൎവ്വമഹാപാപശാന്ത്യൎത്ഥം ദാനഹോമവും ൮൩
ചെയ്തുമൃഷ്ടാന്നമായിട്ടു വിപ്രഭോജ്യംകഴിച്ചഥ
ദേവാലയങ്ങൾ തീൎപ്പിച്ചു പ്രതിഷ്ഠാദികൾചെയ്യണം ൮൪
തീൎത്ഥസ്നാനങ്ങളുംചെയ്തു വിപ്രഭോജനമുത്തമം.

### ശൂലരോഗചികിത്സ.

ശൂലം ദശവിധം പ്രാഹുഃ ഗുന്മോക്തം കൎമ്മ ശസ്യതേ
43 ചിരവില്വം കണാമൂലം ശുണ്ഠ്യാശുണ്ഠീരസോനവും ൮൫
വില്വമൂലയുതം ക്വാഥം ഹിംഗുക്ഷാരസമന്വിതം
പിബേൽ ശൂലം വിനശ്യന്തി ഇതി പ്രതിജ്ഞതീ തഥാ ൮൬
'വിഴാൽവേരാദി' മുളയിലാദികഷായങ്ങളുത്തമം
നിൎഗ്ഗുണ്ഡ്യേരണ്ഡമാദിശ്ച 'ശുഷ്കമൂലക'മാദിയും ൮൭
മഹാവൃക്ഷാദിലവണം ശൂലാദിഘൃതവും തഥാ.

### കൎമ്മവിപാകം പ്രതിവിധി.

പരന്മാൎമ്മവിഷംനൽകി പീഡിപ്പിച്ചതുകാരണം ൮൮
ശൂലപീഡിച്ചുഴന്നീടും മൎത്ത്യന്റെ നിഷ്കൃതിക്കിഹ
തിലപാത്രാഖ്യ (മി) ദാനഞ്ച ശിവങ്കൽധാരയും തഥാ ൮൯

---

* പഞ്ചകം=പഞ്ചപാത്രകങ്ങൾ.

വിഴാൽവേരാദി കഷായം 132-ാംയോഗം. മുളയിലാദികഷായം 137 ാം യോഗം. നിൎഗ്ഗുണ്ഡ്യേരണ്ഡാദികഷായം 138-ാംയോഗം. മഹാവൃക്ഷാദിലവണം 139-ാംയോഗം ശൂലാദിഘൃതം 140-ാംയോഗം.

തോയം ക്ഷീരം പഞ്ചഗവ്യം ദധിയും മധുവും ഘൃതം
ഇക്ഷുനീരമിളനീരും ശിവങ്കൽനിത്യമാട്ടുക ൧൦൦
കളഭം മുഴുവൻ ചാർത്തു വിളക്കും നേദ്യവും തഥാ.

ജലക്രമ്മചികിത്സ.

ജലക്രമ്മഗദം വിദ്യാത് ശ്ലേഷ്മവാതസമുത്ഭവം ൧൦൧
തസ്മിൻ കഥിത യുക്ത്യാ ച ഗുന്മപ്ലീഹചികിത്സകൾ
'പുനൎന്നവാദി ചിത്രാദി' ഘൃതങ്ങൾ നന്നിതെത്രയും ൧൦൨

കൎമ്മവിപാകം പ്രതിവിധി.

സ്ത്രീഗൎഭപാതനംതന്നെ മുഖ്യകാരണമാകയാൽ
സൂക്താദികർംജപിപ്പിക്ക ഷഡ(ഡ്ഢ്യ)ത്വം വിത്യമായതു് ൧൦൩
മറ്റുകൎമ്മവിപാകത്തിൽ ചൊന്നപോലാചരിക്കയും
കളിപ്പ്ഴവും തേനും അവലും മലരും തഥാ ൧൦൪
ഫലപാകം കൂട്ടി വറുതമാസം നേദ്യമായ്
പലക്കും നൽകിലപ്പോഴേ ജലക്രമ്മം നശിച്ചിടും. ൧൦൫

പ്ലീഹചികിത്സ.

പ്ലീഹോദരങ്ങൾക്കെല്ലാം നിത്യം ചെയ്യു വിരേചനം
44 ത്രികോല്പക്കൊന്ന പഥ്യാ ച ഗന്ധവസ്നേഹവും തഥാ ൧൦൬
ത്രികോല്പക്കൊന്നസംയുക്തമശ്മൂലകഷായകേ
എണ്ണധസ്നേഹവും (തൈലവും) കൂട്ടി കടിപ്പു 'സപ്തസാരവും' ൧൦൭
45 ത്രിവൃതൈരണ്ഡമതൈലേ 'ഗന്ധൎവ്വഹസ്താദി' സേവയും
പുനൎന്നവാസംയുക്തം 'ദന്തിക്ഷതികർം' രണ്ടുമാം ൧൦൮
*പത്തിൻവേർ പഞ്ചകോലാദി കഷായം കാടിധാരയും
46 ഒന്നിഹരീതകിവഹ്നി പ്രത്യേകം വത്സകം പലം ൧൦൯
കാൽകം ദേവലമായി ക്കൊണ്ടു വെന്തകഷായമായ്
എട്ടൊന്നാക്കിയെടുത്തിട്ടു പഞ്ചവിംശതി ശൎക്കരാ ൧൧൦
പലത്രിക്കിലല്ന്നിട്ടു പചിച്ചു കവകംപോലെ
ചാതുൎജ്ജാതകവും ചുക്കും കഷമാത്രം പൊടിച്ചതും ൧൧൧
ചേൎത്തു വെന്തുവരംപോകെ കുഡുമ്പാചേൎത്തു തൈലവും
ലേഹപാകത്തിൽ വാങ്ങിട്ടു നാഴിതേനും കലൎന്നു ൧൧൨
നിക്ഷേപംചെയ്തു സേവിച്ചാൽ ഔദരംവിക്കമൊട്ടുമേ.
47 പത്ഥ്യം(പത്ഥ്യാ) ഹരിതകീനാന 'ഗോമൂത്രകഹരീതകി' ൧൧൩

---

പുനൎന്നവാദി ഘൃതം 141-ാംയോഗം. ചിത്രകാദിഘൃതം 142-ാം യോഗം. സപ്തസാരം കഷായം 131-ാം യോഗം.

* പത്തിൻവേർ=മാതളം. വത്സകം=3 പലം. ദേവദാരു=4 പലം. ഗന്ധൎവ്വഹസ്താദി കഷായം 143-ാം യോഗം. ദന്തിക്ഷതി 144-ാം യോഗം. ദന്തിക്ഷതി 2 യോഗങ്ങൾ. പത്തിൻവേർ പഞ്ചകോലാദി (ശമൂലപഞ്ചകോലാദി) കഷായം 145-ാം യോഗം. ഗോമൂത്രഹരീതകി 146-ാം യോഗം.

### കർമ്മവിപാകം പ്രതിവിധി.

വളരെപ്പറയുന്നില്ല കർമ്മദോഷം പറഞ്ഞിടാം
ഗുരുതല്പാസനംചെയ്യു ഗുരുദ്രോഹപ്രവൃത്തിയും ൧൧൪
പരഹൃത്ക്ലേശകാരിത്വം സ്ത്രീഗർഭത്തെയഴിക്കയും
പ്ലീഹഗുല്മോദരത്തിനും കാരണങ്ങളിതായതു് ൧൧൫
രുദ്രസൂക്തംജപിപ്പിക്ക ജലദാനാദികർമ്മവും
ഭൂദാനംകഴിക്കേണം കർമ്മപാകേ വിധിച്ചപോൽ ൧൧൬
തിരളീ പഴവും നിത്യം ദാമോദരന്നു നേദ്യമായ്
ബാലന്മാർക്കുകൊടുക്കേണമെന്നുദരംവീക്കമോട്ടുവാൻ ൧൧൭
അന്നദാനം വിശേഷിച്ചു ചെയ്‌വൂ മൃഷ്ടാന്നമായഥ
ഗുരുപ്രസാദംവരുവാനുള്ള കർമ്മങ്ങളൊക്കെയും ൧൧൮
നിത്യമായി പ്രവർത്തിക്ക ശുശ്രൂഷാദികളും ദിനേ
സന്തതം ഗുരുവെത്തന്നെ സേവിച്ചീടുക വേണ്ടതു്. ൧൧൯

---

## അദ്ധ്യായം ൮.

---

### പാണ്ഡുരോഗചികിത്സ.

പാണ്ഡുരോഗങ്ങളുണ്ടായിട്ടുള്ളതിന്നാദിയിങ്കലും
'കല്യാണഘൃത'വും സേവ്യം 'ധാത്ര്യാദിഘൃത'വും തഥാ ൧
'പുനർന്നവാദി'യാംകഷായം 'ദശസ്വരസ'മാം ഘൃതം
കഷായം 'വാശാഗുളൂച്യാദി' 'തിന്ത്രിണീതരുണാദി'യും ൨
'ആരഗ്വധാദി'യുന്നത 'മണ്ഡൂരവടകം' തഥാ
കൊള്ളാം'മിന്ദ്രാശനീ'ചൂർണ്ണം കാമിലേടെ ചികിത്സയും. ൩

### കർമ്മവിപാകവും പ്രതിവിധിയും.

ദേവബ്രാഹ്മണദ്രവ്യത്തെയടക്കീടുകകാരണം
പാണ്ഡുരോഗിയതാകുന്നു; ചെയ്‌വൂ കൂശ്മാണ്ഡഹോമവും ൪
കനകം ദാനവുംചെയ്‌വൂ ദേവബ്രാഹ്മണതൃപ്തിയും
ബ്രാഹ്മണർക്കു ഗൃഹംതീർത്തു ഭൂമിയോടെകൊടു തഥാ ൫

---

കല്യാണഘൃതം 147-ാംയോഗം. ധാത്ര്യാദിഘൃതം 148-ാംയോഗം. പുനർന്നവാദി കഷായം 149-ാംയോഗം.

ദശസ്വരസഘൃതം 150-ാംയോഗം. വാശാഗുളൂച്യാദി കഷായം 151-ാംയോഗം. തിന്ത്രിണീതരുണാദി കഷായം 152-ാംയോഗം. ആരഗ്വധാദി കഷായം 153-ാംയോഗം. മണ്ഡൂരവടകം 154-ാംയോഗം. ഇന്ദ്രാശനീചൂർണ്ണം 155-ാംയോഗം.

പുത്രപൌത്രാദിരക്ഷിപ്പാനുള്ള ദ്രവ്യവുമപ്പൊഴേ
കൊടുത്തു വിപ്രഭോജ്യത്തെ വഴിപോലെ കഴിച്ചഥ ൬
ദേവാലയേഷു നൈവേദ്യം ദീപവും നിറമാലയും
കഴിപ്പൂ നിത്യമായിട്ടു പാണ്ഡുരോഗം ശമിച്ചിടാൻ. ൭

### കാമിലാചികിത്സ.

കാമിലയ്ക്കാദിയിൽതന്നെ ഷഡംഗം,കൊറം കഷായവും
'നിംബതപാദാദി'യുംകൊള്ളാം 'ആമ്രപല്ലവ'മാദിയും ൮
'അശ്മവിലപാദി,'യുംനന്ന 'ക്ഷാരകത്തി'യുമുത്തമം
'വാശാഗുളൂചീയഷ്ട്യാദി' കഷായങ്ങളിതൊക്കെയും ൯
'വാരാഹീ' 'ഉക'യാദിശ്ച പൊടി 'ഇന്ദ്രാശനി'തഥാ
'ശതാവരീഗുളം'നന്ന 'നാളികേര'രസായനം ൧൦
1 തെററിമൂവിലവേരിട്ടിട്ടുള്ളകത്തി ഗുണംതുലോം
2 അവിപത്തികൊടുക്കേണം മൂത്രംപാലിൽ കുടിക്കയും ൧൧
3 ക്ഷീരധാരയതുംനന്ന ക്ഷീരംകൂട്ടുകയും തഥാ
'ആരുകാലാദിതിലജം' തലയ്ക്കേററവുമുത്തമം ൧൨
'പഞ്ചവല്ക്ക'കഷായത്തി'ലേലാദി'ഗണകല്ക്കമായ്
എണ്ണതീർത്തതുകൊള്ളേണം ലാക്ഷാരസസമന്വിതം ൧൩
പാണ്ഡുവിങ്കൽപറഞ്ഞുള്ളതെല്ലാം നന്നിതിനെത്രയും.

### പുഷ്പരാഗലേഹം.

5 പുഷ്പരാഗമതെന്നുള്ള ലേഹമൊന്നു പറഞ്ഞിടാം ൧൪
തമിഴാമതുലാംപാദം ചെറുനാരങ്ങയമ്പതും
കൂശ്മാണ്ഡമാറു നെല്ലിക്കാപ്രസ്ഥം പുളിയിടങ്ങഴി ൧൫
ക്കിൽ പ്രസ്ഥദ്വയം പിന്നെ തിനമുന്നാഴികൊള്ളുക
തക്രത്തിൽവെന്തരിച്ചിട്ടു മൂന്നിടങ്ങഴിയാക്കിയാൽ ൧൬
കഡുബാദാംഘൃതം തൈലം പലഷോഡശകം ഗുളം
ചേർത്തുവെന്തുവരുംപാകേ ജാതിക്കാ ജാതിപത്തിരി ൧൭
സഹസ്രവേധിയും നല്ലഗ്രാമ്പൂവും പൊടിചെയ്തുടൻ
കഴഞ്ചീരണ്ടുചേർത്തിട്ടു ശർക്കരാപാദവേളയിൽ ൧൮
നാഴിത്തേനുമതിൽചേർത്തു സൂക്ഷിച്ചാലതുനിത്യവും
ചെറുനാരങ്ങയോടൊപ്പം സേവിക്കാം കാമിലയ്ക്കിഹ. ൧൯

---

ഷഡംഗം കഷായം 1-ാം യോഗം. നിംബതപാദാദി കഷായം 156-ാം യോഗം. ആമ്രപല്ലവാദി കഷായം 67-ാം യോഗം. അശ്മവിലപാദി കഷായം 157 ാം യോഗം. ക്ഷാരകത്തി (ക്ഷാരകത്തി) 144-ാം യോഗം. വാശാഗുളൂച്യാദി കഷായം 151-ാം യോഗം. വാരാഹ്യാദിചൂർണ്ണം. 158-ാം യോഗം. ഉകാദിചൂർണ്ണം 159-ാം യോഗം.
ഇന്ദ്രാശനീചൂർണ്ണം 154-ാം യോഗം. ശതാവരീഗുളം 33-ാം യോഗം. നാളികേരരസായനം 160-ാം യോഗം. ആരുകാലാദി (തൈ) 161-ാം യോഗം. പഞ്ചവല്ക്കാദി (തൈ) 162-ാം യോഗം.

### മോർക്കഴമ്പ്.

6 ഇഞ്ചിനാനാഴിയും നാലുകുഡുബം മധുരംപുളി
ക്രക്കിൽപത്രമതുംപ്രസ്ഥമതിലർദ്ധം പിണാംപുളി ൨൦
ഷഡ്പലം ഷഡ്പലംവേണം തമിഴാമത്തലാംതഥാ
തക്രത്തിൽവെന്തരിച്ചിട്ട ഘൃതതൈലസമന്വിതം ൨൧
ഇന്തുപ്പുംകായവുംപിന്നെ ചവക്കാരഞ്ചമോദകം
തിപ്പലിദീപ്യവുംനന്നായ് തിരുമിയിവയൊക്കെയും ൨൨
പൊടിച്ചുകൊണ്ട നന്നാലുകഴഞ്ചിട്ടതിളക്കിയാൽ
പചിച്ചുലേഹമാക്കീട്ട മോർക്കഴമ്പിതൊരോതുടം ൨൩
സേവിക്ക രണ്ടുനേരത്തും പിത്തകാമിലതീരുവാൻ.

### കർമ്മവിപാകം പ്രതിവിധി.

പിത്തകാമിലയുണ്ടാവാൻ കാരണംപറയാമിനി ൨൪
പത്രക്ഷാളനഹീനേന പാദക്ഷാളനം വിനാ
അന്നംഭക്ഷിക്കയാൽവന്ന കാമിലയ്ക്കിതുകാരണം ൨൫
ഗരുഡപ്രതിമാദാനം വിധിപോലെകഴിക്കയും
ദ്വിജവിവാഹത്തിന്നുള്ള ദ്രവ്യംകൊടുത്തഥ ൨൬
വിവാഹകർമ്മംചെയ്യിച്ചു ഗൃഹസ്ഥാശ്രമിയാക്കിയാൽ
പിത്തകാമിലയോടിപ്പോമില്ല സംശയമേതുമേ. ൨൭

### ശോഫചികിത്സ.

ശോഫം നാനാവിധം പ്രോക്തം സർവ്വാംഗൈകാംഗജം തഥാ
ഏകാംഗജേപ്രയോഗാർഹം തൽസ്ഥാനേചെയ്യുമുത്തമം ൨൮
സർവ്വാംഗജേ സർവ്വമാം 'ക്ഷൗദ്രകാജ്യാദി'യൗഷധം
അഭയാവിലപാദിന്നല്ലോ ഗോക്ഷുരാദ്യകമാദിയും ൨൯
പതഞ്ഞ്യാപുനർന്നവാദിശ്ച ദന്ത്യരിഷ്ടതികർമ്മരണ്ടുമാം
പത്തിൻവേർ തൈലവുംനന്ന ഗോമൂത്രകഹരീതകീ ൩൦
ക്ഷാരമൂന്നുംകൊടുപ്പിക്കാം സർവ്വാംഗസേചനവുംവേണം
പാണ്ഡുകാമിലശോഫഞ്ച പ്ലീഹോദരമിവററിനാം
യോജ്യാചികിത്സാചാന്യോന്യ മൗചിത്യാലതുചെയ്കയും.

### ദൈവികപ്രതിവിധി

ഈശപരന്മാർക്കുകളും മുഴക്കാപ്പഥചാത്തുക ൩൨
പൂജാനിവേദ്യവുംചെയ്തു ഗന്ധദാനംകഴിക്കയും

---

അഭയാവിലപാദി (കഷാ) 157-ാം യോഗം. ഗോക്ഷുരാദ്യകാദി (കഷാ) 163-ാം യോഗം. പതഞ്ഞ്യാപുനർന്നവാദി 164-ാം യോഗം. ദന്ത്യരിഷ്ടം 144-ാം യോഗം. ഗോമൂത്രകഹരീതകി 146-ാം യോഗം.

## വിസർപ്പചികിത്സ.

വിസർപ്പമെട്ടുജാതിക്കും മുമ്പിനാൽചോരനീക്കുക ൩൩
മരിപ്പിക്കുകയുംപിന്നെ വിരേചിപ്പിക്കയും തഥാ (ശ്ലോകം)
'മുസ്തൂരിഷ്ടാദി'സേവിക്ക 'പടോലാദി'യുമുത്തമം ൩൪
'തിക്തക'ഞ്ച 'മഹാതിക്തം' ഘൃതംസേവിച്ചപൂഞ്ഞുവും
'ഗോപാത്തമജാദി'സേവിക്കാം പാലുംവീത്തിയരിച്ചതും ൩൫
7 കിംപാകവേരരച്ചിട്ടു തേയ്ക്കാംസർവാംഗവുംതഥാ
8 നാല്പാമരങ്ങൾകൂട്ടീട്ടു പാൽക്കഷായംകുടിക്കയും ൩൬
9 ആനച്ചുവടി സർവാംഗം മോരിൽചേർത്തിച്ചുതേയ്ക്കയും
'പഞ്ചവല്ക്കാദിതിലങ്ങ'ളെന്നു 'ഗോപാത്തമജാദി'യും ൩൭
10 മഞ്ഞളാനയടിമൂലം തേപ്പാനേററവുമുത്തമം
ശിശിരങ്ങളല്ലാതെ തേപ്പിച്ചീടരുതാതനമേ. ൩൮

## കർമ്മവിപാകം പ്രതിവിധി.

സർപ്പഹിംസയതേകന്താൻ വിസർപ്പത്തിന്നുകാരണം
അതോരോഗപ്രതികൃതിദാനംചെയ്തു വിസർപ്പകേ ൩൯
നാഗപ്രതിമദാനത്തെ ചെയ്തുനാഗപ്രതിഷ്ഠയും
ചിത്രകൂടംചമച്ചിട്ടു നൂറുംപാലും കൊടുക്കയും ൪൦
സർപ്പത്തുള്ളൽകഴിപ്പിപ്പൂ സർപ്പബലികയുംതഥാ
ഇപ്രകാരംവിസർപ്പത്തിൽ ചെയ്യാനുള്ളപ്രതിക്രിയ. ൪൧

## മസൂരിചികിത്സ.

മസൂരികയുമെട്ടുണ്ടു പകർന്നിട്ടുവരുന്നതു
അതിന്നാദിയിൽതന്നല്ലോ വിരേചിപ്പിക്കയുംതഥാ ൪൨
'ശുണ്ഠീബലാദി'സേവിപ്പാൻ 'ജീവന്ത്യാദി'കഷായവും
'ചന്ദനംപർപ്പടാദി'യും സേവിച്ചീടാം പൊരുപ്പോളം. ൪൩

## രക്ഷകലക്ഷണം.

രക്ഷിപ്പാൻ വൈദ്യനാം നല്ല സാധുശീലൻ ഗുണോജ്ജ്വലൻ
സത്യശൗചാദി ധർമ്മങ്ങൾ ഉള്ളപ്രീതിഭവിച്ചവൻ ൪൪
കൂടെ സൂക്ഷിച്ചിരുന്നിട്ടു രക്ഷിക്കേണം പൊരുപ്പോളം.

## ദൈവികപ്രതിവിധി

ക്ഷീരംഘൃതം പഞ്ചഗവ്യം കളഭം ജലമെന്നിവ ൪൫
കേരിജലമതും കൂട്ടി ധാരനിത്യം ശിവങ്കലും

---

മുസ്തൂരിഷ്ടാദി (കാ) 165-ാംയോഗം. പടോലാദി (കാ) 166-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. മഹാതിക്തകം (ഘൃ) 121-ാംയോഗം. ഗോപാത്തമജാദിഘൃതം 167-ാംയോഗം. ശുണ്ഠീബലാദി (കാ) 168-ാംയോഗം. ജീവന്ത്യാദി (കാ) 118-ാംയോഗം. ചന്ദനപർപ്പടാദി (കാ) 169-ാംയോഗം.

പാൽപ്പായസം നിവേദിക്കശർക്കരപ്പായസങ്ങളും ൩൬
ദീപപൂജാദികൾ ചെയ്യിക്കാം ദേവിയിങ്കലുമങ്ങനെ.

### വിസ്ഫോടചികിത്സ.

വിസ്ഫോടത്തിന്നാദിയിങ്കൽ രേചനമർദ്ദനക്രിയാ ൩൭
"ഹരീതകീത്രിവൃത്ചൂർണ്ണം" ഉള്ളേ സേവിക്കയും തഥാ
'നിംബാമൃതാദ്യ'മാദിശ്ച കഷായം 'ചന്ദനാദി'യും ൩൮
"തിക്തക"ഞ്ച പിബേത് സർപ്പിർവിസ്ഫോടവിനിവൃത്തയേ
വിസർപ്പകമസൂരിടെ ചികിത്സ ഉണ്ണമാസ്സുതം. ൩൯

### ദൈവികപ്രതിവിധി.

ഈശപ്രീതിവഴിയേ ചെയ്യുകൊറംകിതിന്നേറവും
യവാഗൂദാനം ചെയ്യേണം വഴിപോക്കർക്ക് നിത്യവും. ൪൦

### ശീതപിത്തചികിത്സ.

ശീതപിത്തെത്തു സേവിപ്പാനൗഷധം പറയാമിനി

### അമൃതാദി കഷായം.

12 അമൃതാരജനീനിംബയാഷരോഗഘ്നതോയദൈഃ ൪൧
പഥ്യാധാത്രീവൃഷൈഃ കഷായഃ ശീതപിത്തനിബർഹണഃ

### ക്ഷീരദ്രുമാദിലേപം.

13 ക്ഷീരദ്രുമാംകുരോശീരസൂചിയഷ്ടിചന്ദനൈഃ ൪൨
ഗോപീസിതാഫലൈർല്ലേപം ക്ഷീരപിഷ്ടൈഃ പ്രകല്പയേത്
14 സസൈന്ധവേന കോഷ്ണേന സർപ്പിഷാഭ്യംഗമാചരേത് ൪൩
തൈലേനവാസുശീതേന തഥാ ച ലഭതേ സുഖം
15 പഥ്യാത്രിവൃത്പടോലഞ്ച ലിഹ്യാത് ക്ഷൗദ്രഗുളാന്വിതം ൪൪
"തിക്തക"ഞ്ച പിബേത് സർപ്പിശ്ചിരകാലാനുഷംഗിണി.

### ദൈവികപ്രതിവിധി.

ദേവബ്രാഹ്മണതൃപ്ത്യർത്ഥം ചെയ്‌വൂ സൽക്കർമ്മഹോമവും ൪൫

### കുഷ്ഠരോഗചികിത്സ.

പാപകർമ്മവശാലുണ്ടാം കുഷ്ഠമഷ്ടാദശങ്ങളും
വിരേചിപ്പിക്കയും നന്ന ചോരനീക്കുകയും തഥാ ൪൬
"ഖദിരാദി"കഷായഞ്ച 'പടോലത്രിഫലാദി'യും
"തിക്തക"ഞ്ച മഹാതിക്തം "ഉൽഗുലുതിക്തകം" തഥാ 5൭
"കുഷ്ഠാന്തകഘൃതം" നന്ന "ലാക്ഷാദന്ത്യാദി"യും തഥാ

---

നിംബാമൃതാദി (കഷാ) 111-ാംയോഗംതന്നെ. ചന്ദനാദി (കഷാ) 169-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. ഖദിരാദി (കഷാ) 170-ാംയോഗം. പടോലത്രിഫലാദി (കഷാ) 171-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. മഹാതിക്തം (ഘൃ) 121-ാംയോഗം. ഉൽഗുലുതിക്തകം (ഘൃ) 122-ാംയോഗം. കുഷ്ഠാന്തകം (ഘൃ) 172-ാംയോഗം. ലാക്ഷാദന്ത്യാദി (ഘൃ) 173-ാംയോഗം.

'മാണിഭദ്രഗുളം'കൊള്ളാം 'പഞ്ചവല്ക്കാദി'തേച്ചുകയും ൭൮
16 നീരൊട്ടി (മരോട്ടി)യെണ്ണക്കൂട്ടീട്ടങ്ങേലാദിഗണകല്ക്കംത്രയം,മായ്
തേയ്ക്കാം ദിനേശവല്ല്യാദി 'കച്ചോരാദി'കൾ രണ്ടുമാം ൭൯
17 മഞ്ഞളാനയടിമൂലം തേയ്ക്കാം നാല്പാമരാദിയും
'ത്രി(ത്രാ)കണ്ടബീജം'പൊടിയും 'പഞ്ചവിംശതിഗുൾഗ്ഗുലും' ൮൦
18 നീരൊട്ടിയെണ്ണയുംകാച്ചിസ്സേവിക്കാം കുഷ്ഠരോഗകേ.
19 കരിങ്ങാലിഗ്ഗുഹാവേരിട്ടുള്ള കഞ്ഞി ഗുണംതുലോം ൮൧
'ഗുൾഗ്ഗുലപാദി'പൊടിച്ചിട്ടു ചക്രതൈലേന ലേപവും
സേവിപ്പാനേറെനന്നല്ലോ 'ഗന്ധകത്തിൻരസായനം' ൮൨
20 പെരുമ്പാമ്പിന്റെ നെയ്യുമൃഷകാലത്തനന്തിയും
ദിനവിംശതികൊണ്ടു,നെയ്യിരുനാഴി കുടിക്കണം ൮൩
ഇനിയുംപലതുണ്ടെന്നാലിവയെല്ലാം പ്രധാനമാം
21 അമ്മാവനിലതൻചാററിൽ ചെറുചാലിച്ച പാരതം ൮൪
ട്ടെ തൊണലിയുംതേച്ചാൽ ചിരങ്ങുകരിഞ്ഞുവും
തേപ്പാൻ പമസരിക്കേററം 'പന്നസ്കുന്ദാദി'യുത്തമം ൮൫
'പട്ടുകദളിപകപാദി' പാമരോഗത്തിൽ വേണ്ടതു*
ഗജചർമ്മം കഴിനഖം ചാർമ്മകുഷ്ഠകിടിഭവും ൮൬
പാദകുഷ്ഠം പാദദളം മറവുമന്യവ്രണത്തിനും
'ഗുൾഗ്ഗുലുതിക്തകം'തന്നെ സേവിച്ചേച്ചമതിയാസ്സുതു. ൮൭

കർമ്മവിപാകവും പ്രതിവിധിയും

ചതുർദ്ദശമഹാപാപംകൊണ്ടു കുഷ്ഠസ്യ സംഭവം
ബ്രഹ്മഹത്യാഗുരുദ്വേഷം ഗുരുതല്പഗതിസ്തഥാ ൮൮
പരഹത്യ് ക്ലേശകരണം വിശ്വാസേ വിഷദാനവും
അദണ്ഡ്യ ദണ്ഡനാ/മേദ്ധ്യദാനം പരുഷതാഗ്ഗുരത ൮൯
സ്ത്രീസംഗം പൈതൃകദിനേ തഥാ ദേവദിനേപി ച
ദുശ്ചികിത്സാപ്രയോഗശ്ച പരേഷ്ടസ്യവിനാശനം ൯൦
ഇച്ചൊന്നവ പതിന്നാലും കുഷ്ഠത്തിന്നിഹകാരണം
ഇക്കർമ്മദോഷം തീർപ്പാനായനേകം കർമ്മമുണ്ടതു് ൯൧
കർമ്മപാകത്തിൽനോക്കീട്ടു വിധിപോലെ കഴിക്കയും
പദ്മീസൂര്യദാനങ്ങൾ കുഷ്ഠപ്രതിമദാനവും ൯൨
സൂര്യമാരാധനംചെയ്തു സൂര്യപ്രതിമദാനവും
വിശ്വാസപൂർവ്വംചെയ്യേണം നിത്യം സദ്വിപ്രഭോജനം. ൯൩

---

മാണിഭദ്രഗുളം (ലേ) 174-ാം യോഗം. പഞ്ചവല്ക്കാദി (തൈ) 175-ാം യോഗം. ദിനേശവല്ല്യാദി (തൈ) 176-ാംയോഗം. കച്ചൂരാദി (തൈ) 177-ാംയോഗം. നാല്പാമരാദി (തൈ) 112-ാം യോഗം. രസമസൃം 178-ാംയോഗം. പഞ്ചവിംശതി ഗുൾഗ്ഗുലു യോഗരാജചൂർണ്ണം 123-ാം യോഗം.

* ചക്രതൈലം=കരണയെണ്ണ. ഗന്ധകരസായനം 17൯-ാം യോഗം.

നിരംബുവെണ്ണജംബീര നീരംകൂട്ടികലൎന്നതൻ ൧൦൦
തേച്ചാലംഗങ്ങളിൽവന്ന വാതപീഡശമിച്ചുപോം
33 ബലാമൂലമരച്ചിട്ട ചന്ദനത്തോടുതുല്യമായ് ൧൦൧
കാഞ്ഞിരപ്പഴവുംചേൎത്തു കന്നിൻവെണ്ണയുമൊപ്പമായ്
കലൎന്നതേച്ചാലോടിപ്പോം അന്ത്രവീവാതമെന്നതു് ൧൦൨
34 ബലാസഹചരാമരം വിശ്വാംശോണമാത്രമായ്
താൎതാവൽപവമൎമ്മ ജീരകംകേഷമാത്രവും ൧൦൩
കൂട്ടിപ്പചിച്ചുസേവിച്ചാൽ അന്ത്രവീവാതമോട്ടമേ
35 നിംബത്തിൻതോൽകഷായംകൊണ്ടെട്ടൊന്നാക്കിയരിച്ചതിൽ
ബ്രാഹ്മീകല്ക്കവുംചേൎത്തു കാച്ചിതൈലമരിച്ചതു്
തേച്ചാൽസൎവാംഗകമ്പംപോം വാതമെമ്പതുമോട്ടമേ ൧൦൪
36 ബലാമൂലകഷായത്തെ എട്ടൊന്നാക്കിയരിച്ചതിൽ
കല്ക്കംകശകശാചേൎത്തു തൈലംതേച്ചാലശീതിയാം ൧൦൫
വാതമോട്ടമിതെന്നല്ലോ ഋഷിനായകഭാഷിതം

കൎമ്മവിപാകവും പ്രതിവിധിയും

മാതാപിതൃഗുരുദ്വേഷം സത്യധൎമ്മവിലംഘനം ൧൦൬
പരഹിംസാമൎമ്മഭേദം മന്ത്രാപഹരണംതഥാ
ഹിരണ്യാപഹരണംചൈവ ഭാൎയ്യമഭിജാനതാ ൧൦൭
ചാന്ദ്രായണം ചരിക്കേണം കൎമ്മപാകേവിധിച്ചപോൽ
ഗോദാനമഷ്ടംവേണം ക്ഷീരദാനവുമുത്തമം ൧൦൮
അന്നദാനംവിശേഷിച്ചും സൎവരോഗവിനാശനം

വാതത്തിന്നു പ്രത്യേക ചികിത്സകൾ

37 ചെന്നൽതൊലികഷായംകൊണ്ടെട്ടൊന്നാക്കിയരിച്ചതിൽ
വയമ്പുകല്ക്കവുംചേൎത്തു ഗോക്ഷുരംനിംബതൈലവും
കൂട്ടിപ്പചിച്ചുതേച്ചിടിലോട്ടംവാതങ്ങളെമ്പതും ൧൦൯
38 ആവിൽതൊലിയിടിച്ചിട്ടെട്ടൊന്നായകഷായകെ
നാഗവല്ലീരസംചേൎത്തു നിംബതൈലവുമെണ്ണയും ൧൧൦
കൂട്ടികാച്ചിയരിച്ചിട്ടു തേച്ചാലെമ്പതുമോട്ടമേ (ന്ത്രു
39 പ്രസാരണീമൂലമിടിച്ചുനന്നായ് കഷായമെട്ടൊന്നതിലെണ്ണചേ
ൎത്തുച്ചുകല്ക്കത്തിന്നുമുണ്ണജീരകം പചിച്ചുതൈലംചരതിച്ചുതേച്ചാൽ
വാതം പ്രമേഹജാംകമ്പമാന്ത്രവും ഗളത്തിൽനിൎവാതകരപ്പനും
(പോം ൧൧൧
40 തമിഴാമകഷായത്തിലെണ്ണകാച്ചിയരിച്ചതു്
തേച്ചാലൊഴിഞ്ഞുപോം വായു സൎവാംഗം പീഡയുള്ളതും ൧൧൨
41 ഇരുവേലികഷായത്തിലെണ്ണകാച്ചിയരിച്ചതു്
ദേഹത്തിട്ടാൽ വരും പുഷ്ടി വായുവും ശമനംവരും ൧൧൩

### നിർദ്ദോഷത്തിന്നും മേധത്തിന്നും തൈലം.

42 അകിൽതന്നെ കഷായത്തിൽ എണ്ണകാച്ചീട്ടു തേച്ചീടിലോ
നിർദ്ദോഷം മേധാവും നീതം കംഭേസംഭവഭാഷിതം. ൧൧൮

### പക്ഷവാതചികിത്സ.

'ധനദനയനാദി'ശ്ച കഷായം പക്ഷവാ(ഘാ)തകേ
തൈലം'സഹചരാദി'ശ്ച സർവ്വഗാത്രേഷുലേപനം ൧൧൯

### കർമ്മവിപാകവും പ്രതിവിധിയും.

വസ്ത്രാപഹാരം കുരുതേ ബ്രാഹ്മണസ്യാന്യജന്മനി
പക്ഷവാതകരോഗസ്യാദ് തത് പ്രതികാരമുച്യതേ ൧൨൦
ധേനുപ്രതിമ സ്വർണ്ണത്താൽ വിധിപോൽചെയ്തുദാനവും

### പാദചക്രചികിത്സ.

### കർമ്മവിപാകം പ്രതിവിധി.

ഇക്ഷുതല്പാംഗനാഭേഷാ പരസ്ത്രീക്ലേശകാരിതാ ൧൨൧
പാദചക്രാഗമത്തിന്നു കാരണങ്ങളിതൊക്കെയും
രുദ്രസൂക്തൗദിജപവും കഷ്മനിഷ്കൃതിചെയ്യുകയും ൧൨൨
ഹസ്തപാദവ്രണങ്ങൾക്കു കഷ്മനിഷ്കൃതിയുത്തമം
വൃഷദാനംവിശേഷിച്ചു പാദവ്രണവിനാശനം ൧൨൩
പാദചക്രത്തിനിവണ്ണം ദാനംചെയ്തു ചികിത്സയും

### ചികിത്സ.

വാതാനുസാരമായുള്ള വ്രണത്തിന്റെ ചികിത്സയും ൧൨൪
വഴിപോലെ മുടങ്ങാതെ സൂക്ഷിച്ചു പഥ്യമായിഹ
ദീർഘകാലംപ്രവർത്തിച്ചാൽ പാദചക്രമിളച്ചുപോം ൧൨൫
പാദചക്രമതെന്നുള്ള വ്യാധിയേററമസാദ്ധ്യമാം.

---

## അദ്ധ്യായം ൬.

### വാതശൂലചികിത്സ.

വാതശൂലശ്ശമന്നല്ലോ കഷായം 'തിക്തകം' തഥാ
'സൂത്തുമുത്തുപ്പാവു'കൊള്ളാം കൊള്ളാം'ഗുൽഗുലുതിക്തകം' ൧

---

ധനദനയനാദികഷായം 200-ാം യോഗം. സഹചരാദികഷായം 194-ാം യോഗം
തിക്തകം കഷായം 120-ാം യോഗം കഷായമാക്കുക. സൂത്തുമുത്തുപ്പാവു 201-ാം യോഗം. ഗുൽഗുലുതിക്തകം ഘൃതം 122-ാം യോഗം.

'യോഗരാജാദി'ചൂർണ്ണവും 'പഞ്ചവിംശതിഗുൽഗുലു'
'ന്യഗ്രോധാദി'കഷായത്തിൽ 'ഏലാദി'ഗണകല്ക്കമായ് ൨
കേരിതൈലം ഘൃതംരണ്ടും പഴതായതുചേ(ർത്തുടൻ)ത്തതിൽ
തൈലവുംകൂട്ടിയൊന്നിച്ചു കാച്ചിത്തേയ്ക്കാം വ്രണത്തില് ൩
'ന്യഗ്രോധാദി' കഷായത്തിൽകഴുകേണം വ്രണത്തിനെ
'കുക്കുടപ്പാവ്'വച്ചിട്ടു സേവിച്ചാലേററമുത്തമം ൪
2 ദശമൂലം കവുന്തോട്ടിയമൃതെന്നിവയൊപ്പമായ്
കഷായംവച്ചു ഗോമൂത്രംകാടിയുംകൂടെയൊഴിച്ചതിൽ ൫
നാലൊന്നാക്കിയെടുത്തിട്ടു തക്കോലഞ്ച ശതാവരി
ഇന്തുപ്പും കല്ക്കമായ്ചേർത്തു നാഴിയെണ്ണയെണ്ണയും ൬
കൂട്ടികാച്ചിയരിച്ചിട്ടു തേച്ചീടുകതലയ്ക്കുതു്
3 സ്വർണ്ണപത്രം തീയിൽ വാട്ടി പിഴിഞ്ഞനീരെടുത്തതിൽ ൭
മഞ്ഞൾപ്പൊടിനന്നായി പഴതേട്ടിൽ വറുത്തതു്
പൊടിച്ചുചേർത്തുവച്ചിട്ടു എണ്ണയൊഴിച്ചു വ്രണത്തിന് ൮
ഇക്കഴമ്പു ദിനംതോറും വ്രണത്തിൽ തേച്ചുകൊൾകിലോ
കാലംകൊണ്ടു ശമിച്ചീടും വാതശൂലയതെങ്കിലും ൯

കർമ്മവിപാകം പ്രതിവിധി.

വാതശൂലയ്ക്കുവേദ്യങ്ങൾ കവ്യന്തികൾപറഞ്ഞവ
പതിന്നാലുഗ്രപാപങ്ങൾ അതിൽനിഷ്കൃതികളിഹ ൧൦
ഗജദാനം സ്വർണ്ണദാനം മാണിക്യം വജ്രദാനവും
ഇതിലേതെങ്കിലും കർമ്മപാകത്തിങ്കൽ പറഞ്ഞപോൽ ൧൧
യഥാശക്തികഴിച്ചിട്ടു മററുള്ളാവമണഭോജനം
വഴിപോലെ കഴിക്കുമ്പോൾ ശമിക്കും വാതശൂലയും ൧൨
ശക്തിപോലുള്ളദ്രവ്യത്തെ ശാഠ്യംകൂടാതെ ദാനമായ്
മനസ്സുഴിഞ്ഞുസന്തോഷഭക്തിശ്രദ്ധായോടങ്ങഥ ൧൩
മനസ്സറച്ചുസങ്കല്പപൂർവ്വമായ്ചെയ്കിലപ്പൊഴെ
പാപംനശിച്ചുരോഗങ്ങൾ ശാന്തമായ്ത്തുതമേവനം ൧൪

പെരിക്കാൽചികിത്സ

പെരിക്കാൽപനിയുള്ളോർക്ക് സേവിപ്പാനിന്നൌഷധം
പറയാനല്പമേയുള്ളു നിശ്ചിച്ചാൽ ഫലമിപ്പിതു ൧൫
4 പുരാണമരിചംതന്നെ പലംതൂക്കിചതച്ചതു്
മിപ്രസ്ഥനീരിലിട്ടിട്ടു കഷായം നാഴിയാക്കിയാൽ ൧൬
അരിച്ചുടുത്തുസേവിച്ചുകൊള്ളേണംരണ്ടുനേരവും
ഇങ്ങനെ മണ്ഡലം സേവ മുടങ്ങാതെകഴിക്കിലോ ൧൭

---

യോഗരാജാദിചൂർണ്ണം 123-ാം യോഗം. ന്യഗ്രോധാദിഗണം 125-ാം യോഗം. ഏലാദിഗണം 64-ാം യോഗം. കുക്കുടപ്പാവ് 202-ാം യോഗം.

വാതപ്പനിശമിച്ചീടും ചിലക്കെന്നാണ്ട്പക്ഷവും
5 തലയ്ക്കുതേപ്പതിന്നെണ്ണ പറയാമിനിയെന്നുഞാൻ ൧൮
ഞൊങ്ങണംപുല്ലിടിച്ചുള്ള നീരിൽ നാലൊന്നുതൈലവും
കേരതൈലവുമൊന്നിച്ചു മരിചംകല്ക്കമായതിൽ ൧൯
കാച്ചിത്തലയ്ക്കുതേച്ചാലും പെരികാൽപ്പനിപോയിടും
6 പച്ചിലപ്പെരുമാളെന്ന മരുന്നിൻചാറിലിങ്ങനെ ൨൦
കേരതൈലംപചിച്ചിട്ടു തേച്ചാലും പനിപോയിടും

കർമ്മവിപാകം പ്രതിവിധി.

പെരികാൽപനിയുണ്ടാവാൻ കാരണം പൂർവ്വജന്മനി ൨൧
ഫലപാകപാനമെന്നുള്ള ഭക്ഷണദ്രവ്യമൊക്കെയും
നിന്ദിച്ചു കാലുകൊണ്ടൊക്കെച്ചവിട്ടീട്ടുതുനീക്കുക ൨൨
ഗുരുതല്പങ്ങളിൽതന്നെ ചവിട്ടീട്ടുകഠോരവും
ഇങ്ങനെപലദോഷത്താലുണ്ടാകുന്ന പെരുംപദം ൨൩
അതിന്നുസൽഗുരുക്കന്മാർതന്നെസേവിച്ചു നിത്യവും
ഫലപാകാദിവസ്തുക്കൾ ഭക്ഷണത്തിന്റെസാധനം ൨൪
മധുരദ്രവ്യവും പട്ടുപുടവ കംബളങ്ങളും
വ്യാഘ്രചർമ്മങ്ങളെന്നുള്ള സാധനങ്ങളിതൊക്കെയും ൨൫
യോഗീശ്വരമഹാത്മാവാം സദ്ഗുരുക്കൾക്കുഭക്തിയായ്
കൊടുത്തുസുപ്രസാദത്താലാശീർവാദംഗ്രഹിക്കിലോ ൨൬
ജന്മാന്തരകൃതംദോഷം തീരും സൗഖ്യം ലഭിച്ചിടും.

നാഡീവ്രണചികിത്സ

നാഡീവ്രണത്തിൽനന്നല്ലോ ധാര'ജാത്യാദി'യെപ്പൊഴും ൨൭
'ന്യഗ്രോധാദി'കഷായത്തി 'ലേലാദി'ഗണകല്ക്കമായ്
മുന്നേകാച്ചിത്തളിച്ചാലും ദുഷ്ടവ്രണമിളച്ചുപോം ൨൮
ചൊറികഷ്ടം കിടിപത്തിന്നുത്തമം 'തിക്തകം'ഘൃതം.
'പഞ്ചവല്ക്കാദി'യാംതൈലം 'മുസ്താരിഷ്ടാദി'ക്വാഥവും ൨൯
'പഞ്ചസ്നേഹ'ങ്ങളുംകൊള്ളാമേലാദിഗണകല്ക്കമായ്.

കർമ്മവിപാകം പ്രതിവിധി.

വൃക്ഷച്ഛേദം വൃഥാചെയ്തുകൊണ്ടു നാഡീവ്രണോത്ഭവം ൩൦
വക്ഷ്യാമിതൽപ്രതീകാരം സർവലോകഹിതായ ച
സൗവർണ്ണം പക്ഷിരാജഞ്ച അശ്വത്ഥസ്കന്ധശോഭിതം. ൩൧

---

ജാത്യാദിഘൃതം 124-ാമത്തെയോഗം. ന്യഗ്രോധാദിഗണം 125-ാമത്തെയോഗം. തിക്തകം ഘൃതം 120-ാമത്തെയോഗം. [1]പഞ്ചവല്ക്കാദിതൈലം 175-ാമത്തെയോഗം. മുസ്താരിഷ്ടാദികഷായം 165-ാമത്തെയോഗം. പഞ്ചസ്നേഹം തൈലം 159-ാമത്തെയോഗം. (2) ഏലാദിഗണം 64-ാമത്തെയോഗം.

തച്ഛാന്തിയ്ക്കുവിധിച്ചുള്ള സപര്യ്യയോനോദ്ധ്യാപനവും
ചെയ്തുകൊണ്ടു ചികിത്സിച്ചാൽ സൂര്യ്യാവർത്തമിളച്ചുപോം. ൪൬

അസൃഗ്ദരചികിത്സ

സ്ത്രീകൾക്കുയോനിയിൽനിന്നുരക്തംപോകുന്നതിന്നുപേർ
പ്രദരംശോണിതസ്രാവംരക്തസ്രാവമസൃഗ്ദരം ൪൭
യോനിരക്തംനെടുംപാടെ (നിണംപാടെ)നിലനൊപ്പതമാസ്സരം
അതിന്നനന്നസേവിപ്പാൻ കദസമൂസ്സാദയാദിയും ൪൮
'സരോജമകരന്ദാദി' ചൂർണ്ണം നന്നിതിനെത്രയും
8 തെങ്ങിൻപൂക്കലന്നായി കാടിനീരിലരച്ചഥ ൪൯
സേവിച്ചാലുടനേ ചോരചൊരിയുന്നതിളച്ചുപോം
9 ചെറുപ്പുള്ളടിയുംപാലിൽ സേവിച്ചാൽഗുണമെത്രയും ൫൦
10 അപാമാർഗ്ഗംചതച്ചിട്ടു ചെമ്പരത്തിപ്പൂവുമായ്
പിഴിഞ്ഞതനിരെട്ടതിട്ടു വീരാമ്രകാദ്ളിതെന്നുവും ൫൧
എണ്ണയുംചേർത്തുസേവിച്ചാൽ നിണംപാടുശമിച്ചുപോം
11 നവരത്തണ്ഡുലം പാടക്കിഴങ്ങുംകൂട്ടിടിച്ചതിൽ ൫൨
സിതയുംചേർത്തു നെവീഴ്ത്തിട്ടുപ്പുവെത്തിട്ടതിങ്കിലോ
നാരികൾക്കുചൊരഞ്ഞിട്ടും ചോരപോട്ടെന്നിളച്ചുപോം ൫൩
ധാത്ര്യാദിഘൃതവുംനന്നു രക്തപിത്തചികിത്സയും

കർമ്മവിപാകവും പ്രതിവിധിയും

നാല്പാമരംവൃഥാതന്നെ വെട്ടുകാ ചുള്ളുഹിംസയും ൫൪
ഭർത്താവിനെത്യജിച്ചിട്ടു പരന്മാരെഹേതുവായ്
ഋതുകാലത്തിലുംസന്ധ്യാ സമയങ്ങളിലൊക്കെയും ൫൫
ഭോഗിക്കകൊണ്ടിതുണ്ടായി നാരികൾക്കിതുനീങ്ങുവാൻ
തൽബുദ്ധിയോടിങ്ങനിട്ടു ഭർത്താവീശ്വരനെന്നവൻ ൫൬
കല്പിച്ചുനിത്യം ശുശ്രൂഷിച്ചുവർത്തിച്ചിരിക്കയും
ഉമാമഹേശ്വരന്മാരെ തിങ്കളാഴ്ചയ്ക്കുനിത്യവും ൫൭
ജ്ജിച്ചിട്ടുത്തമന്മാരാം വിപ്രന്മാർക്കുപദക്ഷണം
മൃഷ്ടാന്നമായ്കൊടുത്തിട്ടു ദക്ഷിണാചെയ്തുതൽക്ഷണം ൫൮
വിപ്രാന്നശേഷംഭക്ഷിച്ചു തൃപ്തിയോടേവസിക്കയും
സപര്യ്യയോനവിനെട്ടാനാ വിധിപോലെകഴിക്കയും. ൫൯

സോമരോഗചികിത്സ

സോമരോഗത്തിൽനന്നല്ലോ പ്രമേഹത്തിൻചികിത്സകൾ
ഔചിത്യമോർത്തുചെയ്തീലങ്ങവയെല്ലാം പ്രധാനമാം ൬൦

---

കദസമൂസ്സാദയാദി കഷായം 208-ാം യോഗം. സരസിജമകരന്ദാദി ചൂർണ്ണം 209-ാം യോഗം. (സരോജമകരന്ദാദി ഇതുതന്നെ) ധാത്ര്യാദിഘൃതം 148-ാം യോഗം.

തലയ്ക്കു 'ത്രിഫലാ'ദ്യെണ്ണ 'മഞ്ജിഷ്ഠാദി'യുമുത്തമം ൭൨
കൊള്ളാ'മസനവില്വാദി' 'ഭൃംഗാമലക'മാദിയും
പുകയെന്നതുവലിപ്പിപ്പാൻ തിരിവേണമതൊന്നുടോ ൭൩
'ശതാദിഗുളികാ'തന്നെ ലേപനത്തിന്നുവേണ്ടതു്

മാലക്കണ്ണിനു്

17 മീനാങ്ങാണിയരച്ചിട്ടു മുന്തിരികൊണ്ടെഴുതീടുകിൽ ൭൪
18 മാലക്കണ്ണുശമിച്ചീടും കരഞ്ചക്കുരു തേനിലും
19 മുത്തിൾക്കൊവിക്കകാലത്തു കളിച്ചിട്ടഥ പാലിലും ൭൫

കർമ്മവിപാകം പ്രതിവിധി

പരദൃഷ്ടിവിനാശഞ്ചെയ്യുതുമിങ്ങനെ
ദൃഷ്ടിരോഗത്തിനുള്ളോരു കാരണങ്ങളിതാകയാൽ ൭൬
ഗരുഡപ്രതിമാദാനം മുഷ്ഗാന്നാദ്യുതദാനവും
ഗവാം നയനനാശത്തെച്ചെയ്യുയാലിഹ രാത്രിയിൽ ൭൭
കണ്ണുകാണാതെവരുവാൻ കാരണം കണ്ടുകൊള്ളുക
ഗോബലദാനം ചെയ്യേണം കർമ്മപാകേ വിധിച്ചപോൽ ൭൮

കണ്ണുരോഗചികിത്സ.

ത്രിദോഷങ്ങളൊതുമൊട്ടു തൊണ്ണൂറെഴുതൊമ്പതിലും
മെന്നിട്ടുവ്യാധികണ്ണതിലിതുപാതണ്ടുള്ളാസ്സതും ൭൯
അതിലഞ്ചുമസാദ്ധ്യങ്ങൾ മറ്റെല്ലാം സാദ്ധ്യമാസ്സതും
കണ്ണുരോഗത്തിൽനന്നല്ലോ 'വില്വപത്രാദി'യെണ്ണയും ൮൦
'നിർഗ്ഗുണ്ഡ്യാദി'യതുംനന്ന 'ത്രിഫലാ'ദ്യെണ്ണയും തഥാ
'കസ്തൂര്യാദ്യാദി'തൈലത്തെ ശ്രവണത്തിലൊഴിക്കയും ൮൧
20 പഴകാണം വറുത്തിട്ടു തേനിലിട്ടുതരിച്ചുടൻ
ചെവിക്കുള്ളിലൊഴിച്ചീടിൽ ശ്രവണാർത്തിശമിച്ചുപോം ൮൨

കർമ്മവിപാകം പ്രതിവിധി.

പരകണ്ണുവിനാശത്തെച്ചെയ്കയും പൊളിചൊൽകയും
അതുകൊണ്ടിഹ കണ്ണതിൽ വ്യാധികൾക്കിഹ നിഷ്കൃതി ൮൩
സാളഗ്രാമദാനങ്ങൾചെയ്യേണം വിപ്രഭോജനവും തഥാ
ക്ഷേത്രത്തിലുത്സവത്തിങ്കൽ ശതം വെടികഴിക്കയും ൮൪
കസ്തൂരികംബളദാനഞ്ച കണ്ണുരോഗവിനാശനം.

---

മഞ്ജിഷ്ഠാദിതൈലം 228-ാം യോഗം. അസനവില്വാദി തൈലം 229-ാം യോഗം. ഭൃംഗാമലകാദി തൈലം 230-ാം യോഗം. ശതാദിഗുളിക 231-ാം യോഗം. വില്വപത്രാദി തൈലം. 232-ാം യോഗം. നിർഗ്ഗുണ്ഡ്യാദി തൈലം 233-ാം യോഗം. ത്രിഫലാദിതൈലം 57-ാം യോഗം. കസ്തൂര്യാദിതൈലം 234-ാം യോഗം.

### നാസാരോഗചികിത്സ

ചതുർവിംശതികാസംഖ്യാ നാസാരോഗത്തിനുള്ളതും വ്ര
നസ്യംഗണ്ഡൂഷവുംധൂപം നാസാരോഗേ പ്രയോജയേത്
'പടോലാ'ദിഘൃതംനന്നു സേവിപ്പാനിതിനെത്രയും വ്ന
21 മുക്കായസ്സിരപൊടിച്ചിട്ടു തേനിൽ സേവിക്കയുംചൂർണ്ണം
22 താമലക്യാഭയാകൃഷ്ണാ ചിത്രകൈഃ സമഹൗഷധൈഃ വ്ര
കപാഥം പീനസഗുന്മാമ ശോഫഘ്നുലാഗ്നിമന്ദ്യജിത്
23 നികുംഭകുംഭസിന്ധൂത്ഥവർത്തികൊണ്ടുപുകയ്ക്കയും വ്വ
24 പത്തുവസ്ത്രമുള്ളതോൽ മഞ്ഞതും മധുകങ്ങ കടുക്കയും
ഇരുമ്പോട്ട കരുത്തിയും വയമ്പുമിവയൊക്കെയും വ്ൻ
ഗുളികീകൃത്യതേൻവീഴ്ത്തിട്ടരച്ചാൽ തേച്ചുമൂക്കില്പ്
അതുകൊണ്ടുശമിക്കാഞ്ഞാൽ ശസ്ത്രംകൊണ്ടുട്ടു കാച്ചുക ൻം
അതങ്ങരച്ചുതേച്ചാലും മൂക്കിൽ മുളശമിച്ചുപോം
'ചിത്രകാഗ്നികസിന്ധൂത്ഥ'തൈലം നന്നിതിനെത്രയും ൻഫ
'ഹിംഗ്വേവ്യോഷാദി'യുംനന്നു 'ത്രിഫലാ'ദ്യെണ്ണയും തഥാ

### കർമ്മവിപാകം പ്രതിവിധി

നാസാവ്രണകർമ്മത്താൽ ഇഹനാസാഗദങ്ങളും ൻഖ
സപര്‍ണ്ണവസ്ത്രാന്നദാനങ്ങളിതിന്നോററവുമുത്തമം

### ജിഹ്വാരോഗചികിത്സ

നാക്കിലുണ്ടു പതിമൂന്നു വ്യാധിയങ്ങതിഭേദമായ് ൻഖ
'ദ്രാക്ഷാദ്യുള്ളചി'യെന്നുള്ള കഷായംകൊണ്ടു കവിൾക്രിയാ
25 നിർഗ്ഗുണ്ഡീമരിചംഭൃംഗി ജാതിനാഞ്ചരസാധകേ ൻർ
എന്നുള്ളതൈലം തേച്ചൂണം തലയിൽ നിത്യവും തഥാ
26 യഷ്ടീകഷായവുംനന്നു കവിൾക്കൊള്ളാൻ ദിനേ ദിനേ ൻൿ

### കർമ്മവിപാകം പ്രതിവിധി

ഗുരുവോടഥ പാരുഷ്യവാക്കും പൊളി വദിക്കയും
പരദുഃഖം വരുത്തിട്ടും ജിഹ്വാരോഗസ്യകാരണം ൻന്ന
സപര്‍ണ്ണദാനം ധാന്യദാനം കൃഷ്ണാണ്ഡാഹുതിചെയ്കയും
യോഗീശ്വരമഹാത്മാക്കളെപ്പൂജിക്കിൽ ശമിച്ചുഥ ൻ൭
ആശീർവാദം ലഭിച്ചെന്നാൽ ജിഹ്വാരോഗം ശമിച്ചുപോം

### ദന്തരോഗചികിത്സ

പല്ലിലുംപതിനെട്ടുണ്ടു വ്യാധിയങ്ങതിനൊക്കെയും ൻവ്വ

---

പടോലാദിഘൃതം 235-ാം യോഗം (2) നികുംഭകുംഭാദി (വർത്തിതൈലം) 236-ാം യോഗം. ചിത്രകാദിതൈലം 237-ാം യോഗം. ഹിംഗ്വേവ്യോഷാദിതൈലം 228-ാം യോഗം. ത്രിഫലാദിതൈലം 57-ാം യോഗം. ദ്രാക്ഷാദ്യുള്ളചാദി കഷായം 239-ാം യോഗം.

### ദൈവികപ്രതിവിധി.

ശയ്യാദാനംകഴിക്കേണം ഛത്രപാദുകദാനവും
സൂക്താദിജപവുംനന്നു മൃഷ്ടമായിപ്രഭോജനം ൧൧൨
കഷ്ടനിഷ്കൃതിയാവോളം ഗന്ധമാല്യങ്ങളും വേണമതു്

### ഓഷ്ഠരോഗചികിത്സ.

ചുണ്ടത്തുപതിനൊന്നുണ്ടു വ്യാധികളതിനൊക്കെയും ൧൧൩
31 എള്ളുപാലിൽപുഴുങ്ങീട്ടു പേഷിച്ചിട്ടഥ തേയ്ക്കണം
"മൃണാളാദി"യതുംനന്നു തേപ്പാൻ 'ജാത്യാദി"ധാരയും ൧൧൪
"ധാത്ര്യാദിഘൃതവും"നന്നു സേവിപ്പാൻ "തിക്തകാദി"യും.

### ദൈവികപ്രതിവിധി.

കുടയുംവിശറി നല്ലവസ്ത്രം ബന്ധു കമണ്ഡലു ൧൧൫
ഗോവും ദാനങ്ങളും ചെയ്യേണം വിപ്രഭോജനവും തഥാ

### ശിരോരോഗചികിത്സ.

ശിരോരോഗങ്ങളുംപത്തിന്നും തേപ്പാൻ "മഞ്ജിഷ്ഠാ"ദിയും ൧൧൬
"ഇംഗുദ്രുമാദിയും"നന്നു "ഭൃംഗാമലക"മാദിയും
നസ്യധൂപാദിയും നന്നു തലയിൽ തളവും തഥാ ൧൧൭

### കർമ്മവിപാകം പ്രതിവിധി.

ബ്രഹ്മദ്വേഷംകൊണ്ടുതന്നെ ശിരോരോഗസ്യകാരണം
പൂണൂൽപ്രദാനവുംചെയ്തു വിപ്രഭോജ്യം കഴിക്കണം. ൧൧൮

---

## അദ്ധ്യായം ൭.

---

### അംഗക്ഷതാദിചികിത്സ.

വീണുദേഹംചതഞ്ഞിട്ടങ്ങൊടിവോ മുറിവോ തഥാ
ഹസ്തപാദങ്ങളെന്നുള്ള ദിക്കിലൊക്കെ വരുന്നതു് ൧
1 വച്ചുകെട്ടേണമെന്നാകിൽ തുണിമുക്കീട്ടു തൽക്ഷണേ
കെട്ടിധാരജലംകൊണ്ടുമാവോളം ചെയ്തുകൊള്ളുക ൨
2 പിന്നെദൂർവ്വാചിന്തിരം കൊട്ടക്കരുന്താമോ(ത്രേ)രകത്തിലെ
മൂത്തിളന്നിവനന്നായിപ്പിഴിഞ്ഞെന്നീരുകൊണ്ടുടൻ ൩

---

മൃണാളാദി കഷായം 110-ാംയോഗം. ജാത്യാദിഘൃതം 124-ാംയോഗം. ധാത്ര്യാദിഘൃതം 148-ാംയോഗം തിക്തകങ്ങളും 3-ം 120, 121, 122 യോഗങ്ങളും. മഞ്ജിഷ്ഠാദിതൈലം 228-ാംയോഗം. ഇംഗുദ്യാദിതൈലം 243-ാംയോഗം. ഭൃംഗാമലകാദി തൈലം 230-ാംയോഗം. നസ്യത്തിനു് എരണ്ഡാദിതൈലം 227-ാംയോഗം.

തലയിൽതേച്ചുകൊള്ളേണം ചൂടു പാരമേറ്റുകിലോ
23 നാൽപാൽമരക്കഷായത്തിൽ നെയ്യ് കടഞ്ഞതുതേയ്ക്കയും ൩൦
പ്രമേഹത്തിൻകഴൽവെല്ലം നന്നേറ്റം മർമ്മപീഡയിൽ
ഏരിയും പുളിയുംവർജ്ജ്യം മർമ്മപീഡയിലൊക്കെയും ൩൧

## ലിംഗരോഗചികിത്സ.

അഷ്ടാദശങ്ങളുണ്ടല്ലോ ലിംഗവ്യാധികളെന്നതിൽ
അസാദ്ധ്യംനാലുനീക്കീട്ടു ചികിത്സിക്കേണമപ്പൊഴേ ൩൨
24 കാഞ്ഞിരത്തിന്നടവേരതും കപാലംവെച്ചതിനൊപ്പമായ്
പാലുംവീഴ്ത്തിട്ടുചെയ്യേണം ധാരനിത്യവുമിങ്ങനെ ൩൩
'ന്യഗ്രോധാദി' കഷായംകൊണ്ടെന്നും ശോധനചെയ്യണം
'ജാത്യാദി'ധാരയുംനന്ന സേവിപ്പാൻ 'തിക്തകാദി'യും ൩൪
25 ചീനപ്പാവുപൊടിച്ചിട്ടു യഷ്ടീമധുകസംയുതം
തേനിൽകുഴച്ചുസേവിച്ചാൽ ഒഴിയുംലിംഗരോഗവും. ൩൫
'തിക്തക'ഞ്ച'മഹാതിക്തം' 'ഗുൽഗുലുതിക്തകം' തഥാ
സേവിക്കാംലിംഗരോഗത്തിന്നേറ്റവും ഗുണമുള്ളതാം ൩൬
പാവും'ഗുൽഗുലു'വിത്യാദി സേവിക്കുന്നതിനൊക്കെയും
പഥ്യമില്ലെന്നുവന്നീടിൽ ഫലമില്ലാതെതീർന്നുപോം. ൩൭

## കർമ്മവിപാകം പ്രതിവിധി.

ലിംഗരോഗത്തിനുള്ളോരു കാരണംപലതുണ്ടിഹ
തന്റെഭാര്യാമുപേക്ഷിച്ചു പരസ്ത്രീസംഗഹേതുവും ൩൮
തനിക്കു വിധിയല്ലാത്ത യോനിയിൽഭോഗഹേതുവും
* ചതുർമ്മഹാപാപം കഴ്ത്തിങ്കൽപാരത്തതും ൩൯
ലിംഗരോഗത്തിന്നും മുഖ്യകാരണംതന്നെയാകയാൽ
കഷ്ടനിഷ്കൃതിയാവോളം നന്നല്ലോലിംഗരോഗകേ. ൪൦

## യോനിരോഗചികിത്സ.

വിംശതിയോനിരോഗത്തിന്നിച്ചൊല്ലിയ ചികിത്സയും
(കഷ്ട)കർമ്മനിഷ്കൃതിയുംനന്നു ചെയ്യാൻമർത്ത്യജനത്തിന് ൪൧
യോനിയിലർബ്ബുദിച്ചിട്ടു മാംസംവന്നിങ്ങിറങ്ങിയാൽ
ശസ്ത്രക്ഷാരാദികർമ്മംകൊണ്ടിഴുക്കിട്ടുതുണക്കണം. ൪൨

---

ന്യഗ്രോധാദിഗണം 125-ാംയോഗം. ജാത്യാദി (ഘൃ) 124-ാംയോഗം. തിക്തക-മഹാതിക്തക-ഗുൽഗുലുതിക്തക ഘൃതങ്ങൾ 120-ം 121-ം 122-ം യോഗങ്ങൾ. ഗുൽഗുലുരസായനം അതുതന്നെഗുൽഗുലുവും അതുകം. പരിശിഷ്ടം 245-ാംയോഗം നോക്കുക. * ചതുർമ്മഹാപാപവിവരംമൂലം 2-ാംഭാഗം. 5-ാംഅദ്ധ്യായം 68 മുതൽ 75 വരെ ശ്ലോകങ്ങൾ നോക്കുക.

കൊട്ടപ്പൂപ്രസവത്തോളം മുടങ്ങാതെയിരിക്കണം
എന്നാരംഭിച്ചുകൊരിക്കലും വരാതണ്ഡങ്ങളൊന്നുമേ.

ഗർഭാതിസാരാദി ചികിത്സ.

31 കശവൻകൈപിടിച്ചുള്ള മണ്ണരച്ചുതേനുമായ്
നാലാംമാസേഗർഭിണിമാർസേവിച്ചാൽഗർഭരക്ഷയാം
32 താമരപ്പൂവിനിതളുമെല്ലാംകൂട്ടിയരച്ചുത
സിതയുംതേനുമൊന്നിച്ച പാലുംചേർത്തുകടിക്കിലോ
ഗർഭംമുററിവളർന്നീട്ടമലസീട്ടകയില്ലിതു
33 അത്തിവേരുകഷായത്തിൽ ചായില്യംമനയോലയും
ചുട്ടുഭസ്മംകടിച്ചെന്നാൽ ഗർഭരക്ഷയതായ്വരും
34 ഗർഭമൊട്ടിക്കസേവിപ്പാൻ വിലാമൂലമുശീരവും
മലരുംകൂട്ടിവച്ചുള്ള കഷായംചേർത്തിനാശനം
35 വിലാമൂലംകരുന്തോട്ടിവേരംപാലിലരച്ചുത്
കടിച്ചാൽഉടനേമറ്റി ഗർഭിണിക്കശമിച്ചുപോം
36 ഗർഭിണീനാം ചിലർക്കുണ്ടാം അതിസാരമതിന്നുടൻ
കൊടിത്തൂവകരുന്തോട്ടി മുസ്താപാടകിഴങ്ങുമായ്
കഷായംവെച്ചുസേവിച്ചാൽ ക്രമേണശമനംവരും
37 നീരുണ്ടായിവരുന്നാകിൽ അരച്ചുതമിഴാമരവേർ
ളുമംകൂട്ടിട്ടുസേവിച്ചാൽ നീരുന്നായ് ശമിച്ചുപോം
എട്ടാംമാസത്തിൽമൂദുവായ് വിരേചിപ്പിക്കയുംവേണം
38 തമിഴാമയുടേവേരും ദശമൂലവുമൊപ്പമായ്
കഷായംവെച്ചുസേവിച്ചാൽ വീക്കംപോംഗർഭിണിക്കതു
സുകുമാരാദികഞ്ജംപിപ്പിച്ചും ഘൃതംസേവിച്ചുകൊൾകയും
തിങ്കളൊമ്പതുചെന്നാലും മദ്ധ്യേമദ്ധ്യേവിരേചനം
39 ചെയ്യുകയും നൊങ്ങണംപുല്ലിൽ സിദ്ധമാമെണ്ണതേയ്ക്കയും
പീഡകൂടാതെപെററീടും സുഖമായിട്ടുഗർഭിണി.

ബാലപീഡയും തൽപരിഹാരങ്ങളും.

പെററുവീണാലുടൻതന്നെ ബാലപീഡകളുള്ളത്
പ്രയോഗസാരമെന്നുള്ള ശാസ്ത്രത്തിങ്കലതൊക്കെയും
ദേവതാനാമവുംരോഗ ചേഷ്ടയുംബലികർമ്മവും
മന്ത്രയന്ത്രചികിത്സാദി ക്രമത്താലെപറഞ്ഞിട്ടും
അതുകൊണ്ടുചികിത്സിച്ചു കൊള്ളേണംബാലപീഡയിൽ
ബാലന്മാർക്കുവിരണ്ടല്ലോ ഹേതുവുംപലജാതിയാം
രജോദോഷങ്ങളെക്കൊണ്ടുകല്പനമ്മേടെദോഷവും
അരിഷ്ടദോഷവുംഗോത്രദോഷവും ഗ്രഹബാധയും
പിതൃശാപങ്ങളുംസർപ്പശാപവും ബാലപീഡകൾ
ഇങ്ങനേപലതുണ്ടെന്നാൽ പന്തിരണ്ടുവയസ്സോളം

# പരിശിഷ്ടം

## ജ്വരചികിത്സ

[ഇതിൽ പേരുകാണിച്ചിട്ടുള്ള ഗ്രന്ഥാന്തരങ്ങളിലെ യോഗങ്ങൾ.]

നത്വാ മത്കുലദൈവമാത്മമഖിലാഭീഷ്ടാർത്ഥസന്ദായകം
തത്വാത്മാനമചിന്ത്യസത്വമഹസം ശ്രീനീലകണ്ഠം ഗുരും
'ഭണ്ഡാരാലയ' വൈദ്യനായകമഹാനാരായണാനാശ്രിതം
വ്യാഖ്യാസ്യേ ഽച്ഛിതവൈദ്യസംഗ്രഹമഹം കൊല്ലൂർവിശാഖോ ഽല്പധീഃ

൧. ഷഡംഗം കഷായം.

ഘനചന്ദനശുണ്ഠ്യംബു പർപ്പടോശീരസാധിതം
തോയമുദ്രിക്തപിത്തഘ്നം പാചനം തൃട്‌ജ്വരാപഹം.

സാരം—മുത്തങ്ങാക്കിഴങ്ങ്, ചന്ദനം ചുക്ക്, ഇരുവേലി, പർപ്പടകപ്പുല്ല്, രാമച്ചം ഇവ സമം കഷായംവെച്ചു സേവിച്ചാൽ പിത്താധികമായ അതിസാരാദികളേയും ദാഹജ്വരത്തേയും പിത്തത്തേയും ശമിപ്പിക്കും. ദോഷപാചനവുമാകുന്നു.

"ശീതം തേഭ്യോഹിതം" എന്ന പാഠത്തിന്ന്, ജ്വരം, സർവാംഗസന്താപം, അതിസാരം, വിഷമജ്വരം, ക്ഷതം, ക്ഷയം, രക്തപിത്തം, ഭ്രമം മുതലായവ ഉള്ളവർക്കു ഹിതമാകുന്നു എന്നർത്ഥം.

൨. ദശമൂലകഷായം.

ദശമൂലവൃഷാശുണ്ഠീ കഷായോ ജീരകാന്വിതഃ
വാതപിത്തശ്ലേഷ്മജാർത്തിം ക്ഷിപ്രമേവ വ്യപോഹതി.

സാരം—കുവളവേര്, കുമിഴിൻവേര്, പാതിരിവേര്, വക്കുംഗാന്തവേര് (ഇതിന്ന് പലകപ്പയ്യാനി, കൊത്താണി എന്ന ദേശ്യനാമങ്ങൾ ഉണ്ട്) മുഞ്ഞവേര്, ഓരിലവേര്, മൂവിലവേര്, ചെറുവഴുതിനവേര്, വെൾവഴുതിനവേര്, ഞെരിഞ്ഞിൽ, ആടലോടകവേർ ഇവ കഷായംവെച്ച് ജീരകപ്പൊടി മേമ്പൊടിചേർത്തു സേവിക്ക. ത്രിദോഷജമായ ജ്വരം ശമിക്കും.

൩. ദാരുനാഗരാദികഷായം.

ദാരുനാഗരഭൂനിംബ ധാന്യവാശാകലിംഗകൈഃ
ഗജാഹ്വാദശമൂലാദ്യൈർമ്മുസ്തകല്ലം ജ്വരം ജയേത്.

സാരം—ദേവതാരം, ചുക്ക്, പുത്തരിച്ചുണ്ടവേർ, കൊത്തമ്പാലരി, ആടലോടകവേർ, കടുകപ്പാലയരി, ആനത്തിപ്പലി, ദശമൂലം,

കണാ=തിപ്പലി. അജമോജാചതുർഭാഗം=4 കഴഞ്ച് അയമോദകം. സിതാ=പഞ്ചസാര. മധു=ചെറുതേൻ. വാന്തി=ഛർദ്ദി മഗധജാദിചൂർണ്ണം ഇതിന്റെ സ്ഥാനത്തു ചിലർ കല്പിക്കുന്നുണ്ട്.

മഗധജാദിചൂർണ്ണം.

മഗധജധാത്രീത്രുടീ–മധുകാഞ്ജനഗൈരികൈസ്തുല്യൈഃ
തുല്യൈഃശർക്കരലാജൈർമ്മധുനാ വിലിഹേച്ഛർദിഹൃതി

സാരം—ചെറുതിപ്പിലി. നെല്ലിക്കാത്തൊട്, ഏലം, അതിമധുരം, അഞ്ജനക്കല്ല്, കാവിമണ്ണ് ഇവ സമം പഞ്ചസാരയും മലർപൊടിയുംകൂടി മേൽപറഞ്ഞവയ്ക്കു സമം ചൂർണ്ണമാക്കി യോജിപ്പിച്ചു തേനിൽ കുഴച്ചു സേവിക്ക. ഛർദ്ദിയും ഇക്കിളും ശമിക്കും.

൮ കച്ചൂരാദിചൂർണ്ണം.

കച്ചൂരം ധാത്രിമഞ്ജിഷ്ഠാ യഷ്ടീദാരുഹിമദ്വയം
കന്നാരം കന്മദം വേധീ രോഹിണീ കൃഷ്ണജീരകം
രാസ്നാ ച തിന്ത്രിണീ സിരാ ശാരിബാ കങ്കുമം തഥാ
സജ്ജീരദ്ദേവദാരിവാഹഞ്ച കണ്ടിവെണ്ണ ബലാശിഫാ
ലാജം കൗന്തി ജലോശീരമാമയം സന്നിനായകം
കറപ്പും കാവിയും ജാതീഫലഞ്ച സമഭാഗികം
സ്തന്യേ പിഷ്ട്വാ ലിപേന്മൂർദ്ധ്നി വാതപിത്തശിരോരുജം
ജ്വരം ബുദ്ധിഭ്രമം ഹിധ്മാം നേത്രരോഗഞ്ച പീനസം
കഫഞ്ച കണ്ണരോഗഞ്ച സന്നിപാതന്നിഹന്തി ച

സാ—1 കച്ചോലം 2 നെല്ലിക്കാ 3 മഞ്ചട്ടി 4 അതിമധുരം 5 ദേവതാരം 6 ചന്ദനം 7 രക്തചന്ദനം 8 കന്നാരം 9 കന്മദം 10 സഹസ്രവേധി 11 കടുകരോഹണി 12 കരിഞ്ജീരകം 13 ചിററരത്ത 14 പുളിയിലഞരമ്പ് 15 നറുനീണ്ടിക്കിഴങ്ങ് 16 കങ്കുമപ്പൂവ് 17 ചെഞ്ചല്യം 18 കർപ്പൂരം 19 മുത്തങ്ങ 20 കണ്ടിവെണ്ണ 21 കുറുന്തോട്ടിവേർ 22 മലര് 23 അരേണുകം 24 ഇരുവേലി 25 കൊട്ടം 26 സന്നിനായകം 27 അവിയൻ 28 കാവിമണ്ണ് 29 ജാതിക്കാ ഇവ സമമായെടുത്തു പൊടിച്ച് മുലപ്പാലിൽ അരച്ചു തലയിൽ തളമാക്കി ഇട്ടാൽ വാതപിത്തജമായ തലവേദന പനി ബുദ്ധിഭ്രമം ഇക്കിൾ നേത്രരോഗം പീനസം കഫം കണ്ണരോഗം സന്നിപാതം ഇവ ശമിക്കും.

കച്ചൂരാദിചൂർണ്ണം (൨)

മേൽപറഞ്ഞ യോഗത്തിലെ 1, 2, 3, 4, 5, 6, 7, 10, 11 14, 16, 18, 19, 20, 21, 22, 24, 25 ഈ നമ്പർ ഇട്ടിട്ടുള്ള

മരുന്നുകളും രാമച്ചവും മുലപ്പാലിൽ അരച്ച് തളമാക്കി തലയിൽ ഇടുക. കഠിനമായ പനി, നേത്രരോഗങ്ങളും, ബുദ്ധിഭ്രമം, തലവേദന മുതലായവ ശമിക്കും ഇതും വേറെ ഒരു കച്ചൂരാദിയോഗം തന്നെ.

കച്ചൂരചൂർണ്ണം (൨)

കച്ചോലം, നെല്ലിക്കാത്തോട്, പുളിയിലഞരമ്പ്, കറുന്തോട്ടിവേർ, മലർ, രാമച്ചം, മുത്തങ്ങ ഇവ തേങ്ങാപ്പാലിൽ പുഴുങ്ങി അരച്ച് മുലപ്പാലുംചേർത്ത് തളമാക്കി തലയിൽ ഇടുക. തലവേദന രക്തകോപം മുതലായവ ശമിക്കും ഇത് വേറൊരു കച്ചൂരാദിതളം.

൯. രാസ്നാദിചൂർണ്ണം.

രാസ്നാമൃതദേവദാരുകട്ഫലാ ചെന്ത്യായചെഞ്ചല്യവും
കൊട്ടം നല്പാവയമ്പു ഗൈരികനിശാ യഷ്ടീബലാമുസ്തയും
വ്യോഷം പൂതി സഹസ്രവേധി സജലം സൗശീരകം ഫേനകം
ശ്രീകണ്ഠാ/ ഗുരുതിന്ത്രിണീദലനിരാ സഞ്ചൂർണ്യ സർവ്വംസമം
ഏതാംഗേധാതടവാതൈലമോ നെറുകയിൽപ്പൂശീടിനാലാശുപോം
അസ്തപ്രായേ കൊടുതായ സന്നികളും ശിരസ്സോളഞ്ച നിർവ്വീഴ്ചയും

സാരം — ചിററത്ത, അമുക്കുരം, ദേവതാരം, കടുകരോഹിണി, സന്നിനായകം, ചെഞ്ചല്യം, കൊട്ടം, വയമ്പ്, കാവിമണ്ണ്, മഞ്ഞൾ, അതിമധുരം, കറുന്തോട്ടിവേർ, മുത്തങ്ങ, ത്രികട്ക്, പൂതവൃക്ഷം, സഹസ്രവേധി, ഇരുവേലി, രാമച്ചം, കടൽനുര, കണ്ടിവെണ്ണ, കാരകിൽ, പുളിയിലഞരമ്പ് ഇവ സമം പൊടിച്ച് ആവണക്കെണ്ണ ചേർത്തു നിറുത്ത് ശിരസ്സിലിടുക. സന്നി തലവേദന നിർവ്വീഴ്ച ഇവ ശമിക്കും.

## സന്നിപാതചികിത്സ

൰. ബ്രാഹ്മീദ്രാക്ഷാദികഷായം.

ബ്രാഹ്മീദ്രാക്ഷാജലധരവചാശീതശമ്യാകതിക്താ
പത്ഥ്യാ ധാത്രീകലിതഅബലാ നിംബകോശാതകീഭിഃ
ഭൂനിംബംവ്യോഷവഹ്നീസുരതരുസഹിതംപഞ്ചമൂലദ്വയേന
കഷായം പീതം സകലപവനവ്യാധിശൂലാപഹന്ത്രി.

സാരം — ബ്രഹ്മി, മുന്തിരിങ്ങ, മുത്തങ്ങ, വയമ്പ്, ശതാവരിക്കിഴങ്ങ്, കൊന്നത്തൊലി, ചെറുവഴുതിനവേര്, ത്രിഫലത്തോട്, കറുന്തോട്ടിവേര്, വേപ്പിൻതൊലി, പുട്ടൽപീരം (പടവലം എന്നു മതാന്തരം) പുത്തരിച്ചുണ്ടവേർ, ത്രികട്ക്, കൊടുവേലിക്കിഴങ്ങ്, ദേവതാരം, ദശമൂലം ഇവ കഷായംവെച്ചു സേവിക്ക. എല്ലാ വായുക്കളും, വേദന, ജ്വരം ഇവയും ശമിക്കും.

൫൫ ആനന്ദഭൈരവൻ ഗുളിക.

പൊൻകാരം കായവും നാഭിമൂലകം തിപ്പലീ തഥാ
നാരങ്ങാനീർ പിഴിഞ്ഞിട്ട് അരച്ചിട്ടങ്ങുണക്കുക
പിന്നെ നന്നായുണക്കിട്ട തദ്രസേ പാനമാചരേത്
ആനന്ദഭൈരവൻ നാമ്നാ സന്നിപാതജ്വരാപഹം.

നാഭി=വത്സനാഭി. തദ്രസേ=(ഇവിടെ) നാരങ്ങാനീരിൽ.

൫൬ സന്നിപാതഭൈരവം (സന്നിപാതാന്തകം) ഗുളിക.

ത്രിഫലാഗന്ധകം വ്യോഷം പാരതം കൃഷ്ണജീരകം
തുല്യം കുട്ടിയുതട്ടേണ നാരങ്ഗാരസഭാവിതം
സന്നിപാതാന്തകം നാമ്നാ ഏതത് സൗഖ്യകരം പരം.

സാ—ത്രിഫലത്തോട്, നെല്ലിക്കാ, ഗന്ധകം, രസം, ത്രികടുക്, കരിംജീരകം ഇവ സമം നാരങ്ങാനീരിലരച്ച് നിഴലുണക്കി സേവിപ്പിക്ക സന്നിപാതജ്വരം ശമിക്കും.

൫൭ വാതരാക്ഷസഗുളിക.

ഹരിതാലശിലാരോചമയസ്കാന്തഞ്ച ചാലിയം
അമൃതാ പിപ്പലീതുല്യം ജംബീരരസഭാവിതം
ഛായാ ശുഷ്കാന്നിഗുഞ്ജാഭാ ദശമൂലിദ്രവാം ശ്രുതേ പുനഃ
അശീതി വാതശമനം വാതരാക്ഷസനാമകം.

സാ—അരിതാരം, മനയോല, ഗോരോചന, അയസ്കാന്തം, ചായില്യം, വത്സനാഭി, (ചിററമൃത് എന്നു പക്ഷാന്തരം) ചെറുതിപ്പലി ഇവ സമം നാരങ്ങാനീരിൽ അരച്ച് കുന്നിക്കുരു വലിപ്പത്തിൽ ഗുളികയാക്കി നിഴലുണക്കി ദശമൂലകഷായത്തിൽ സേവിക്ക. വാതം എണ്പതും ശമിക്കും.

൫൮ ചിന്താമണി ഗുളിക.

അയസ്കാന്തം ശിലാതുത്ഥഞ്ചൈത്രക്ഷാരാഽമൃതം സമം
രോഹിണീനാം ചതുർന്നിഷ്കമിന്ദുനിഷ്കഞ്ച വാളകം
ത്രിനിഷ്കം സൂതസംയുക്തം സൂതാംശത്രിഗുണോഷണം
ആഖോസ്തു വിഷമേകാംശം ഗംഭീരസ്വരസേന ച
നികുംഭധൂർത്തസ്വരസേ നീലിനീസ്വരസേന വാ
സപ്താഹം ഖലപയോ പിഷ്ട്വാ ഛായാശുഷ്കന്തു കാരയേത്
തപ്തസൂകപാഥസംസേവ്യമഖിലാമയനാശനം
ത്രിവിധം ജാതകം ജിത്തിസന്നിപാതം ത്രയോദശാൻ
അശീതി വാതജാൻ രോഗാൻ ദശമൂലദ്രുതേഽപി വാ

ഗുഞ്ജാഖ്യം ഭിഷജാം ശ്രേഷ്ഠം ചിന്താമണിരിതിസ്മൃതം
പാരമം ഗുപ്തകം ശ്രേഷ്ഠം കരേ ധൃത്വാ ഭിഷഗ്വരഃ

സാ — സൂചികാന്തം, ഗന്ധയോല, തുത്ഥു്, ചീനക്കാരം, വെങ്കാരം, പൊടികാരം, ചവൾക്കാരം (ഇവ നാലും ചതുഃക്ഷാരങ്ങൾ) ഇവ സമം. കടുകരോഹിണി ൧ കർപ്പൂരം ൧ നീർവാളം (തോട്ടം നാളവും കളഞ്ഞതു്) ൧ രസം (ശുദ്ധിചെയ്തു്) ൩, ത്രികടുക് ൯ എലിപ്പാഷാണം ൧ ഇങ്ങനെ കഴഞ്ചുകൾ. കമിഴിൻനീർകഷായത്തിലും, ശിവതക്കഷായത്തിലും, ഉമ്മത്തിലനീരിലും, (അല്ലെങ്കിൽ അമരിയിലനീരിലോ അരച്ചു്) ഏഴുദിവസം അരച്ചു ഗുളികയാക്കി കുന്നിക്കുരുപ്രമാണം നിഴലുണക്കി അർദ്ദിതവാൽ കഷായത്തിൽ എല്ലാരോഗങ്ങൾക്കും, ദശമൂലകഷായത്തിൽ വാതരോഗങ്ങൾക്കും സേവിക്ക. അന്നപാനവിശേഷത്താൽ സന്നിപാതം മുതലായ എല്ലാ രോഗങ്ങൾക്കും നന്നു്.

൭൯ ലോഹിതാന്ധാദി തൈലം.

ലോഹിതാണ്ഡം ഹരിദ്രേ ദ്വേ ശംഖപുഷ്പീ കൃഷ്ണജീരകം
ശാരിബാ ചന്ദനം കുഷ്ഠം സൈന്ധവം ത്ര്യൂഷണം വചാ
ഏഭിർവ്വാശാരസേ സിദ്ധം സസ്തന്യം തൈലമുത്തമം
പാനാഭ്യഞ്ജനനസ്യേഷു സന്നിപാതജ്വരാപഹം.

സാ — നിലവിൻമട്ട (പിശിറിൻമുട്ട) മഞ്ഞൾ, മരമഞ്ഞൾതൊലി, ശംഖുപുഷ്പവേരു്, കരിംജീരകം, നറുനീണ്ടിക്കിഴങ്ങു്, ചന്ദനം, വെള്ളക്കൊട്ടം, ഇന്തുപ്പു്, ചുക്കു്, മുളകു്, ചെറുതിപ്പലി, വയമ്പു് ഇവ സമം ആടലോടകത്തിലനീരിൽ അരച്ചുകലക്കി, എണ്ണയും സമം മുലപ്പാലുംചേർത്തു കാച്ചിയരിച്ചു തേയ്ക്കുക, സേവിക്ക, നസ്യം ചെയ്ക; സന്നിപാതം ശമിക്കും.

൮൰ വെങ്കാരാദിഗുളിക.

വെങ്കാരം വെള്ളിയും പൊന്നും മൗക്തികം ശുഭ്രലോചനം
വിദ്രുമം ശുഭ്രബീജാഖ്യ കലശ്രാഗോപകല്യകം
കാളാനുസാരീ മധുകം ഗന്ധസാരം സമാംശകം
ആർദ്രകസ്യ രസേ പിഷ്ട്വാ നിറവുംകൂട്ടിപ്പിഴിഞ്ഞതും
പുന്നാഗപാടവും കൂട്ടിയരച്ചിട്ടു കുറേക്കുറേ
സേവിച്ചാൽ ജ്വരവും സന്നിപാതവും വിഷമജ്വരം
സർവ്വരോഗങ്ങളും തീരുമിതിനാലെന്തു നിർണ്ണയം.

സാ — വെങ്കാരം, വെള്ളി, പൊന്നു്, മുത്തു്, ശുഭ്രാക്ഷം (ഗോരോചന എന്നു് ശുഭ്രലോചനപദത്തിനർത്ഥം പറഞ്ഞുകാണുന്നു

ശരിയല്ല) പവിഴം, രസം, കലക്കൊന്ന്, ചെറുതിപ്പലി, ഉലുവാ, ഏററിമധുരം, ചന്ദനം ഇവ സമം, ഇഞ്ചിച്ചാററിലും നീററിൽമുട്ട പിഴിഞ്ഞ നീരിലും, കഴിയിൻകഷായത്തിലും, അരച്ചുവച്ചിരുന്ന് അല്പാല്പമായിക്കൊടുക്കുക. (ഇത് ഗുളികയാക്കി സൂക്ഷിക്ക.) ജ്വരം, സന്നിപാതം, വിഷമജ്വരം, മററു ഉപദ്രവരോഗങ്ങൾ ഇവ ശമിക്കും.

൧൭. സ്വയമഗ്നിഗുളിക.

നിർവ്വാളക്കുരു, മനയോല, വെങ്കാരം, പൊന്നരിതാരം ഇവ കാരോനം ശുദ്ധിചെയ്തെടുത്ത് രസഭസ്മം, കന്മദം, ഇന്തുപ്പ്, ത്രികടുക്, കായം, ചെറുതിപ്പലി, കരിംജീരകം ഇവ സമം ചെറുനാരങ്ങാനീരിൽ ൧൬ നാഴികനേരം അരച്ചു കുരുമുളകുപ്രമാണം ഗുളികയാക്കി നിഴലുണക്കി ചുക്കുകഷായത്തിൽ സേവിപ്പിക്ക. കഠിനമായ ജ്വരരോഗം ശമിക്കും.

൧൮. ഏലാദിചൂർണ്ണം (ഛർദ്ദി മുതലായവയ്ക്ക്)

ഏലാത്വങ്നാഗകുസുമതീക്ഷ്ണകൃഷ്ണാമഹൗഷധൈഃ
ഭാഗവൃദ്ധൈഃക്രമാച്ചൂർണ്ണം നിഹന്തി സമശർക്കരം
പ്രസേകാരുചിഹൃൽപാർശ്വഛർദ്ദികണ്ഠാമയാപഹം.

സാ—ഏലം ൧. ഏലവർങ്ഗം ൨. നാഗപ്പൂ ൩. കുരുമുളക് ൪. തിപ്പലി ൫. ചുക്ക് ൬. ഇങ്ങനെ കഴഞ്ചുകൾ പൊടിച്ച് ൨൧ കഴഞ്ചു പൊടിപ്പഞ്ചസാരയും ചേർത്തു നേർമ്മിച്ചു സേവിക്ക കഫപ്രസേകം, അരുചി, ഹൃദ്രോഗങ്ങൾ, പാർശ്വവേദന, ഛർദ്ദി, കണ്ഠരോഗങ്ങൾ ഇവ ശമിക്കും.

മേൽപറഞ്ഞവ യഥാക്രമം ൧-൨-൪-൮ ഇങ്ങനെ ഇരട്ടിച്ചും പ്രയോഗിക്കാറുണ്ട്.

൧൯. അശ്വഗന്ധാദിചൂർണ്ണം.

ഭൃംഗം നാഗം ത്രുടൈലം മരിചമഗധജം നാഗരം വാജിഗന്ധം
ഭൃംഗാച്ചാപ്യേകഭാഗം ദ്വയമപികുസുമം ഭ്രാമധീവേദഭാഗം
മാരിചഞ്ചാഷ്ടഭാഗം മഗധജമപുനാ ഷോഡശഞ്ചൈവഭാഗം
ദ്വാത്രിംശത് ശൃംഗിവേരം ചതുരധികയുതം വാജിഗന്ധഞ്ചഷഷ്ടിഃ
ഏതത്തൽ സൂക്ഷ്മചൂർണ്ണം സമസിതമധികം ശ്ലേഷ്മഹാരീക്രിമിഘ്നം
വാതഘ്നം പാണ്ഡുഗുന്മക്ഷയമപി ഗുദജാരോചകാജീർണ്ണശൂലാൻ
ഹന്തി ശ്വാസഞ്ച ഹിക്കാം ജ്വരഹരമുദിതം ഭാഷിതം പൂജ്യപാദൈഃ

സാ—ഗ്രാമ്പൂ ൨. നാഗപ്പൂ ൧. ഏലത്തരി ൪. കുരുമുളക് ൮. തിപ്പലി ൧൬. ചുക്ക് ൩൨. ശർക്കര ൬൪. ഇങ്ങനെ കഴഞ്ചുകൾകണ്ട് നല്ലപോലെ പൊടിച്ചു ശീലപ്പൊടിക്കൊണ്ട് ൧൨൮ കഴഞ്ചു പഞ്ചസാരചേർത്തു സേവിച്ചാൽ ശ്വാസം, ക്രമി,

വാതം, പാണ്ഡു, ഗുന്മം, ക്ഷയം, അൎശസ്സു്, അരോചകം, അജീൎണ്ണം, ശൂല, ശ്വാസം, ഇക്കിൾ, ജ്വരം ഇവ ശമിക്കും.

൨൦. കൎപ്പൂരാദിചൂൎണ്ണം (൧)

കൎപ്പൂരചോചതക്കോല ജാതിഫലദലാഃ സമാഃ
ലവംഗനാഗമരിച കൃഷ്ണാദ്യുത്തരവിവൎദ്ധിതാഃ
ചൂൎണ്ണം സിതം സമം ഹൃദ്യം രോചനം ക്ഷയകാസജിത്.

സാ—കൎപ്പൂരം, ഏലത്തരി, തക്കോലം, ജാതിക്കാ, പച്ചില ഇവ സമം ഇലവൎങ്ഗം, നാഗപ്പൂ, ചുക്കു്, മുളകു്, തിപ്പലി ഇവ (ആദ്യംപറഞ്ഞവ എല്ലാംകൂടി ഒരു കഴഞ്ചായാൽ) ഇലവൎങ്ഗം ൨. നാഗപ്പൂ ൩. ചുക്ക ൪. മുളക ൫. തിപ്പലി ൬. ഇങ്ങനെ കഴഞ്ചു കൾ) പൊടിയാക്കി സമം പഞ്ചസാരയുംചേൎത്തു സേവിക്ക. രുചി ഉണ്ടാക്കും. ക്ഷയകാസങ്ങളെ ശമിപ്പിക്കും.

൨൧. കൎപ്പൂരാദിചൂൎണ്ണം (൨)

കരുമുളകു്, ചീനമുളകു് ഇവ ൨ എണ്ണംവീതം പാച്ചോററി വേർത്തൊലി കഴഞ്ചു ൨. ഏലത്തരി, ജാതിക്കാ, കച്ചോലം, ഇലവൎങ്ഗം, ത്രികടുകു് ഇവ ൨. കഴഞ്ചുവീതം നേൎക്കപ്പൊടിച്ചു ൨ പണമിട പച്ചക്കൎപ്പൂരംകൂടിച്ചേൎത്തു നേൎപ്പിച്ചു സേവിക്ക. സമം പഞ്ചസാര കൂട്ടിക്കൊൾക. നെല്ലിക്കാപ്രമാണം സേവിക്കണം. ക്ഷയം, പുരാണജ്വരം, ചുമ, തലവേദന, നേത്രരോഗങ്ങൾ ദഹനമില്ലായ്മ മുതലായവ ശമിക്കും.

൨൨. നാഗരാദികഷായം.

നാഗരാമൃതഹരീതകീക്രമാത് നാഗഹസ്തനയനാംശ്രിഭാഗശഃ
സാധുസിദ്ധമുകസംശർം നാശയത്യഖിലദോഷജം ജ്വരം.

സാ—ചുക്ക കഴഞ്ചു ൨. ചിററമൃത കഴഞ്ചു ൬. കടുക്കാത്തോടു കഴഞ്ചു ൪. ഇവ കഷായംവെച്ചു പഞ്ചസാരചേൎത്തു സേവിക്ക. ത്രിദോഷജമായ ജ്വരത്തിനും നന്നു്. മലബന്ധവും ശമിക്കും.

൨൩. അവിപത്തിചൂൎണ്ണം.

വ്യോഷത്രിജാതകാംഭോദ കൃമിഘ്നാമലകൈസ്ത്രിവൃത്
സൎവ്വൈസ്സമാസമസിതാക്ഷൗദ്രേണഗുളികീകൃതാ
"അവിപത്തി"രിയംനാമ്നാ പ്രശസ്തം പിത്തരോഗിണാം.

സാ—ത്രികടുകു്, ഏലത്തരി, ഇലവൎങ്ഗം, പച്ചില, മുത്തങ്ങാ, വിഴാലരിക്കാമ്പു്, നെല്ലിക്കാത്തോടു് ഇവ സമം. ത്രികോല്പക്കൊന്ന എല്ലാററിനും സമം. ഇവയോടു സമം പഞ്ചസാര. ഇത

ചൂർണ്ണം തേനിൽ സേവിക്ക, പാണ്ഡുരോഗത്തിനും വിരേചനത്തിനും നന്ന്.

൮൪ ദുരാലഭാദികഷായം.

ദുരാലഭാനാഗരബില്വപാഠാ വലാഹകൈഃ കല്പിതമംബുപീതം
ജ്വരാതിസാരോദരതൽപ്രവാഹികാം നിഹന്തി സംഗ്രഹണീഗദഞ്ച

സാ—കൊടിത്തൂവവേർ, ചുക്ക്, കൂവളവേർ, പാടക്കിഴങ്ങ്, മുത്തങ്ങ ഇവ കഷായം, ജ്വരാതിസാരം, ഉദരരോഗം, ഗ്രഹണിരോഗം ഇവയ്ക്കു് നന്ന്.

൮൫ ജാതീലവംഗാദിചൂർണ്ണം.

ജാതീലവംഗതുടി മുക്കടുകകന്നിതെല്ലാം
ചൂർണ്ണീകരിച്ചു ശലലീഭസിതേനതുല്യം
തേനിൽകഴച്ചു ലിഹതാമചിരേണഹിക്കാം
ശ്വാസഞ്ചകാസമപഹന്ത്യുദരാമയഞ്ച.

സാ—ജാതിക്ക, ഇലവർങ്ങം, ഏലത്തരി, ചുക്ക്, മുളക്, തിപ്പലി ഇവസമം ചൂർണ്ണിച്ചു് ഇതിനോടു് സമം മുള്ളൻകോരൻമുള്ളുവും കൂട്ടി, തേനിൽ കഴച്ചു സേവിക്ക. ഇക്കിൾ, ശ്വാസകാസങ്ങൾ ഉദരരോഗങ്ങൾ ഇവ ശമിക്കും.

൮൬ പഞ്ചസ്നേഹം ( )

ത്രിഫലത്തോട്, അതിമധുരം, ദേവതാരം, പൂതവൃക്ഷം, കൊട്ടം, ജടാമാഞ്ചി, തക്കോലം, മരമഞ്ഞൾത്തൊലി, മഞ്ചട്ടി, അഞ്ജനക്കല്ല്, ചേക്കുരു, വാൽമുളക്, വരമ്പു്, കരിംജീരകം, ചീനപ്പാവു്, ഉലുവാ, കർപ്പൂരം, കമിഞ്ചാൻ, കന്തിരിക്കം, ഗുൽഗുലു, ത്രികടുക്, അരിയാറ് (കടുകപ്പാലയരി, കാർകോലരി, ചെറുപുന്നയരി, വിഴാലരി, ഏലത്തരി, കൊത്തമല്ലി, ഇവ) ചവക്കാരം, തുവച്ചിലക്കാരം, സന്നിനായകം, മഞ്ഞൾ, കണിവെണ്ണ, പഞ്ചമംപഴക്ക, നാഗപ്പൂ, പെരുങ്കായം, കടുകരോഹണി, കഞ്ചാവു്, ചന്ദനങ്ങളും, അരശോലി, അമുക്കുരം, ചിററരത്ത, പാവിഴപ്പുററു് ഇവ പൊടിച്ചുരച്ചുകണം. വേപ്പെണ്ണ, ആവണക്കെണ്ണ, വെളിച്ചെണ്ണ, മരോട്ടിയെണ്ണ ഇവ രണ്ടിടങ്ങഴിവീതം. മേല്പറഞ്ഞ കല്കവും, ഉരിയ മിശിറിൻ (നീറവും)മുട്ടയും പറ കോഴിമുട്ടയുടെ ചുവന്നകരുവും, കഴിയിരയും മയിൽപീലിക്കൊമ്പും, കലമാനിൻകൊമ്പും, ആട്ടിൻകൊമ്പും കാണ്ടാമൃഗക്കൊമ്പും, മാട്ടിൻകൊമ്പുംകൂടി അരച്ചുചേർത്ത് കരിമ്പടം വെള്ളമുള്ളി ഇവയും ചേർത്തു പാകമാക്കി അരിക്ക. പാത്രപാകത്തിന് ൧-പണമിട അവിയൻ ചേർക്കുക. ഇതു് തേച്ചാൽ വിഷ

മജ്വരം, സന്നിപാതം, വാതം, മർമ്മക്ഷതം, നാഡീവൈഷമ്യം, കോഷ്ഠാശ്രയവായു മുതലായവ ശമിക്കും.

പഞ്ചസ്നേഹം (൨.)

ദശമൂലം, കുറുന്തോട്ടിവേർ, പുളിയിലനീര്, ഹൃച്ചാലികല്ക്കം (ധാന്യപാനംകല്ക്കവുമാം) നല്ലെണ്ണയും അതിന്നുസമം വേപ്പെണ്ണ ആവണക്കെണ്ണ കരിഞൊട്ടഎണ്ണ പുന്നെണ്ണ ഇവയും ചേർത്തും മറ്റും ഔഷധങ്ങൾക്ക് മാറ്റംകാണുന്ന പഞ്ചസ്നേഹങ്ങൾ പലതരത്തിലും പ്രയോഗത്തിലുണ്ട്.

൨൬ കുമാരകണ്ടതൈലം,

കോഴിമുട്ട അവിച്ച് ചുവന്ന കരു വരെ എണ്ണം. മുരിങ്ങക്കിഴങ്ങിൻനീർനാഴി ൨. വേപ്പെണ്ണ ഇടം ൨, വെളിച്ചെണ്ണയിടം ൨. ആവണക്കെണ്ണ ഇടം ൧. കൽക്കത്തിന് ഇന്തുപ്പ്, ചിറ്റരത്ത, ശതകുപ്പ, ദേവതാരം ഇവ കഴഞ്ച് ൧ൻ..വീതം. കഴിയിന്നീർ മിശിറിൻമുട്ട ഇവ ൧ ഇടംവീതം. മുട്ടക്കരുവിൽനിന്നു തൈലമെടുക്കണം. മേല്പറഞ്ഞ തൈലം വിധിപ്രകാരം പാകപ്പെടുത്തി അരിക്കണം. അവിയൻ പാത്രപാകം.

"ഇഴറിയും കിലുകിലുപ്പ്" എന്നുതുടങ്ങി ഒരു തമിഴ്‌യോഗം ഈ പേരിൽ ഉള്ളതും സന്നിക്ക് ഉപയോഗപ്പെടുത്തുന്നു. മേൽ പറഞ്ഞയോഗം ഗ്രന്ഥകർത്താവുദ്ദേശിച്ചിട്ടുള്ളതാകയാൽ ഇവിടെ യോജിപ്പിച്ചതാണ്

൨൭ കോടാശാരിഗുളിക.

സമാംശ മാഗധീന്നാഭിർഭയോസ്തുല്യഞ്ച ഹിംഗുളം
കോടാശാരിരിയം നാമ്നാ ജംബീരരസപേഷിതാ
താപജ്വരഞ്ച തരുണം സന്നിപാതം വിനാശയേത്.

സാ—തിപ്പലി, വത്സനാഭി ഇവ സമം ഇവയ്ക്കുസമം ചായില്യം ചെറുനാരങ്ങാനീരിൽ ഒരുയാമമരച്ച് ചെറുപയറുപ്രമാണം ഗുളികയാക്കി നിഴലുണക്കി ചെറുതേനിലോ ഇഞ്ചിനീരിലോ സേവിക്ക. അതികഠിനമായ തരുണജ്വരവും സന്നിപാതവും ശമിക്കും.

൨൮ ജ്വരഭൂപതിഗുളിക.

സ്വർണ്ണം, വെള്ളി, മുത്ത്, പവിഴം, കസ്തൂരി, കുങ്കുമപ്പൂവ്, രുദ്രാക്ഷം, ഗോരോചന, വെരുകിൻചട്ടം, ആനപ്പല്ല്, കലംകൊമ്പ്, അതിമധുരം, വയമ്പ്, കടലാടിവേർ, ജീരകം, ശംഖ്, ത്രികടുക്, ഈന്തപ്പഴം, നെന്മേനിവാകപ്പൂവ്, മാൻകൊമ്പ്, തേറ്റാമ്പരൽ, വെളുത്തുള്ളി ഇവ സമംപൊടിച്ച് അയമോദകക്കഷായത്തിലും ജീരകക്കഷായത്തിലും ചുക്ക്, ജാതിക്ക, പത്തിരി, ഗ്രാമ്പൂ, ഇവ

മാരോന്നിന്റേയും കഷായത്തിൽ വെവ്വേറെ അരച്ചു ഗുളികയാക്കി നിഴലുണക്കി ഇഞ്ചിനീർ, തേൻ ഈ അനുപാനങ്ങളിൽ സേവിക്ക. ശ്വാസം, ക്ഷയം, ഗുന്മം, ശൂല ഇവയ്ക്കു വിശേഷം.

൯൦ രസസിന്ദൂരം

ഗന്ധകംശുദ്ധിചെയ്തിട്ടു കഴഞ്ചൊന്നനല്ലപോൽ
പൊടിച്ചുചെറുതായുള്ള മൂശയ്ക്കുള്ളിൽ നിറത്തണം
രസംശുദ്ധിവരുത്തിട്ടു കഴഞ്ചൊമ്പതു വെച്ചുടൻ
മേലേ ഗന്ധകവുംപിന്നെ കഴഞ്ചൊന്നരയിട്ടിടാം
ഓട്ടചേർത്തടച്ചിട്ടു ശീലമൺചെയ്തുനല്ലപോൽ
വർളിയത്തിൽസ്ഫുടംവെച്ചിട്ടാറിയാലതെടുക്കക
പാത്രത്തിലാക്കിസൂക്ഷിച്ചിട്ടതിൽത്തുക്കമെട്ടുന്നുടൻ
തേനിൽചേർത്തുകൊടുത്തീടിൽ വായുക്ഷോഭമകന്നുപോം
ജ്വരങ്ങൾക്കുകൊടുത്തീടാം പത്ഥ്യമായിട്ടിരിക്കണം
ചായില്യത്തിനൊക്കുന്ന രസമാണിതിനുത്തമം.

൯൧ വാശാപത്രാദിതൈലം (൧)

ആടലോടകത്തില, ഉമ്മത്തില, വെറ്റില, എരുക്കില, കഴററിയില, ഏഴിലംപാലയില, പ്രവാളത്തില, ശതാവരിക്കിഴങ്ങ്, കയ്യോന്നി, നൊച്ചിരണ്ടിന്റേയും ഇല, തുടലിഇല, വഴുതിനഇല, പല്ലാന്നി ഇല, തെറവേലു ഇവ ഇടിച്ചുപിഴിഞ്ഞെനീരിൽ മീശിറിൻമട്ടയും, പാലും എണ്ണയും വെളിച്ചെണ്ണയുംചേർത്തു, മയിൽപീലിക്കൊമ്പ്, കൊട്ടം, ചെറുപുന്നയരി, ത്രികട്ടു, കടുകരോഹിണി, സന്നിനായകം, കിരിയാത്ത്, പൂതവൃക്ഷം, അമുക്കരം, അരിവാകയാറ് (വന്ദ്യാംയോഗത്തിൽ പറഞ്ഞു) ഇന്തുപ്പ് മഞ്ഞൾ മരമഞ്ഞൾതൊലി ജീരകംരണ്ടും ആടലോടകവേർ ഇവ കല്ക്കംചേർത്തുകാച്ചിയരിച്ചു, ചെവിയിലും മൂക്കിലും ഒഴിക്ക, തേയ്ക്ക, സേവിയ്ക്ക; ജ്വരം, സന്നിപാതം, വാതം, ഇവയ്ക്കു ശമനംവരും.

വാശാപത്രാദിതൈലം (൨)

തലയിൽതേച്ചുകുളിക്കാൻ വിധിച്ചിട്ടുള്ളതു്,

ആടലോടകത്തിലനീർ എണ്ണയ്ക്കു എട്ടിരട്ടി. കയ്യോന്നിനീർ തുടം ൨. എണ്ണ നാഴി ൧. (ഗോമൂത്രക്കളെവെളിച്ചെണ്ണയും ചേർക്കാം) ഏലാദികല്ക്കം—പാത്രപാകം അവിയൻ കർപ്പൂരം—ഈ തൈലമാകുന്നു.

## ശീതജ്വരചികിത്സ

൯൨. ഭാർങ്ങ്യാദികഷായം.

ഭാർങ്ങീപപ്പടവിശ്വവാശകകണാ ഭൂനിംബനിംബാമൃതാ

പാനാദ്യൈജ്ജനനസ്യാദ്യൈരേതദ്യോഗം യഥാക്രമം
ഏകദ്വിത്രി ജ്വരഹരം ചാതുൎത്ഥികവിനാശനം.

സാ—ആനമോദകം, വിഷ്ണുക്രാന്തി ഇവ സമൂലം. കരുന്തൊട്ടിവേർ, ആനക്കുരുന്തോട്ടിവേർ, ചിററമൃത്, കുവളവേർ, തമിഴാമവേര്, അമുക്കുരം ഇവ രണ്ടുപലംവീതം. കഷായത്തിന്ന വെള്ളം ൧൬-ഇടങ്ങഴി ൪ ഇടങ്ങഴി കുറുക്കേണം. എണ്ണ ഇടങ്ങഴി ൧ ആട്ടിൻപാൽ ഇടങ്ങഴി ൨. തൈർവെള്ളം ഇടങ്ങഴി ൨. കല്ക്കം മാമഞ്ഞൾ തൊലി ഇലിപ്പക്കാതൽ മഞ്ചട്ടി ചന്ദനം നറുനീണ്ടിക്കിഴങ്ങ് ചിററമൃത് ചിററരത്ത ദേവതാരം വയമ്പ് കൊട്ടം ഏലത്തരി ഇലവർങ്ഗം പച്ചില താമരപ്പൂം കച്ചോലം ഇരുവേലി ശതാവരികിഴങ്ങ് മുത്തങ്ങാ (ചെറുചീരവേർ എന്നും) കന്മദം ചെഞ്ചല്യം ഗുൽഗുലു അമുക്കുരം കരുന്തോട്ടിവേർ കുവളവേർ ത്രിഫലത്തോട് ത്രികടുക് ഇവ ആകെ ൧൬ കഴഞ്ച് കൽക്കം ചേൎക്കാം. ഈ തൈലം ശീതജ്വരം ഏകാഹികാദി ഇവയ്ക്കു പാനം അഭ്യംഗം നസ്യം ഇവയ്ക്കു നന്ന്.

൩൯ ചാതുൎത്ഥികഹരഗുളിക.

(ഇതിന്ന് ജ്വരാങ്കുശം ഗുളിക എന്നും വീരഭദ്രഗുളിക എന്നുംകൂടി പേരുണ്ട്) ഏലത്തരി ഇലവൎങ്ഗം സൎപ്പഗന്ധി നാഗപ്പൂവ് മനയോല രസം (ഇവ രണ്ടും ശുദ്ധിചെയ്യണം) ത്രികടുക് ഇവ സമം കററാർവാഴനീരിൽ അരച്ച് ഉഴുന്നുപ്രമാണം ഗുളികയാക്കി നിഴലുണക്കി വച്ചുകൊൾക. യുക്തമായ അനുപാനത്തിൽ സേവിച്ചാൽ ചാതുൎത്ഥികാദിജ്വരങ്ങൾ ശമിക്കും.

---

## അദ്ധ്യായം ൨.

---

### രക്തപിത്തചികിത്സ.

൩൧ ദ്രാക്ഷാദികഷായം

ദ്രാക്ഷാമധൂകമധുകലോധ്ര കാശ്മൎയ്യശാരിബാഃ
മുസ്താമലകഹ്രീബേര പത്മകേസരപത്മകം
മൃണാളചന്ദനോശീര നീലോല്പലപരൂഷകം
ഫാണ്ടോഹിമോവാദ്രാക്ഷാദിർജാതീകുസുമവാസിതഃ
യുക്തോ മധുസിതാലാജൈൎജ്ജയത്യനിലപിത്തജം

ചെറുവഴുതിനവേരു് പുങ്കിൻവേർതൊലി ആവിത്തൊലി മുഞ്ഞവേരു് കടുക്കാത്തോടു് പുനർമുരിങ്ങവേരു് മൾവേരു് ചേക്കുരു ഇവ സമം കഷായം കഫം മേദസ്സു് അഗ്നിമാന്ദ്യം തലവേദന ഗുന്മം അന്തർവിദ്രധി ഇവയേയും ശമിപ്പിക്കും.

ഗണമാകയാൽ കഷായമല്ലാത്ത വിധാനങ്ങളിലും ഈ യോഗം ഉപയോഗിക്കാം.

൧൮൮ ജീവന്ത്യാദികഷായം.

ജീവന്തീഖദിരബേരികാ ത്രിഫലികാ വാശാമൃതാശാരിബാ
ശുണ്ഠീയഷ്ടിപയോദചന്ദനപടോലോശീരനിംബൈഃ ശ്രൃതഃ
നിഃകാഥോഷ്ടമശേഷിതോ മധുഗുളപ്രക്ഷേപണാത്സംയുതഃ
പീതശ്ചേത്‌ജ്വരിതേനതസ്യപിടികോല്ലതോഃ പ്രസംഗഃ കുതഃ

സാ — അടപൊതിയൻകിഴങ്ങു് ഇരുവേലി ത്രിഫലത്തോടു് ആടലോടകവേർ ചിററമൃതു് നറുനീണ്ടിക്കിഴങ്ങു് ചുക്കു് ഇരട്ടിമധുരം മുത്തങ്ങ ചന്ദനം പടവലം രാമച്ചം വേപ്പിൻതൊലി ഇവ സമം കഷായം ആക്കി തേനും ശർക്കര (പഞ്ചസാരയും ആകാം) മേമ്പൊടിചേർത്തു സേവിച്ചാൽ പിടകകൾ പഴുക്കാൻ ജ്വരമുണ്ടാകുമ്പോഴും അവ ശമിച്ചുകൊള്ളും. മസൂരിയിലും ഇതു് ആദിയിൽ നന്നു്. വളരെ അനുഭവപ്പെട്ടതാണു്.

൧൮൯ മുസ്താചന്ദനാദികഷായം.

മുസ്താചന്ദനദാർവീത്വക്‌നിംബോശീരവത്സകൈഃ
സക്ഷൗദ്രഃ ശമയേത് ക്വാഥസ്തഥാ പൂയവിശോധനഃ

സാ മുത്തങ്ങ ചന്ദനം മരമഞ്ഞൾത്തൊലി പുത്തരിച്ചുണ്ടവേരു് രാമച്ചം കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായം തേനും ചേർത്തു സേവിച്ചാൽ വിദ്രധി ശമിക്കും. പഴുപ്പിനെ പുറത്തുപോക്കി ശുദ്ധമാക്കുകയും ചെയ്യും.

൧൯൦ തിക്തകഘൃതം.

പടോലനിംബകടുകാദാർവീപാഠാദുരാലഭാഃ
പർപ്പടം ത്രായമാണാം ച പലാംശം പാചയേദപാം
ദ്വ്യാഢകേഽഷ്ടാംശശേഷേണ തേന കർഷോന്മിതൈസ്തഥാ
ത്രായന്തീമുസ്തഭൂനിംബകലിംഗകണചന്ദനൈഃ
സർപ്പിഷോ ദ്വാദശപലം പചേത്തത്തിക്തകം ജയേത്
പിത്തകുഷ്ഠപരീസർപ്പപിടകാദാഹതൃഡ്ഭ്രമാൻ
കണ്ഡൂം പാണ്ഡ്വാമയാൻ ഗണ്ഡദുഷ്ടനാഡീവ്രണാപചീഃ

വിസ്ഫോടവിദ്രധീഗുന്മശോഫോന്മാദമദാനപി
ഹൃദ്രോഗതിമിരവ്യംഗഗ്രഹണീശ്വിത്രകാമിലാഃ
ഭഗന്ദരമപസ്മാരമുദരം പ്രദരംഗരം
അർശോസ്രപിത്തമന്യാംശ്ച സൎവ്വാൻപിത്തജാൻഗദാൻ.

സാ—പടവലം വേപ്പിൻതൊലി കടുകരോഹിണി മരമഞ്ഞൾത്തൊലി പാടക്കിഴങ്ങ് കൊടിത്തൂവവേര് പർപ്പടപ്പുല്ല് ബ്രഹ്മി ഇവ ഓരോപലംവീതം എട്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് ഒരിടങ്ങഴിയാക്കി അരിച്ച് കല്ക്കത്തിന് ബ്രഹ്മി മുത്തങ്ങ പുത്തരിച്ചുണ്ടവേര് കടകപ്പാലയരി തിപ്പലി ചന്ദനം ഇവ മൂന്നുകഴഞ്ചുവീതം അരച്ചുചേർത്തു മുന്നാഴിനെയ്യുമൊഴിച്ചു കാച്ചി അരിച്ചു സേവിക്ക. പിത്തം കുഷ്ഠം വിസർപ്പം കുരുക്കൾ ദാഹം തൃഷ്ണ ഭ്രമം ചൊറി പാണ്ഡുരോഗം ഗണ്ഡരോഗം വ്രണം അപചി വിസ്ഫോടം വിദ്രധി ഗുന്മം ശോഫം ഭ്രാന്തു മദാത്യയം ഹൃദ്രോഗം തിമിരം വ്യംഗം ഗ്രഹണി ശ്വിത്രം കാമില ഭഗന്ദരം അപസ്മാരം മഹോദരം രക്തസ്രാവം കൈവിഷം അർശസ്സ് രക്തപിത്തം മറ്റു പിത്തജരോഗങ്ങൾ ഇവയെ ശമിപ്പിക്കും.

൧൨.൧ മഹാതിക്തകം ഘൃതം.

സപ്തച്ഛദം പർപ്പടകം ശമ്യാകകടുകാവചാഃ
ത്രിഫലാ പത്മകം പാഠാ രജന്യൗ ശാരിബേ കണേ
നിംബചന്ദനയഷ്ട്യാഹ്വ വിശാലേന്ദ്രയവാമൃതാഃ
കിരാതതിക്തകം സേവ്യം വൃഷോമൂർവ്വാശതാവരീ
പടോലാതിവിഷാമുസ്താത്രായന്തീ ധന്വയാസകം
തൈർജ്ജലേഽഷ്ടഗുണേ സർപ്പിർദ്വിഗുണാമലകീരസം
സിദ്ധം തിക്തമഹാതിക്തം ഗുണൈരഭ്യധികം മതം.

സാ—ഏഴിലംപാലത്തൊലി പർപ്പടപ്പുല്ല് കൊന്നത്തൊലി കടുകരോഹിണി വയമ്പ് ത്രിഫല പതിമുകം പാടക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി നറുനീണ്ടിക്കിഴങ്ങ് പാൽവള്ളിക്കിഴങ്ങ് തിപ്പലി അത്തിത്തിപ്പലി വേപ്പിൻതൊലി ചന്ദനം ഇരട്ടിമധുരം കാട്ടുവെള്ളരിവേർ കടകപ്പാലയരി ചിററമൃത് പുത്തരിച്ചുണ്ടവേര് രാമച്ചം ആടലോടകവേര് പെരുംകുരുമ്പവേര് ശതാവരിക്കിഴങ്ങ് പടവലം അതിവിടയം മുത്തങ്ങ ബ്രഹ്മി കൊടിത്തൂവവേര് ഇവ നാഴിക ൧൨ കഴഞ്ചുവീതം അരച്ച് നെയ്യിൽ ഇരട്ടിവെള്ളത്തിൽ കലക്കി അതിൽ ചേർത്തു കാച്ചി അരിച്ചു സേവിക്ക ഈ ഘൃതം ആദ്യം പറഞ്ഞ തിക്തകത്തെക്കാൾ അധികഗുണമുള്ളതാണ്. ഫലശ്രുതി മുൻയോഗംപോലെ.

൧൨൨. ഗുൽഗ്ഗുലുതിക്തകംഘൃതം.

നിംബാമൃതാവൃഷപടോലനിദിഗ്ദ്ധികാനാം
ഭാഗാൻ പൃഥക് ദശപലാൻ വിപചേത് ഘടേ ∫പാം
അഷ്ടാംശശേഷിതരസേന പുനശ്ച തേന
പ്രസ്ഥം ഘൃതസ്യ വിപചേത് പിചുഭാഗകല്കൈഃ
പാഠാവിളംഗസുരദാരുഗജോപകല്യാ-
ദ്വിക്ഷാരനാഗരനിശാമിശിചവ്യകുഷ്ഠൈഃ
തേജോവതീമരിചവത്സകദീപ്യകാഗ്നി-
രോഹിണ്യരുഷ്കരവചാകണമൂലയുക്തൈഃ
മഞ്ജിഷ്ഠയാതിവിഷയാവിഷയായവാന്യാ.
സംശുദ്ധഗുൽഗ്ഗുലുപലൈരപി പഞ്ചസംഖ്യൈഃ
തത്സേവിതം വിധമതി പ്രബലം സമീരം
സന്ധ്യസ്ഥിമജ്ജഗതമപ്യഥകുഷ്ഠമീദൃക്
നാഡീവ്രണാർബ്ബുദഭഗന്ദരഗണ്ഡമാലാ-
ജത്രൂർദ്ധ്വസർവ്വഗദഗുന്മഗുദോത്ഥമേഹാൻ
യക്ഷ്മാരുചിശ്വസനപീനസകാസശോഷ-
ഹൃത്പാണ്ഡുരോഗമദ വിദ്രധിവാതരക്തം.

സാ — വേപ്പിൻതൊലി, ചിററമൃത്, ആടലോടകവേര്, പടവലം, ചെറുവഴുതിനവേര് ഇവ പത്തുപലംവീതം ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായമിട്ടു രണ്ടിടങ്ങഴിയാക്കിക്കൊൾക. പാടക്കിഴങ്ങ്, വിഴാലരി, ദേവതാരം, അത്തിത്തിപ്പലി, തുവച്ചിലക്കാരം ചവർക്കാരം, ചുക്ക്, മഞ്ഞൾ, ശതകുപ്പ, കാട്ടുമുളകിൻവേര്, വെള്ളക്കൊട്ടം, ചെറുപ്പുന്നയരി, കുരുമുളക്, കുടകപ്പാലയരി, അയമോദകം, കൊടുവേലിക്കിഴങ്ങ്, കടുകരോഹിണി, ചേർക്കുരു, വയമ്പ് കാട്ടുതിപ്പലിവേര് അരത്ത മഞ്ചട്ടി അതിവിടയം കുരുവില്ലാക്കടുക്ക ജീരകം ഇവ മൂന്നുകഴഞ്ചുവീതം. ഗുൽഗ്ഗുലു ശുദ്ധിചെയ്തു (൧൧൧-ാം യോഗത്തിൽ പറഞ്ഞു) പലം ൫. ഇങ്ങനെ കല്കംചേർത്തു കാച്ചിയ ഘൃതം സേവിച്ചാൽ സന്ധികളിലും അസ്ഥികളിലും മജ്ജയിലും വ്യാപിച്ചതായും പ്രബലമായുമുള്ള വാതവ്യാധിയും മേൽപ്രകാരം ധാതുവ്യാപ്തമായ കുഷ്ഠരോഗവും നാഡീവ്രണവും അർബ്ബുദരോഗവും ഭഗന്ദരവും ഗണ്ഡമാലയും കഴുത്തിലുണ്ടാവുന്ന എല്ലാ രോഗങ്ങളും ഗുന്മവും അർശസ്സും പ്രമേഹവും ക്ഷയവും വായുമുട്ടലും പീനസവും കാസവും ഹൃദ്രോഗവും പാണ്ഡുരോഗവും മദാത്യയവും വിദ്രധിയും വാതശോണിതവുംമററും ശമിക്കും. ഗുൽഗ്ഗുലു ശുദ്ധിചെയ്തു നെയ്യിൽ വറുത്തരച്ചു ചേർക്കണം.

൧൩൩. യോഗരാജചൂർണ്ണം.

പിപ്പലീപിപ്പലീമൂലം ചവ്യചിത്രകനാഗരൈഃ
പാഠാവിഡംഗേന്ദ്രയവൈർഹിംഗുഭാർങ്ഗീവചാനാഗരൈഃ
സർപ്പാതിവിഷാജാജീജീരകൈഃ കഷ്ഠസംയുതൈഃ
ഗജകൃഷ്ണാജമോദാഭ്യാം കടുകാ മൂർവ്വമിശ്രിതൈഃ
സമഭാഗാനാഗരൈരേഭിസ്ത്രിഫലാസഹിതാ ഭവേത്
ത്രിഫലാസഹിതൈരേതൈസ്തുല്യഭാഗാഭ്രഗുൽഗ്ഗുലുഃ
ഏതൽ സഞ്ചൂർണ്ണിതം സമ്യങ്മധുനാ സ്വപരിപ്ലുതം
'യോഗരാജ'മിദം നാമ്നാ ഭഗന്ദരഹരം പരം
അർശാംസി വാതഗുന്മഞ്ച പാണ്ഡുരോഗമരോചകം
നിഹന്ത്യാശുതാൻസർവ്വാൻ ദുർവ്വാരാനപ്യസംശയഃ

സാ—തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേർ കൊടുവേലിക്കിഴങ്ങ് ചുക്ക് പാടക്കിഴങ്ങ് വിഴാലരിക്കാമ്പ് കടകപ്പാലയരി കായം ചെറുതേക്ക് വയമ്പ് ചെറുകടുക് അതിവിടയം ആശാളി ജീരകം കൊട്ടം അത്തിത്തിപ്പലി അയമോദകം കടുകരോഹിണി പെരുംകുരുമ്പവേർ ഇവ സമം. ഇവയോടുസമം ത്രിഫലത്തോടും പൊടിച്ചുചേർക്കുക. ഇവ രണ്ടുംകൂടിയിടത്തോളം ശുദ്ധിചെയ്ത ഗുൽഗ്ഗുലുവും (ശുദ്ധി ൧൧൧-ാംയോഗം നോക്കുക) നെയ്യിൽ വറുത്തരച്ചു ചേർക്കുക. ഒരുമിച്ചു മർദ്ദിച്ച് തേനിൽകുഴച്ചു സേവിക്കുക. ഭഗന്ദരവും അർശസ്സും വാതഗുന്മവും പാണ്ഡുരോഗവും അരോചകവും ശമിക്കും. ഇതിന്നുതന്നെ പഞ്ചവിംശതിഗുൽഗ്ഗുലു എന്നുകൂടി പേരുണ്ട് എന്നു ഈ ഗ്രന്ഥത്തിൽ വേറെതന്നെ കാണിച്ചിട്ടുണ്ട്. എങ്കിലും പല സ്ഥലങ്ങളിലും ഒന്നായിട്ടുതന്നെ സ്വീകരിച്ചുവരുന്നു.

൧൩൪. ജാത്യാദിഘൃതം (൧)

പിച്ചകത്തില ദശപുഷ്പം * മുരുക്കില പേച്ചുരയില പച്ചമഞ്ഞൾ തൊടിത്തൊട്ടു പപ്പടകപ്പുല്ല് കൂവളത്തില പുല്ലാന്നിയില നൊച്ചിയില കടലാടി നാല്പാമരത്തൊലി (൧൧൨-ാംയോഗം) ഇവ ഇടിച്ചുപിഴിഞ്ഞ് നെയ്യുടെ നാലിരട്ടിച്ചുവച്ചേർത്തു ഇരട്ടിമധുരംമാത്രം കല്ക്കംചേർത്തു കാച്ചിഅരിച്ചു ധാരകോരുകയും തേയ്ക്കുകയുംചെയ്ക. ചുട്ടും വ്രണവും ശമിക്കും. വിദ്രധിക്ക വിശേഷിച്ചും നന്ന്.

* ദശപുഷ്പങ്ങൾ:—പൂവാംകുരുന്തില മുയൽച്ചെവി വിഷ്ണുക്രാന്തി
കയ്യുണ്ണിഴിഞ്ഞ തിരുതാളി നിലപ്പനാ ച
മുക്കുറ്റിയും ചെറുവുളാ ദശപുഷ്പനാമ
മെല്ലാമറിഞ്ഞതിനു വന്ദനചെയ്ക നിത്യം.

സാ—പൂവൻകുറുന്തൽ, മുയൽച്ചെവി വിഷ്ണുക്രാന്തി കറുകപ്പുല്ല് കയ്യോന്നി ഉഴിഞ്ഞ ചുട്ടിത്തിരുതാളി നിലപ്പന മുക്കുറ്റി (തീണ്ടാനാറി) ചെറൂള (ശ്രാദ്ധത്തിനുപയോഗിക്കുന്ന പുഷ്പം) ഇവ ദശപുഷ്പങ്ങൾ.

ഈ ജാത്യാദിതന്നെ വെളിച്ചെണ്ണയായും കാച്ചി വ്രണം ഉണങ്ങാൻ ഉപയോഗിക്കുന്നു. ഇതിന്റെ വിധാനങ്ങൾ നാനാരൂപത്തിൽ ഉണ്ട്. ഔഷധഭേദം ഉള്ളതിനാൽ ഗുണഭേദവും ഉണ്ടെന്ന് മനസ്സിലാക്കണം.

ജാത്യാദിഘൃതം (൧.)

പിച്ചകത്തില മുരുക്കില പർപ്പടകപ്പുല്ല് പുല്ലാന്നിയില ചെറുകടലാടി ചെറൂള കരിനൊച്ചിയില ഞൊടിഞൊട്ട കറിവേപ്പില കറുകനാമ്പ് പച്ചമഞ്ഞൾ ഇവ ഇടിച്ചുപിഴിഞ്ഞ് നെയ്യു നാലിരട്ടി നീരുചേർത്ത് ഇരട്ടിമധുരംമാത്രം കല്ക്കംചേർത്ത് കാച്ചി അരിച്ചു ധാരകോരുക. എല്ലാ ദുഷ്ടവ്രണങ്ങളും നാഡീവികാരം മർമ്മഭേദം മുതലായവയും ശമിക്കും.

അഷ്ടാംഗഹൃദയത്തിലെ വ്രണചികിത്സയിൽ ഉള്ള ജാത്യാദിഘൃതവും നോക്കിക്കൊൾക.

ജാത്യാദിഘൃതം (൨.)

കൂടാതെ കറിവേപ്പില കറുകനാമ്പ് ചെറൂള പിച്ചിയില ഇവററിൻനീരിൽ അതിമധുരവും ഏലാദിഗണവും കല്ക്കംചേർത്തും കാച്ചി ധാരചെയ്താൽ ദുഷ്ടവ്രണങ്ങളും ഉണങ്ങും.

൧൨. ന്യഗ്രോധാദിഗണം.

ന്യഗ്രോധപിപ്പലീസദാഫലലോധ്രയുഗ്മ-
ജംബൂദ്വയാർജ്ജുനകപീതനസോമവല്കാഃ
പ്ലക്ഷാമ്രവഞ്ജുളപ്രിയാളപലാശനന്ദീ
കോളീകദംബവിരളാമധുകം മധൂകം
ന്യഗ്രോധാദിർഗ്ഗണോവ്രണ്യഃ സംഗ്രാഹീഭഗ്നസാധനഃ
മേദഃപിത്താസ്രതൃട്ദാഹയോനിദോഷനിബർഹണഃ

സാ—പേരാൽത്തൊലി അരയാൽത്തൊലി അത്തിത്തൊലി പാച്ചോററിത്തൊലി വെട്ടിത്തൊലി ഞാവൽതൊലി ഞാറത്തൊലി നീർമരുതിൻതൊലി കല്ലാലിൻതൊലി സോമവല്കം (ഇതിന് തോരായത്തൊലി എന്നും മൈത്തോൽ എന്നും ഭാഷയും വെളുത്ത കരിങ്ങാലിത്തൊലി എന്ന് മതാന്തരവും ഉണ്ടെന്നു കാണുന്നു.) ഇത്തിത്തൊലി മാവിൻതൊലി (പ്ലക്ഷാമ്രശബ്ദത്തിന്റെ സ്ഥാനത്ത് വൃക്ഷാമ്ല എന്ന പാഠഭേദത്തോടുകൂടി മരപ്പുളി മതിരമ്പുളി

എന്നും മററും ചിലർ ഈ ഗണം വിവരിച്ചുകാണുന്നു. എന്നാൽ ഇതിലെ പ്ലക്ഷാഗ്ര എന്ന പാഠംതന്നെയാണു് പരമ്പരാഗതവും ശുദ്ധവുമെന്നു പറയേണ്ടിയിരിക്കുന്നു) വഞ്ജുളം=ആററുവഞ്ഞി, (ഇതിനു് അശോകമെന്നു് ചിലർ വ്യാഖ്യാനിക്കുന്നതു് ശരിയാണെന്നു തോന്നുന്നില്ല) മുരൾമരത്തിൻതൊലി പ്ലാശിൻതൊലി നാന്ത്യാർവട്ടത്തൊലി കോളി=വെളുത്തചേലത്തൊലി (ചെറിയ ലന്തത്തൊലി എന്നും പക്ഷാന്തരം) കടമ്പിൻതൊലി ചെറുപനച്ചിത്തൊലി (വിരളാ എന്ന പാഠത്തിനു് കഞ്ഞിക്കൊട്ടകത്തിൻതൊലി എന്നും വ്യാഖ്യാനിച്ചുകാണുന്നു) എരട്ടിമധുരം ഇലിപ്പക്കാതൽ ഈ ഗണം വ്രണത്തിനു ഹിതമായിട്ടുള്ളതാണു്. രക്തത്തെ നിറുത്തും. മലബന്ധം ഉണ്ടാക്കും. ഒടിവു് ചതവു് ഇവയെ ശമിപ്പിക്കും. മേദസ്സു് പിത്താരക്തം തൃഷ്ണ ചുട്ടുനീററൽ യോനിരോഗം ഇവയെ ശമിപ്പിക്കും. ഇതു് വ്രണം കഴുവാനാണെങ്കിൽ കഷായം ആകെ വെള്ളത്തിന്റെ പന്ത്രണ്ടിലൊരുഭാഗം വററിക്കണം.

ഇതിനെ കഷായം തൈലം ഘൃതം മുതലായി പലതരത്തിലും ഉപയോഗിക്കാവുന്നതും ആകുന്നു.

## വൃദ്ധിചികിത്സ

൧൫൩ ഉള്ളിവെട്ടുകാദികഷായം.

ഉള്ളിവെട്ടുകചുക്കഴിഞ്ഞവേർ, ആവണക്കിനുടെവേർകഷായമായ്
സാവണക്കരുവിനെണ്ണസൈന്ധവം നീർകടിക്കിൽവൃഷണം ചുരു-
[ങ്ങുപോം

സാ—വെളുത്തുള്ളി വെട്ടുക് (ഇതിനു് കഴുട്ടിവേരും—ചിലർ കഴുട്ടിക്കുരുവും ചേർത്തുവരുന്നു. എന്നാൽ കളിപ്പാക്കാണെന്നും അങ്ങനെ ചില ദിക്കുകളിൽ ചേർത്തുവരാറുണ്ടെന്നും വൈദ്യസമ്മതം കാണുന്നു) ചുക്കു് ഉഴിഞ്ഞവേർ ആവണക്കിൻവേർതൊലി ഇവ സമം കഷായം. ആവണക്കെണ്ണയും ഇന്തുപ്പും മേമ്പൊടിചേർത്തു സേവിക്ക. വൃദ്ധി ശമിക്കും; വൃഷണവീക്കത്തിനും വിശേഷം.

൧൫൪ ലശുനബർബ്ബരാദികഷായം.

ലശുനബർബ്ബരശക്രലതാമയാ-
ഹപുഷയക്ഷഗന്ധികണാഷണൈഃ
സഹപുനർന്നവമോരടശിഗ്രുഭി-
ർജ്ജയതി വൃദ്ധ്യുദരാണി ശൃതം ജലം.

സാ—വെള്ളുള്ളി, ചെറുതേക്കു്, ഉഴിഞ്ഞവേരു് കടുക്കാത്തോടു്, അടയ്ക്കാമണിയൻവേർ, കഴുട്ടിവേർ, കൊടുവേലിക്കിഴങ്ങു്

തിപ്പലി ചുക്ക് തഴുതാമവേര് പെരുങ്കുരുമ്പവേര് മുരിങ്ങാവേർ തൊലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ വൃദ്ധിയും ഉദരവും ശമിക്കും.

൩൭൯ ലശുനൈരണ്ഡാദികഷായം.

ലശുനൈരണ്ഡയക്ഷാക്ഷീ വർഷാഭൂഹപുഷ്കരൈഃ
കഥിതംഹിംഗുമദ്വൃദ്ധിഘ്നമാനാഹോദരാപഹം.

സാ—വെള്ളുള്ളി ആവണക്കിൻവേർ കഴറ്റിവേര് തഴുതാമവേർ അടയ്ക്കാമണിയൻവേർ ചുക്ക് ഇവ സമം കഷായംവെച്ച് കായം മേമ്പൊടിചേർത്തു സേവിക്ക. വൃദ്ധി ഗുന്മം ആനാഹം മഹോദരം ഇവ ശമിക്കും.

൩൮൦ ഹിംഗുത്രിഗുണം ലേഹം.

ഹിംഗുത്രിഗുണം സൈന്ധവമസ്മാത് ത്രിഗുണന്തു തൈലമൈരണ്ഡം
തത്ത്രിഗുണം ലശുനരസം ഗുന്മോദരശൂലവർദ്ധ്മഘ്നം

സാ—കായം ൧ ഇന്തുപ്പ് ൩. ആവണക്കെണ്ണ ൯ വെളുത്തുള്ളിത്തൈലം ൨൭ ഇങ്ങനെ ഭാഗം (കഴഞ്ചുകളും ആകാം) ഇവ ഒന്നായി ചേർത്തു മർദ്ദിച്ച് സേവിക്ക. ഗുന്മം മഹോദരം ശൂലരോഗം വൃദ്ധി ഇവ ശമിക്കും.

൩൮൧ സുകുമാരഘൃതം (രസായനം)

പചേത് പുനർന്നവതുലാം തഥാ ദശപലാഃ പൃഥക്
ദശമൂലപയസ്യാശ്വഗന്ധൈരണ്ഡശതാവരീഃ
ഭിദ്ശരകാശേക്ഷുമൂലപോടഗളാന്വിതാഃ
വഹേപാമഷ്ടഭാഗസ്ഥേ തത്ര ത്രിംശത്പലം ഗുഡാത്
പ്രസ്ഥമേരണ്ഡതൈലസ്യ ദ്വൗ ഘൃതാത് പയസസ്തഥാ
ആവപേദ്ദ്വിപലാംശഞ്ച കൃഷ്ണാതന്മൂലസൈന്ധവം
യഷ്ടീ മധുകമൃദ്വീകാ യവാനീ നാഗരാണി ച
തത്സിദ്ധം 'സുകുമാരാഖ്യം' സുകുമാരം രസായനം
വാതാതപാധ്വയാനാദി പരിഹാര്യേഷ്വയന്ത്രണം
പ്രയോജ്യം സുകുമാരാണാം ഈശ്വരാണാം സുഖാത്മനാം
നൃണാം സ്ത്രീവൃന്ദഭർത്തൄണാം അലക്ഷ്മീകലിനാശനം
സർവ്വകാലോപയോഗേന കാന്തിലാവണ്യപുഷ്ടിദം
വർദ്ധ്മവിദ്രധിഗുന്മാർശോയോനിശൂലാനിലാർത്തിഷു
ശോഫോദരഖുഡപ്ലീഹവിഡ്വിബന്ധേഷു ചോത്തമം.

സാ—തഴുതാമവേര് പലം ൧൦൦ ദശമൂലം ഓരോന്നും (൭൦-ാം യോഗം നോക്കുക) പലം പത്തുവീതം. അടപതിയൻകിഴങ്ങ് അമുക്കുരം ആവണക്കിൻവേർ ശതാവരിക്കിഴങ്ങ് ദർഭവേര്

ആറവൃഷൾവേരു അമവേരു കശറോരു കരിമ്പിൻവേർ അടക്കാമണിയൻവേരു് ഇവ പത്തുപലംവീതം. ഇവ നൂറ് ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു് എട്ടിലൊന്നാക്കി പിഴിഞ്ഞരിച്ചു് മുപ്പതുപലം ശർക്കര കലക്കി ഒരിടങ്ങഴി ആവണക്കെണ്ണയും രണ്ടിടങ്ങഴി നെയ്യും ചേൎത്തു രണ്ടിടങ്ങഴി പാലും ഒഴിച്ചു കല്ക്കത്തിന്നു തിപ്പലി കാട്ടുതിപ്പലിവേർ ഇന്തുപ്പു് ഇരട്ടിമധുരം ഇലിപ്പക്കാതൽ (യഷ്ടീമധുകം ഇരട്ടിമധുരം മാത്രമെന്നുംമതാന്തരം) മുന്തിരിങ്ങ ജീരകം ചുക്കു് ഇവ ൨ പലംവീതം അരച്ചുകലക്കി കാച്ചിയരിക്കുക. ഇതു സുകുമാരമെന്നു പേരാട്ടുകൂടിയ രസായനമാകുന്നു. എന്നാൽ മററു രസായനങ്ങൾക്കു പത്ഥ്യം വേണം. ഇതുപത്ഥ്യംകൂടാതെയും സേവിക്കാം. കാററേൽക്കുക വെയിലേല്ക്കുക സവാരിചെയ്ക മുതലായവ പരിഹരിക്കാതെ സേവിക്കാം. സുകുമാരശരീരമുള്ളവൎക്കും രാജാക്കന്മാൎക്കും സേവിക്കാം. അലക്ഷ്മി കലി ഇവയെപോക്കും ചിരകാലോപയോഗംകൊണ്ടു് കാന്തി സൗഭാഗ്യം പുഷ്ടി ഇവയുണ്ടാകും. വൃദ്ധി വിദ്രധി ഗുന്മം അൎശസ്സു് യോനിരോഗം വാതവ്യാധി ശോഫം മഹോദരം മലബന്ധം മുതലായ അനേകരോഗങ്ങളെ ശമിപ്പിക്കും. കൂടാതെ ഗൎഭാശയത്തെ ശുദ്ധിയാക്കുകയും സന്താനോല്പാദനത്തെ വൎദ്ധിക്കുകയും ചെയ്വാൻ ഇതിന്നു ശക്തിയുണ്ടെന്നുള്ളതു അനുഭവവേദ്യമാകുന്നു. എല്ലായോഗങ്ങൾക്കും അനേകഗുണവിശേഷങ്ങളുള്ളതു് അതാതു രോഗാവസ്ഥകളിൽഉപയോഗിച്ചുപ്രത്യക്ഷമായിട്ടുതന്നെ വൈദ്യന്മാൎക്കു അറിവുവന്നതാണെന്നും 'പ്രായേണ' എന്നതരത്തിലല്ലാതെ തീൎത്തുപറയാവുന്നതല്ലെന്നും അറിഞ്ഞിരിക്കേണ്ടതാണു്.

## ഗുന്മചികിത്സ

൩൨൩ സപ്തസാരകഷായം.

വൎഷാഭൂവില്വപഞ്ചലപാടലബൃഹതീസഹചൈരണ്ഡസ്യഗ്നിമന്ഥൈഃ കഷായഃ
പാതവ്യഃസപ്തസാരോ ഗുളകണപടുഹിംഗ്വാജ്യയുക്തോയഥാർഹം
വിട്ബന്ധംവഹ്നിമാന്ദ്യംരുജമതി മഹതീംയോനിവൃത്തകുക്ഷിപൃഷ്ഠ-
ശ്രോണീമേഢ്രേഷു സദ്യസ്സമയതി ജഠരാഷ്ഠീലഗുന്മപ്ലീഹാംശ്ച.

സാ—തഴുതാമവേരു് കൂവളവേർ പഴമുതിര ആവണക്കിൻവേർ കരിംകുറിഞ്ഞിവേരു് ചുക്കു് മുഞ്ഞവേരു് ഇവ സമം കഷായംവെച്ചു പിഴിഞ്ഞരിച്ചു ശർക്കര ഇന്തുപ്പു തിപ്പലി കായം നെയ്യ്ഇവയിൽ ഏതെങ്കിലും ഔചിത്യംപോലെ മേമ്പൊടിചേൎത്തു സേവിക്കുക. അഗ്നിമാന്ദ്യം ഗുന്മം പ്ലീഹാവു് ഇവ ശമിക്കും.

൩൩൭. വിഴാൽവേരാദികഷായം.

വിഴാൽ ചിത്രയോർമ്മൂലവും ചുക്കുമെള്ളും
പലാശതാപാപാരിമദ്രസ്യതോലും
തകർത്തിട്ടുവെന്തുപ്പുകായം ഇതു യുക്തമാ
കടിച്ചാലടങ്ങാത്തഗുന്മങ്ങളുണ്ടോ?

സാ—വിഴാൽമരത്തിൻവേർ വെളുത്താവണക്കിൻവേർ ചുക്ക് എള്ള് പ്ലാശിൻതൊലി മുരുക്കിൻതൊലി ഇവ കഷായംവച്ച് ഇന്തുപ്പും കഷായവും മേമ്പൊടിചേർത്ത് സേവിക്ക. ഗുന്മംശമിക്കും.

൩൩൮. കണാദികഷായം.

കണാശതാഹ്വാഭാർങ്ഗീകരഞ്ജദാരു–
ഭാർങ്ഗീകലശൈഃ സ്തിലൈർവിപാകഃ
തഥാ രസോനേന ചസിദ്ധമംഭഃ
സഹിംഗുകല്ക്കം ഹിതമത്ര ഗുന്മേ.

സാ—തിപ്പലി, ശതകുപ്പ, പുങ്കിൻവേർതൊലി, ആവിത്തൊലി, ദേവതാരം, ചെറുതേക്കിൻവേർ, പഴമുതിര, എള്ള് ഇവ സമം കഷായംവെച്ചു സേവിക്ക. കായം, മേമ്പൊടി. വെള്ളുള്ളിമാത്രവും ഇതുപോലെ കഷായംവെച്ചു സേവിക്ക. ഗുന്മം ശമിക്കും. 'ഹിതമസ്രഗുന്മേ' എന്നും പാഠമുണ്ട്. ഈ കഷായം രക്തഗുന്മത്തിനും ഹിതംതന്നെയാണ്.

൩൩൯. വ്യോഷാദിചൂർണ്ണം.

വ്യോഷാജമോജത്രിഫലാമൃതൈസ്തുല്യമയോരജഃ
ചൂർണ്ണിതംതക്രമധ്വാജ്യകോഷ്ണതോയോപയോജിതം
കാമിലാപാണ്ഡുഹൃദ്രോഗകുഷ്ഠാർശോമേഹനാശനം.

സാ—ചുക്ക് മുളക് തിപ്പലി അയമോദകം ത്രിഫലത്തോട് മുത്തങ്ങ ഇവ സമം. ഇവ എല്ലാം കൂടിയിടത്തോളംഭാഗം ഉരുക്കുപൊടി (ഭസ്മമാണു വേണ്ടത്) പൊടിച്ചു മോരിലോ തേനിലോ നെയ്യിലോ ചൂടുവെള്ളത്തിലോ സേവിക്ക. കാമില പാണ്ഡു ഹൃദ്രോഗം കുഷ്ഠം മേഹം ഇവ ശമിക്കും.

൩൪൦. ഹിംഗ്വാദിചൂർണ്ണം (നാളികേരലവണം)

ഹിംഗൂഗ്രാഗന്ധവിശ്വോപകുല്യചവ്യാജമോദാശുഠീകാരവീവഹ്ന്യജാജീ
കൃഷ്ണാമൂലാജമോദൈഃ സഹകൃതപിചുഭിഃ മാഗധീചൂർണ്ണമുഷ്ട്യാ
പ്രസ്ഥാർദ്ധം യോ വരിഷ്ഠം ലവണമഥ ദഹേന്നാളികേരോദരസ്ഥം
ഗുന്മീ പ്ലീഹീകകാശ്യൈർജ്ജയതി ച ഹവിഷാ മാക്ഷികാദ്യൈർന–
[ലിഹ്യാത്.

സാ—കായം ഇലവർങ്ഗം ചുക്ക് കാട്ടുമുളകിൻവേർ കരുമുളകിൻവേർ കരുമുളക് ഏലത്തരി കരിംജീരകം കൊടുവേലിക്കിഴങ്ങ് ജീരകം കാട്ടുതിപ്പലിവേർ അയമോദകം ഇവ കഴഞ്ച് മൂന്നുവീതം. തിപ്പലി കഴഞ്ച് ൧൨. ഇന്തുപ്പ് പലം ൨. ഇവയെല്ലാംകൂടി പ്പൊടിച്ച് വറട്ടുതേങ്ങയുടെ അകത്തു നിറച്ചു പുറമേ മണ്ണുപൊതിഞ്ഞ് ആവിൻവിറകിട്ടു ചുട്ടെടുത്ത് തേങ്ങായോടുകൂടി മരുന്നുപൊടിച്ച് (ചിരട്ട കളയണം) താന്നിക്കായപ്രമാണം നെയ്യിലോ തേനിലോ ഔചിത്യംപോലെ മർദ്ദിച്ചു സേവിക്ക. ഗുന്മശൂല ശമിക്കും. ഹിംഗ്വാദിപൊടി, ഹിംഗ്വവചാദിയാണെന്നും അഭിപ്രായമുള്ളതിനാൽ അതു താഴെ ചേർക്കുന്നു:—

ഹിംഗ്വവചാദിചൂർണ്ണം.

കായം വയമ്പ് കടുക്കാത്തോട് ആട്ടുനാറിവേള മാതളം (ഡാഡിമം) അയമോദകം കൊത്തമ്പാലരി പാടക്കിഴങ്ങ് പുഷ്കരമൂലം കച്ചോലം അടയ്ക്കാമണിയൻവേർ കൊടുവേലിക്കിഴങ്ങ് തുവച്ചില ക്ഷാരം ചവക്ഷാരം ഇന്തുപ്പ് വിളയുപ്പ് ചുക്ക് മുളക് തിപ്പലി അശാളി കാട്ടുമുളകിൻവേർ കോൽപ്പുളി തെരിഞ്ഞാംപുളി ഇവ സമം ചൂർണ്ണമാക്കുക. ഈ ചൂർണ്ണം കഫജമായ കുക്ഷിരോഗങ്ങളും ഗുന്മം ശൂല വൃദ്ധി അഗ്നിമാന്ദ്യം അർശസ്സ് മുതലായ രോഗങ്ങളെ ശമിപ്പിക്കും.

൧൨൩ പുളികഴമ്പ്.

വ്യോഷവും ജീരകംകായമഗ്നിയും കാട്ടുതിപ്പലീ
കൃഷ്ണജീരകമിന്തുപ്പും അയമോദകമെന്നിവ
മൂന്നുവീതംകഴഞ്ചാക്കി പൊടിചെയ്തുവച്ചീടണം
ഉള്ളിമൂന്നുപലംനന്നായ് പുഴുങ്ങീട്ടരച്ചീടണം
സൈന്ധവം രണ്ടുപലവും പൊടിചെയ്തുകടുകും
കൂടത്തിലാന്നീരും മോരിടങ്ങഴി കൂട്ടുക
പുളിന്തോടതുനാനാഴി വെന്തനീരുമെടുക്കണം
പൊടിയോടെല്ലമൊന്നാക്കീട്ടതിലങ്ങുകലക്കണം
അരച്ചയുള്ളികൂട്ടീട്ടുവേണമെണ്ണനാഴിയും
കൂട്ടികൊണ്ടുകുറുക്കീട്ടുമൺകലത്തിലതാവൊളം
ഇളക്കീടുകയുംവേണം പാകംകണ്ടുവാങ്ങുക.
ആത്തിക്കായോടതൊപ്പിച്ചു പ്രാതഃ സേവിച്ചുകൊള്ളുക
ഗുന്മമൊക്കെശമിച്ചീടും ആന്ത്രശൂലകളും തഥാ
മുതുക്കടെച്ചിൽമാറീടും നാമം 'പുളികഴമ്പി'തു.

സാ—ചുക്ക് മുളക് തിപ്പലി ജീരകം കായം കൊടുവേലിക്കിഴങ്ങ് കാട്ടുതിപ്പലിവേർ കരിംജീരകം ഇന്തുപ്പ് അയമോദകം ഇവ

൩ കഴഞ്ചുവീതം പൊടിക്കുക. വെള്ളുള്ളി പലം ൩ പുഴുങ്ങി അര യ്ക്കുക. ഇന്തുപ്പുപലം ൨ പൊടിക്കണം. ക്രുക്ക (ചീവക്കിഴങ്ങു ചെടിയുടെ ഇലയാണു്) ഇളനീർ മോരു് കാടി ഇവ ഇടങ്ങഴി വീതം. പിണമ്പുളി പലം ൧൦. കാടിയിൽ വെന്തു സ്വരസം എടുത്തു ദ്രവങ്ങളും ഒരുമിച്ചുകൂട്ടി പൊടികളും കലക്കി ഉള്ളി അര ച്ചതും നാഴി ആവണക്കെണ്ണയും ചേർത്തു് മൺപാത്രത്തിൽ പാക പ്പെടുത്തി അഗ്നിക്കൊപ്രമാണം സേവിക്ക. ഗുന്മം ആന്ത്രവൃദ്ധി മുത ലായവ ശമിക്കും.

പുളിംകുഴമ്പു് (൨)

ഈ യോഗത്തിൽതന്നെ ഇന്തുപ്പ പലം ൧. വെള്ളുള്ളി (ചുവ ന്നുള്ളി) പലം ൧൦ പിണമ്പുളി പലം ൨൦ ക്രുക്കയിലനീർ അ ഞ്ഞാഴി ഈവിധം ചേർത്തും ആവണക്കെണ്ണ ഇല്ലാതെയും വേറെ ഒരു പ്രസിദ്ധയോഗം കാണുന്നു.

## ശൂലരോഗചികിത്സ

൧൩൭ മുളയിലാദികഷായം.

മുളയിലചുക്കേലമേഥാഃ കൊട്ടത്തേങ്ങാജമോജവൃശ്ചീരവൈഃ
കൊടിയൊരശൂലാവിനാശനമിന്തുപ്പം കായമിട്ടുപാക്യമിദം.

സാ—മുളനാമ്പു് ചുക്ക പഴയമുതിര കൊട്ടത്തേങ്ങ അയമോ ദകം തമിഴാമവേരു ഇവ കഷായംവെച്ചു് ഇന്തുപ്പും കായവും മേമ്പൊ ടിചേർത്തു സേവിക്ക. ശൂലരോഗം ശമിക്കും

൧൩൮ നിർഗ്ഗുണ്ഡ്യേരണ്ഡാദികഷായം.

നിർഗ്ഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരമചിപുനർന്നവാഃ
പഥ്യകോലാരയാശിഗ്രുകലത്ഥമൈന്തഃ ശൃതം ജലം
സക്ഷാരഹിംഗുലവണം സർവ്വശൂലനിവാരണം.

സാ—കരിനൊച്ചിവേർ ആവണക്കിൻവേർ കരിംകുറിഞ്ഞി വേരു ഞെരിഞ്ഞിൽ തമിഴാമരണ്ടും (വെളുത്തതും ചുവന്നതും) തി പ്പലി കാട്ടുതിപ്പലിവേർ കാട്ടുമുളകിൻവേരു് കൊടുവേലിക്കിഴങ്ങു ചുക്കു കടുക്കാത്തോടു മുരിങ്ങവേർത്തൊലി മുതിര ഇവ സമം കഷാ യം. ചവൎക്കാരം കായം ഇന്തുപ്പു് ഇവ മേമ്പൊടിചേർത്തു സേവി ക്ക. സർവ്വശൂലരോഗങ്ങളും ശമനംവരും.

൧൩൯ മഹാവൃക്ഷാദിലവണം. (൧)

കള്ളിക്കഴുത്തു് എരുക്കിൻവേരു ചെറുവഴുതിനവേരു ഇന്തുപ്പ ഇവ സമം ഒരു പുതുക്കുടത്തിൽ ഇട്ടു് ആവിൽവിറകുകൊണ്ടു ചുട്ടു

ഭസ്മമാക്കി മുരിക്കിൻതൊലി പ്ലാശിൻതൊലി കാട്ടുതിപ്പലിവേര് ക്രമിശത്രു ഇവകൊണ്ടുള്ള കഷായത്തിൽ കലക്കി വററിവരുമ്പോൾ ൧൩൭-ാംയോഗത്തിൽതന്നെ പറഞ്ഞിട്ടുള്ള ഹിംഗുവചാദിപ്പൊടിയുടെ മരുന്നുകൾ പൊടിച്ചുചേർത്തു ലേഹ്യമാകുമ്പോൾ വാങ്ങി സൂക്ഷിച്ചു സേവിക്ക. ശൂലരോഗം ശമിക്കും. ഇതുതന്നെ വേറെവിധത്തിൽ കാണുന്നതു താഴെ ചേർക്കുന്നു.

മഹാവൃക്ഷാദിലവണം (വ.)

കള്ളിക്കഴുത്തുകൊള്ളേണം പലം വിംശതിയാമതു
വ്യോഷമോരോപലംവീതം പത്തുകൊൾംവിതുസൈന്ധവം
ഇവയൊക്കെയിടിച്ചിട്ടു മൺകടത്തിലതിട്ടടൻ
ച്ചവിൽതൻവിറകുംകൂട്ടി അഗ്നിയിട്ടെരിക്കണം
ചുട്ടുഭസ്മമതായിട്ടു വെച്ചുകൊണ്ടതിനെപ്പുനഃ
ഗുളത്തിൽവച്ചുസേവിക്ക പണമോരോന്നുക്രമമായ്
ശൂലയെങ്കിൽശമിച്ചീടുമെന്നനിശ്ചയമാമിതു്.

വിംശതി=൨൦

൧൪൦ ശൂലാരികം നെയ്യ്.

സ്ഫോട്യാളുജംഗമാമായ സ്വരസേ യന്ത്രപീഡിതേ
ചതുർഗ്ഗുണരസേ തസ്മിൻ ഘൃതപ്രസ്ഥം വിപാചയേത്
ദ്വിപഞ്ചമൂലസ്വരസംപ്രസ്ഥം പ്രസ്ഥതളാപയേത്
അത്ര കല്ക്കാനിമാൻ ദദ്യാത് കാർഷികാംശ്ച ഭിഷഗ്വരഃ
പഞ്ചഭിർല്ലവണൈര്യുക്തം ത്രികടുത്രിഫലാന്വിതം
കാരവീകട്ഫലോഹിങ്ങ്വൃത മാതുലുംഗഫലംതഥാ
ദ്വീക്ഷാരഹിംഗ്വേലാവണമേലാചവ്യാജമോജകം
മൃദ്വീകാംകാകജിംഹ്വാശ്ച ദേവദാരുകലിംഗകം
വത്സകംത്രുപ്പ്മൂലഞ്ച വിഷമുഷ്ടേശ്ചപത്രകം
ഏതൽ"ശൂലാരികം"നാമ ഘൃതമാത്രേയപൂജിതം.

സാ—എലിത്തടി ഇടിച്ചുപിഴിഞ്ഞു നീരു ഇടങ്ങഴി ൪ നെയ്യ് ഇടങ്ങഴി ൧ ദശമൂലം (൧൦-ാം യോഗം) കഷായം രണ്ടിടങ്ങഴി ചേർത്തും വിളയുപ്പ് മരക്കലയുപ്പ് കാരുപ്പ് പൊടിയുപ്പ് ഇന്തുപ്പ് ചുക്കു മുളകു തിപ്പലി ത്രിഫലത്തോട് കരിംജീരകം കടുകരോഹിണി മാതളക്കാ ചവക്ഷാരം തുവച്ചിലക്കാരം കായം ഇന്തുപ്പ് ഏലത്തരി കാട്ടുമുളകിൻവേർ അയമോദകം മുന്തിരിങ്ങ കറുച്ചുലി ദേവതാരം തഴിഴാമവേര ചവുരക്കള്ളിവേർ വലിയകടലാടിവേര് കാട്ടുപ്പയില ഇവ ൩-കഴഞ്ചുവീതം. അരച്ചുകലക്കി കാച്ചി അരിച്ചു സേവിക്ക. ശൂലരോഗം ശമിക്കും.

൧൪൮ പുനൎന്നവാദിഘൃതം.

പുനൎന്നവസ്യാൎദ്ധതുലാം തുലാംസ്ഥോട്യാഭുജംഗമാത്
ദശമൂലസ്യപഞ്ചാശത്പലാനി ലശുനസ്യ ച.
താവന്തിതോയേനിഷ്ക്വാഥ്യ തേനപ്രസ്ഥംഘൃതാത്പചേത്
ഏരണ്ഡതൈലയുക്തം വാ കൃഷ്ണാതന്മൂലസൈന്ധവൈഃ
യഷ്ടീമധുകമൃദ്വീകാ യവാനീവിശ്വഭേഷജൈഃ
ഏതൈൎഹിംഗ്വാദിനാ വാപി പ്രതിവാപംവിനിക്ഷിപേത
സദ്യശ്ചംസാധിതംതത്തു ശൂലഗുന്മോദരാപഹം.

സാ—തഴുതാമവേര് പലം ൫൦. എലിത്തടി പലം ൧൦൦. ദശമൂലം ഓരോന്നും പലം ൫-വീതം. വെളുത്തുള്ളി പലം ൫൦ ഇവ കഷായംവെച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ച് ഇടങ്ങഴി നെയ്യും ആവണക്കെണ്ണയും ചേൎത്ത് (ചേൎക്കാതേയുമാകാം) കല്ക്കത്തിന്ന്–കാട്ടുതിപ്പലിവേർ ഇരട്ടിമധുരം ഇലിപ്പക്കാതൽ മുന്തിരിങ്ങ ജീരകം ചുക്ക് ഇവയോ ഹിംഗ്വാദിയോ (൧൩൫-ാംയോഗം ഒട്ടുവി ലത്തേതു്) അരച്ചുകലക്കി കാച്ചി അരിച്ചു സേവിക്കുക. ശൂലരോഗവും ഗുന്മവും മഹോദരവും ശമിക്കും.

൧൪൯ ചിത്രകാദിഘൃതം

ചിത്രകഗ്രന്ഥികപൂതീകപുനൎന്നവമഹൌഷധാത്
തുലാംപചേത്ജലദ്രോണേ ചതുൎഭാഗാവശേഷിതേ
തൽകഷായേഘൃതപ്രസ്ഥം ഷട്പലം വിപചേത് ഭിഷക്
ക്ഷീരദ്വിഗുണിതംസിദ്ധം ഗ്രഹണീദീപനംപരം
ഗുന്മഹൃദ്രോഗശൂലാൎശഃ ശോഫജീൎണ്ണോദരാപഹം.

സാ—കൊടുവേലിക്കിഴങ്ങ് കാട്ടുതിപ്പലിവേര് ആവിത്തൊലി തഴുതാമവേര് ചുക്ക് ഇവ എല്ലാംകൂടി തുലാം ൧ (ഓരോന്നും ൨൦ പലം വീതം) ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ച് ഇടങ്ങഴി നെയ്യും രണ്ടിടങ്ങഴി പാലും ചേൎത്തു കാച്ചി അരിച്ചു സേവിക്ക ഗ്രഹണി ശമിച്ചു ദീപനം വരും. ഗുന്മം ശൂലം അൎശസ്സ് ശോഫം മഹോദരം മുതലായവയും ശമിക്കും.

## പ്ലീഹചികിത്സ

൧൫൦ ഗന്ധൎവ്വഹസ്താദികഷായം.

ഗന്ധൎവ്വഹസ്തചിരവില്വഹുതാശവിശ്വ.
പത്ഥ്യാപുനൎന്നവ യവാഷകഭൂമിതാലൈഃ

കഫാഢ്യഃ സസൈന്ധവഗുളഃ പവനസ്യ ശാന്ത്യൈ
വഹ്നേർബലായ രുചയേ മലശോധനായ.

സാ—വെളുത്താവണക്കിൻവേർ (തൊലി) ആവിത്തൊലി കൊട്ടവേലിക്കിഴങ്ങ് ചുക്ക് കടുക്കാത്തോട് തഴുതാമവേര് കൊടിത്തൂവവേർ നിലപ്പനക്കിഴങ്ങ് ഇവ സമം കഷായംവച്ച് ഇന്തുപ്പും ശർക്കരയും മേമ്പൊടിചേർത്തു സേവിക്ക. വായു ശമിക്കും. അഗ്നിബലവും രുചിയും മലശോധനയും ഉണ്ടാകും.

൩൪൭ ഭസ്മകഞ്ഞി (൧)

പനവിരൽ കടലാടിചുള്ളിരണ്ടാ
ഭസിതസമേന ജലേന പാലിനാലും
അട്ടകിലത്തു നിഹന്തി സർവ്വശോഫം
ഹരിഹരയോരിവ കല്മഷപ്രസാദഃ

സാ—പനവിരൽ (പനവാഴക്ക) വലിയ കടലാടി വയൽച്ചുള്ളി കദളിവാഴമാണം ഇവ ചുട്ട ഭസ്മമെടുത്തു വെള്ളത്തിൽ കലക്കി അരിച്ചു പാലുംചേർത്ത് അരിയിട്ട് കഞ്ഞിവച്ചു കുടിക്ക. എല്ലാ ശോഫവും ശമിക്കും

ഭസ്മകഞ്ഞി (൨)

ആവിത്തൊലി കടലാടി ദന്തി ത്രപുസം ചിത്രാ വയൽച്ചുള്ളിയും
ശമ്യാകത്തൊലി കള്ളിവേർ പനവിരൽ സ്നുഹ്യഗ്രവും രണ്ടേയും
എത്തൽ ഭസ്മജലേ യവാഗുവിഹിതാ പാലോടുമോരോടുതാൻ
കൂട്ടീട്ടാശു നിഹന്തി ശോഫമഖിലം ഗുന്മോദരാദീനപി.

സാ—ആവിത്തൊലി കടലാടി നാഗദന്തിവേർ എരുക്കിൻവേർ ആവണക്കിൻവേർ വയൽച്ചുള്ളി കൊന്നത്തൊലി കള്ളിവേർ പനവാഴയ്ക്ക കള്ളിത്തല കദളിവാഴമാണം ഇവ മുൻപോലെ ഭസ്മമാക്കി കലക്കിത്തെളിച്ചരിച്ചു പാലും മോരും കൂട്ടി കഞ്ഞിഉണ്ടാക്കി കുടിക്കുക എല്ലാ നീരുകളും ഗുന്മവും ഉദരവും ശമിക്കും.

൩൪൮ പത്തിൻവേർപഞ്ചകോലാദികഷായം.

(ദശമൂലപഞ്ചകോലാദി)

ദശമൂലപഞ്ചകോലത്രിഫലാദന്തീത്രിവൃത്സിദ്ധം
തോയമശേഷം ക്ഷപയേജ്ജഠരാണ്യപി ജാതപാഥാംസി.

സാ—ദശമൂലം (൭൦-ാംയോഗം നോക്കുക.) ഇതിൽ മഹൽപഞ്ചമൂലത്തിൻവേരിലെ തൊലി (പൂപ്പ്) കളഞ്ഞുകൂട്ടണം. പഞ്ചകോലം (തിപ്പലി കാട്ടുതിപ്പലിവേർ കാട്ടുമുളകിൻവേർ കൊട്ടവേലിക്കിഴങ്ങ് ചുക്ക്) ത്രിഫലത്തോട് നാഗദന്തിവേർ ത്രികോല്പക്കൊന്ന (ശിവത) ഇവകൊണ്ടുള്ള കഷായം മഹോദരത്തെ ശമിപ്പിക്കും.

൧൪൩ ഗോമൂത്രഹരീതകി മുതലായവ.

മൂത്രേണസിദ്ധാം പത്ഥ്യാം വാതസിദ്ധാം വാ ഫലത്രയം
സപിണ്ണക്ഷീരീത്രിവൃത്ശ്യാമാ ഭല്ലാതമഹൗഷധം
ഗോമൂത്രാഞ്ജലിനാപിഷ്ട്വാ ശൃതംതേനൈവ വാ പിബേത്

സാ—കടുക്കാത്തോട് നേർക്കെപ്പൊടിച്ചു ധാരാളം ഗോമൂത്രത്തിൽ പലതവണ ഭാവനചെയ്തു് എടുത്തുവയ്ക്കുക. ഇതു ഗോമൂത്രഹരീതകീ. ഇതുപോലെ ത്രിഫലത്തോടിൻപൊടിയും എരുമക്കള്ളിവേർ ശിവത കൊന്നവേർത്തൊലി ദേവതാരം ചുക്കു് ഇവ സമം പൊടിച്ചതും ഗോമൂത്രത്തിൽ ഭാവനചെയ്തെടുത്തു സൂക്ഷിക്ക വിരേചനത്തിനു നന്ന്. പിത്തപാണ്ഡു ശോഫം ഇവയേയും ഉദരത്തേയും ശമിപ്പിക്കും.

---

## അദ്ധ്യായം ൮.

## പാണ്ഡുരോഗചികിത്സ

൧൪൨ കല്യാണഘൃതം.

വരാവിശാലാഭദ്രൈലാ ദേവദാവേലവാലുകൈഃ
ദ്വിശാരിബാദ്വിരജനീ ദ്വിസ്ഥിരാഫലിനീനതൈഃ
വെല്ലതാലീസപത്രൈല മാലതീമുകളോല്പലൈഃ
ബൃഹതീകുഷ്ഠമഞ്ജിഷ്ഠാ നാഗകേസരദാഡിമൈഃ
സദന്തീപത്മകഹിമൈഃ കർഷാംശൈഃ സർപ്പിഷഃ പചേത്
പ്രസ്ഥം ഭൂതഗ്രഹോന്മാദ ശ്വാസാപസ്മാരപാപ്മജിത്
പാണ്ഡൗ കണ്ഡ്വേ വിഷേ ശോഷേ മേഹേമോഹേജ്വരേഗരേ
അരേതസ്യല്പരജസി ദൈവോപഹതചേതസി
അമേധസിഖലദ്വാചി സ്മൃതികാമേല്പപാവകേ
ബല്യമംഗല്യമായുഷ്യം കാന്തിസൗഭാഗ്യപുഷ്ടിദം
'കല്യാണ'കമിദംസർപ്പിഃ ശ്രേഷ്ഠം പുംസവനേഷു ച.

സാ—ത്രിഫലത്തോട് കാട്ടുവെള്ളരിവേര് ഏലത്തരി ദേവതാരം ഏലാവാലുകം നറുനീണ്ടിക്കിഴങ്ങ് പാൽവള്ളിക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി ഓരിലവേര് മൂവിലവേര് താഴൽപ്പൂ തകരം വിഴാലരിക്കാമ്പ് താലീസപത്രം ചെറേലം പിച്ചകമൊട്ട് ചെങ്ങഴിനീർക്കിഴങ്ങ് ചെറുവഴുതിനവേര് കൊട്ടം മഞ്ചട്ടി നാഗപ്പൂ താളിമാതളം (ഇതു ദേശ്യനാമം. ഡാഡിമംതന്നെ) നാഗദന്തിവേർ

പതിമുകം ചന്ദനം ഇവ ൩ കഴഞ്ചുവീതം അരച്ചുകലക്കി ഒരിടങ്ങഴി നെയ്യും ചേൎത്തു കാച്ചി അരിച്ചു സേവിക്ക.

ഭൂതഗ്രഹോപദ്രവങ്ങൾ ഭ്രാന്തു് ശ്വാസം അപസ്മാരരോഗങ്ങൾ പാപം പാണ്ഡുരോഗം കാസം മെലിച്ചിൽ മേഹം മോഹം ജ്വരം കൈവിഷദോഷം ഇവയെ ശമിപ്പിക്കും. ശുക്ലനാശം വന്നവൎക്കും അല്പരജസ്സുകളായ സ്ത്രീകൾക്കും ദൈവദ്രോഹത്താൽ മനശ്ശക്തി നശിച്ചവൎക്കും ബുദ്ധി മന്ദിച്ചവൎക്കും വാക്പാടവം കുറഞ്ഞവൎക്കും കാമരഹിതന്മാൎക്കും മന്ദാഗ്നികൾക്കും ഹിതമാകുന്നു. ബലവും മംഗലവും ആയുസ്സും കാന്തിയും സൗഭാഗ്യവും പുഷ്ടിയും ഉണ്ടാക്കും. പുംസവനൗഷധങ്ങളിലും ശ്രേഷ്ഠതയുള്ളതാണു്.

൩൪൯ ധാത്ര്യാദിഘൃതം.

ധാത്രീവിദാരീക്ഷുശതാവരീണാം
കൂശ്മാണ്ഡകാനാം ച രസേഷു സൎപ്പിഃ
ക്ഷീരേണസാൎദ്ധം വിപചേതു് സുപിഷ്ടൈർ
മൃദ്വീകയഷ്ട്യാഹ്വയചന്ദനൈശ്ച
ഏതൽ സുസിദ്ധം സിതയാവിമിശ്രം
നിവാരയേൽ പിത്തമസൃഗ്ദരം ഹി
പാണ്ഡ്വാമയേ പിത്തകൃതേ ഹിതം സ്യാതു്
പൈത്തേ ച ഗുന്മേ/സ്രവിനിസ്രുതൗ ച
വന്ധ്യാ ച നിത്യാ ലഭതേ ച ഗൎഭം
ശീഘ്രം നിഹന്ത്യാദപി രക്തപിത്തം
അന്യാംശ്ച പിത്തപ്രഭവാൻ വികാരാൻ
മൂൎച്ഛാമദോന്മാദമദാത്യയാദീൻ.

സാ—പച്ചനെല്ലിക്കാ പാൽമുതക്കിൻകിഴങ്ങു് കരിമ്പു് ശതാവരിക്കിഴങ്ങു് കുമ്പളങ്ങാ ഇവയുടെ നീരിൽ (നീരു് നെയ്യിൻ്റെ നാലിരട്ടി) നെയ്യും സമം പാലുംചേൎത്തു മുന്തിരിങ്ങ ഇരട്ടിമധുരം ചന്ദനം ഇവ കല്ക്കംചേൎത്തു കാച്ചി അരിച്ചു പഞ്ചസാരയുംചേൎത്തു കടഞ്ഞു സേവിക്കുക. രക്തസ്രാവം പാണ്ഡുരോഗം പിത്തഗുന്മം അസ്ഥിസ്രാവം ഇവ ശമിക്കും പ്രസവിക്കാത്തവൾ കുടിച്ചാൽ ഗൎഭമുണ്ടാകും. രക്തപിത്തത്തിനും പിത്തവികാരങ്ങൾക്കും മദം മൂൎച്ഛ ഉന്മാദം മദാത്യയം ഇവയ്ക്കും നന്നു്.

൩൫൦ പുനൎന്നവാദികഷായം.

പുനൎന്നവാനിംബപടോലശുണ്ഠീ-
തിക്താമൃതാദാൎവ്വ്യഭയാകഷായഃ
സൎവ്വാംഗശോഫജ്വരകാസശൂല-
ശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

സാ—തമിഴാമവേരു വേപ്പിൻതൊലി പാടവലം വൃക്ഷ പുത്തരിച്ചുണ്ടവേർ (കിരിയാത്തോ കടുകരോഹിണിയോ ഔചിത്യം പോലെയാകാം) ചിററമൃതു മരമഞ്ഞൾതൊലി കടുക്കാത്തോടു ഇവ സമം കഷായംവെച്ചുസേവിക്ക. സർവ്വാംഗശോഫം ജ്വരം ചുമ വേദനകൾ കിതപ്പു ഇവയോടുകൂടിയ പാണ്ഡുരോഗം ശമിക്കും.

൧൭൨ ശതാവര്യാദിഘൃതം.

ശതാവരീമൂലത്തിൽ കരിന്തകാളീ
മുതക്കനാകതാമ്രകവള്ളുവള്ളീ
ത്രിഫലാദിക്വാഥണ്ഡകരിമ്പിവററിൻ—
ചാററിൽ ഘൃതം ക്ഷീരയുതം പചേത
കല്യാണകാജ്യപ്രതിവാപയുക്തം
സർവ്വാംഗരം കാമിലപാണ്ഡുഹാരി.

സാ—ശതാവരിക്കിഴങ്ങു വെളുത്ത കടങ്ങൾ കരിംകടങ്ങൾ പാൽമുതക്കിൻകിഴങ്ങു പച്ചമഞ്ഞൾ ഇഞ്ചി ചതേലംപാവൽ ചെറുപ്പുള്ളടി നെയ്യുംവള്ളം ഇവയുടെനീരു നെയ്യു നാലിരട്ടി. പാൽ നെയ്യു സമം. കല്ക്കം കല്യാണകഘൃതത്തിൻേറ (൧൪൦-ാംയോഗം നോക്കുക)തന്നെ ചേർക്കണം. കാച്ചി അരിച്ചു സേവിക്ക. കാമിലയും പാണ്ഡുവും ശമിക്കും.

൧൭൩ വാശാഗുളൂച്യാദികഷായം.

വാശാഗുളൂചീത്രിഫലാകടുരീഭൂനിംബെനിംബജഃ
കഃഥഃ ക്ഷൗദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ.

സാ—ആടലോടകവേരു ചിററമൃതു് ത്രിഫലത്തോടു കടുകരോഹിണി പുത്തരിച്ചുണ്ടവേരു വേപ്പിൻതൊലി ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ തേൻചേർത്തു സേവിക്ക. പാണ്ഡുവും രക്തപിത്തവും കാമിലയുംശമിക്കും.

൧൭൪ തിന്ത്രിണീതരുണാദികഷായം.

തിന്ത്രിണീതരുണപത്രശലാകാ
ലോഹപത്രവിജയാപുനർന്നവൈഃ
ഇക്ഷുവിലപസാഹിതൈഃ ശൃതംജലം
പാണ്ഡുമാശു സഗുളം വിനിഹന്തി.

സാ—പുളിയിലത്തളിരു ഇരുമ്പുതകിടു (നേർക്കെ പരത്തിയതു്) കടുക്കാത്തോടു് തമിഴാമവേരു കരിമ്പു കൂവളവേരു ഇവകൊണ്ടുള്ള കഷായത്തിൽ ശർക്കര മേമ്പൊടിചേർത്തു സേവിക്ക. പാണ്ഡുരോഗം ശമിക്കും.

൧൭൩. ആരഗ്വധകഷായം.

ആരഗ്വധത്വചഃ ക്വാഥഃ പഞ്ചാംഗുലരസോപി വാ
പാണ്ഡുരോഗമുദാവർത്തം ആമബന്ധം നിഹന്തി ച.

സാ — കൊന്നവേരിലെത്തൊലി ഒരുപലം കഷായംവെച്ചു ആവണക്കെണ്ണ അനുപാനംചെയ്തു സേവിക്ക. (ആവണക്കിൻവേരും സമംകൂട്ടിയും ഈ കഷായം ഉണ്ടാക്കാം) പാണ്ഡുരോഗവും ഉദാവർത്തവും ആമബന്ധവും ശമിക്കും.

൧൭൪. മണ്ഡൂരവടകം.

താപ്യം ദാർവ്വീത്വചം ചവ്യം ഗ്രന്ഥികം ദേവദാരു ച
വ്യോഷാദിനവകം ചൈതത് ചൂർണ്ണയേത് ദ്വിഗുണം തതഃ
മണ്ഡൂരഞ്ചാഞ്ജനനിഭം സർവ്വതോഷ്ടഗുണേ ഽഥ തത്
പൃഥഗ്വിപാചേ ഗോമൂത്രേ വടകീകരണക്ഷമേ
പ്രക്ഷിപ്യ വടകാൻ കുര്യാത് താൻഖാദേത്തക്രഭോജനഃ
ഏതേ മണ്ഡൂരവടകാഃ പ്രാണദാഃ പാണ്ഡുരോഗിണാം
കുഷ്ഠാന്യജരകംശോഫമൂരുസ്തംഭമരോചകം
അർശാംസി കാമിലാം മേഹം പ്ലീഹാനം ശമയന്തി ച.

സാ — മാക്കീരക്കല്ലു് മരമഞ്ഞൾത്തൊലി കാട്ടുതിപ്പലിവേരു കാട്ടുമുളകിൻവേർ ദേവതാരം ചുക്കു മുളകു തിപ്പലി കൊടുവേലിക്കിഴങ്ങു വിഴാലരിക്കാമ്പു് ത്രിഫലത്തോടു മുത്തങ്ങാ ഇവ സമം കൂട്ടി പൊടിച്ചു അവയെല്ലാം കൂട്ടിയേടത്തോളം അഞ്ജനവർണ്ണമുള്ള നല്ല പുരാണകിട്ടം പൊടിക്കണം. ഇവ രണ്ടുംകൂടിയതിന്റെ ഇരട്ടി ഗോമൂത്രം (ഘനസാധനം നാലുപലത്തിനു ദ്രവം നാഴി എന്ന അളവിൽ) അടുപ്പത്തുവച്ചു വററിച്ചു കൊഴുത്തുവരുമ്പോൾ മേല്പറഞ്ഞ പൊടികൾ അതിലിട്ടു ഇളക്കിവാങ്ങി ആററിയാൽ ഉരുട്ടി ഉണക്കി ഓരോ ഗുളികവീതം പ്രതിദിനം സേവിക്കുക സേവാകാലത്തു ഊണിനു മോരുകൂട്ടണം. ഈ മണ്ഡൂരവടകം പാണ്ഡുരോഗികൾക്കു ഏററവും ഹിതമാകുന്നു. കുഷ്ഠം പാണ്ഡുരോഗം ശോഫം അർശസ്സു് അരുചി കാമില പ്രമേഹം വൃദ്ധി മുതലായവയെ ശമിപ്പിക്കും. പാണ്ഡുരോഗികൾക്കു ഇതു വിശേഷിച്ചും അധികഫലമാണു്.

൧൭൫. ഇന്ദ്രാശനീചൂർണ്ണം.

ഏകൈകം തിലപിപ്പലീബദരതോ ഭാഗമാക്ഷികാദായസാ-
ച്ചൂർണ്ണാത് ത്രീണി പലാനി ഭേഷജവരാദ്ധതാദിതുല്യാസിതാ
ഏതേഷാം മധുസിദ്ധമൗഷധമിദം ഘ്നന്നാമപാണ്ഡൂദര-
പ്ലീഹാനാഹഭഗന്ദരാൻ പ്രശമയേ'ദിന്ദ്രാശനീ'നാമതഃ

സാ — എള്ളു് തിപ്പലി ലന്തക്കുരു ഇവ ഓരോ ഭാഗം. മാക്കീ

രക്കല്ല് രണ്ടുഭാഗം ഉരുക്കുഭസ്മം മൂന്നുഭാഗം ചുക്ക് ത്രിഫലത്തോട് നാലുഭാഗം ഇവയെല്ലാം കൂടിയിടത്തോളം പഞ്ചസാര. നല്ലപോലെ ചൂർണ്ണിച്ച് മറ്റുള്ളതും യോജിപ്പിച്ച് തേനിൽ കുഴച്ച് സേവിക്ക. പാണ്ഡു മഹോദരം ഭഗന്ദരം മുതലായവ ശമിക്കും.

## കാമിലാചികിത്സ

൱൩൮ നിംബപടോലാദികഷായം.

നിംബത്വക്ത്രിഫലാ പടോലരജനീ വാശാമൃതാശാരിബാ
ശ്യാമാതാമലകീപലംകഷബലാനീലീസ്ഥിരായഷ്ടിഭിഃ
സിദ്ധോമാക്ഷികപിപ്പലീഗിരിജതുപ്രക്ഷേപണാത് സംസ്കൃതഃ
പീതഃകംഭഹലീമകം പ്രശമയേത് ഭിന്നാദിനൈഃ പഞ്ചഭിഃ

സാ — വേപ്പിൻതൊലി ത്രിഫലത്തോട് പടവലം മഞ്ഞൾ ആടലോടകവേർ ചിറ്റമൃത് നറുനീണ്ടിക്കിഴങ്ങ് ത്രികോല്പക്കൊന്ന കീഴാനെല്ലി കുമിഴിൻവേർ കുറുന്തോട്ടിവേർ അമരിവേർ ഓരിലവേർ ഇരട്ടിമധുരം ഇവ സമം കഷായം തേൻ തിപ്പലി കന്മദം ഇവ മേമ്പൊടിചേർത്തു സേവിക്ക. അഞ്ചുദിവസംകൊണ്ട് കുംഭകാമിലശമിക്കും.

൱൩൯ അശ്വിലപാദികപാഠം.

ചുക്കചുണ്ടകടലാടിസത്വാ നാലുമായവുകഴഞ്ചിവകൊണ്ട്
അശ്വിലപനമിഴാമകഷായം ഹന്തി ശോഫമപി സംഗമപീതാത്.

സാ — ചുക്ക് ചുണ്ടവേർ കടലാടിവേർ കൊടിത്തൂവവേർ ഇവ നാലുംകൂടി കഴഞ്ച് ന്നു തമിഴാമ കഴഞ്ച് ആറു് ഈ കഷായം ശോഫം (നീര്) കാമില മുതലായവയെ ശമിപ്പിക്കും.

൱൩൰ വാരാഹ്യാദിചൂർണ്ണം.

വാരാഹിനല്ലതുടിചിറ്റമൃതിൽവേലികം—
ന്തുവും കണാ ച മരമഞ്ഞൾപതുകാസിതാ ച
ചൂർണ്ണിച്ചുകൊണ്ടിതുകഴഞ്ചുനനച്ചുതേനിൽ
നക്കീടുവോർക്കിഹകാമിലമൂന്നുമില്ല.

സാ — നിലപ്പനക്കിഴങ്ങ് ചിറ്റേലം ചിറ്റമൃതിൻതണ്ട് തിപ്പലി മരമഞ്ഞൾത്തൊലി കൂവനൂറ് ഇവ സമം പഞ്ചസാര ഇവ എല്ലാംകൂടിയിടത്തോളവും ചേർത്തു തേനിൽകുഴച്ച് സേവിക്ക. കാമില ശമിക്കും

൱൪൧ ഇകാദിചൂർണ്ണം.

ഇകാതിന്ത്രിണിലാജൈശ്ച കോലവ്യോഷത്രിജാതകൈഃ
സചന്ദ്രേഭമോദകംരുച്യം ക്രമാദ്വിഗുണശർക്കരം

ഛർദ്ദ്യസ്രക്പിത്തഹൃദ്രോഗക്ഷയകാസജ്വരാപഹം

സാ—ക്രമത്തു കോൽപ്പുളി ചെറു ലന്തക്കുരു ചുക്കു മുളകു തിപ്പലി ഏലം ഇലവർങ്ഗം പച്ചില ഇവ പൊടിച്ചു കർപ്പൂരവും ചേർത്തു ഇരട്ടിപ്പഞ്ചസാരയും ചേർത്തു സേവിക്ക. ഛർദ്ദി രക്തപിത്തം ഹൃദ്രോഗം ക്ഷയം കാസം ജ്വരം ഇവ ശമിക്കും.

൧൬ാം നാളികേരരസായനം.

പുരാണകിട്ടം ശോധിച്ചു പൊടിനാഴിതദർദ്ധകം
ഉമിക്കരിപ്പൊടി നന്നായി പൊടിച്ചിട്ടഥ പിന്നെയും
ഇരുമ്പുപാത്രത്തിലിട്ടു ഗോമൂത്രത്തിൽ പുനഃപുനഃ
ഇരുപത്തൊന്നുവട്ടം താൻ വറ്റിച്ചിട്ടഥ പിന്നെയും
കഞ്ഞുണ്ണി പച്ചനെല്ലിക്കാ ചങ്ങലാഖ്യം പരണ്ടയും
ബ്രഹ്മിയെന്നിവ വറ്റിന്റെ നീരിൽ മുമ്മൂന്നുവട്ടവും
വെവ്വേറെയങ്ങു വറ്റിച്ചു പൊടിപ്പു പിന്നെയും തഥാ
ത്രികടുത്രിഫലാ പിന്നെ തഴുതാമക്കടമൂലവും
മാക്കീരക്കൽ ദേവതാരം മഞ്ഞളും മരമഞ്ഞളും
ജീരകദ്വയവും പിന്നെക്കൊടുവേലിക്കിഴങ്ങു പി
ന്നയമോദകവും മുത്തിറം ഇലവർങ്ഗവുമേലവും
അത്തിത്തിപ്പലിയും പിന്നെ തിപ്പലീമൂലവും തഥാ
അടയ്ക്കാമണിയൻവേരും ഇഴച്ചേമ്പിൻകിഴങ്ങു പി
കൊടിത്തുവയുടെവേരും ഞെഴുകിൻവേരിൻതൊലി
കൊത്തമ്പാലരിയും പിന്നെ ച്ചങ്ങലാഖ്യം പരണ്ടയും
വിഴാലരിയിവയോരോന്നാറുവീതം കഴഞ്ചതാമ്
പൊടിച്ചു ചെറുനാരങ്ങാനീരിൽ മാതളനീരിലും
അരച്ചുരുട്ടി നന്നായി ലോഹപാത്രത്തിലിട്ടുടൻ
കാച്ചിക്കാച്ചിയതിൽ തേച്ചു കരിയാതെയെടുത്തുടൻ
കഞ്ഞുണ്ണി ബ്രഹ്മി നെല്ലിക്കാ പരണ്ടയുമതിഞ്ചിയും
പിഴിഞ്ഞനീരിലോരോരോ ദിനം നന്നായരച്ചുടൻ
പുതുക്കുടത്തിൽ പൂശീട്ടു ഉണത്തീട്ടതിനെപ്പുനഃ
ഇളനീരിന്റെ വെള്ളം നിറെവീഴ്ത്തീട്ടു സാദരം
വാകെട്ടി മണ്ണുതേച്ചിട്ടു നെല്ലിൽ മൂടീട്ടു വയ്ക്കണം
മാസമൊന്നു കഴിഞ്ഞെന്നാൽ എടുത്തിട്ടു പൊടിച്ചതു്
ഗുളികീകൃത്യ സൂക്ഷിച്ചു പൊടിച്ചിട്ടതിനെപ്പുനഃ
കാച്ചുമോരിൽ കുടിച്ചീട്ടു നിത്യം ദിനമുഖേ തഥാ
പാണ്ഡുഭഗന്ദരംമേഹം ഗുന്മപ്ലീഹമഹോദരം
അഷ്ഠീവാതവും ശോഫം മർശസ്സും ഗ്രഹണീക്ഷയം
കാസശ്വാസം രക്തപിത്തം കാമിലായിവയൊക്കെയും
ശമിച്ചീടുമിതിൻപേരു 'നാളികേരരസായനം'

൧൩൧ ആരുകാലാദിതൈലം.

ആരുകാലമമൃതുമുരുകൊഴുപ്പ്വും ദൂർവ്വശക്രലതയുമാപിഴിഞ്ഞതിൽ
വേവുമെണ്ണകദളികിഴങ്ങുമായ് നാശയത്യഖിലശോഷകാമിലാം.

സാ—കയ്യോന്നി ചിററമൃത് കൊഴുപ്പ കറുകപ്പുല്ല് ഉഴിഞ്ഞ ഇവററിൻനീർ എണ്ണയ്ക്കു നാലിരട്ടി. കദളിവാഴക്കിഴങ്ങ് കല്ക്കം. കാച്ചിഅരിച്ചു തേയ്ക്കു. കാമില ശമിക്കും.

൧൩൨ ഒരു പഞ്ചവല്ക്കതൈലം (൧)

പഞ്ചവല്ക്കം (ആലിൻതൊലി അരയാലിൻതൊലി ഇത്തിത്തൊലി അത്തിത്തൊലി കല്ലാലിൻതൊലി) ഇവററിൻകഷായം എണ്ണയ്ക്കുനാലിരട്ടി. ഏലാദിഗണം കല്ക്കം. നാഴിക വൃ കഴഞ്ചുവീതം (൩൪-ാംയോഗം നോക്കുക) ചേർത്തു കാച്ചി അരിച്ചുതേയ്ക്കു.

## ശോഫചികിത്സ.

൧൩൩ ഗോക്ഷുരഭദ്രകാദികഷായം

ഗോക്ഷുരഭദ്രകവർഷാഭ്രൂപഥ്യാമരമഹൌഷധൈഃ
രസസോനേക്ഷുരൈസ്സിദ്ധം തോയം ശോഫാപഹം പരം.

സാ—ഞെരിഞ്ഞിൽ ഇരുവി തമിഴാമവേര് കടുക്കാത്തൊട് ദേവതാരം ചുക്ക് വെളുത്തുള്ളി വയൽച്ചുള്ളി ഇവകൊണ്ടുള്ള കഷായം ശോഫത്തെ ശമിപ്പിക്കും.

൧൩൪ പത്ഥ്യാപുനർന്നവാദികഷായം.

പത്ഥ്യാപുനർന്നവനിശാകണമൂലവഹ്നി-
ചിത്രാബ്ദജീവകസുരദ്രുമമാഗധീനാം
കഷായം പിബേത് ശ്വയഥുഗണ്ഡധരാന്തജിദ്വാ-
വൃത്തിഷ്ടതേ ശിവസമാശ്രിതബാലകേവ.

സാ—കടുക്കാത്തൊട് തമിഴാമവേര് മഞ്ഞൾ കാട്ടുതിപ്പലിവേര് കൊട്ടുവേലിക്കിഴങ്ങ് ആവണക്കിൻവേര് മുത്തങ്ങ ജീവകം ദേവതാരം തിപ്പലി ഇവകൊണ്ടുള്ള കഷായം ശോഫത്തെ ശമിപ്പിക്കും.

പത്തിൻവേർതൈലം=ദശമൂലംകഷായവും കല്ക്കവുമാക്കി കാച്ചുന്ന തൈലം.

## വിസർപ്പചികിത്സ.

൧൩൫ മുസ്താരിഷ്ടാദികഷായം.

മുസ്താരിഷ്ടപടോലദാരുരജനീ ദ്രാക്ഷാബലാനാഗരൈഃ
ത്രായന്ത്യുല്പലധന്വയാസധന്വികാഭൂനിംബസോപ്യാംബുഭിഃ

ശ്രേഷ്യാനിംബപടോലകൈടഭസകൈണ്ണെസ്സിതാഃ കഷായോമതാത്
പിത്തശ്ലേഷ്മവിസപ്പ്ദപ്പ്ശമനാഃ പ്രോക്താസ്ത്രയസ്സ്യക്രമാത്.

സാ—മുത്തങ്ങ വേപ്പിൻതൊലി പടോലം ദേവതാരം മഞ്ഞതാറം മുന്തിരിങ്ങ കരുന്തോട്ടിവേർ ചുക്ക ഇവകൊണ്ടും ബ്രഹ്മി കരിങ്കൂവളക്കിഴങ്ങ കൊടിത്തൂവവേര കൊത്തമ്പാലരി പുത്തരിച്ചുണ്ട വേർ രാമച്ചം ഇരുവേലി ഇവകൊണ്ടും ത്രിഫലത്തോട വേപ്പിൻ തൊലി പടവലം തിപ്പലി ഇവകൊണ്ടുംഉള്ള (മേൽപറഞ്ഞ) കഷായങ്ങൾമൂന്നും ത്രിദോഷജമായ വിസപ്പ്ത്തെ യഥാക്രമം ശമിപ്പിക്കും.

൪൬൭ പടോലാദികഷായം.

പടോലദാവീപിചുമന്ദതിക്താ-
ത്രായന്തികായഷ്ടിവൃഷാഭയാശ്രൃതം
ജലം വിസപ്പ്ം വിനിഹന്തി ധാത്രീ-
പടോലമുദ്ഗൈസ്സഹ ശ്രൃതാംബുതദ്വൽ.

സാ—പടവലം മരമഞ്ഞൾതൊലി വേപ്പിൻതൊലി പുത്തരിച്ചുണ്ടവേർ ബ്രഹ്മി ഇരട്ടിമധുരം ആടലോടകവേർ കടുക്കാത്തോട ഇവകൊണ്ടും നെല്ലിക്കാത്തോട പടവലം മുത്തങ്ങ ഇവകൊണ്ടും ഉള്ള കഷായങ്ങൾ വിസപ്പ്ത്തെ ശമിപ്പിക്കും.

൪൬൮ ഗോപാത്മജാദിഘൃതം.

ഗോപാത്മജാകമലചന്ദനസേവ്യകമ്പു-
ക്ഷീരദ്രുമാംകുരവിസോല്പലകന്ദമിശ്രം
ദ്ധ്വാതദേ ജയതി സാധിതമാജ്യമാശു
ക്ഷീരേണസാദ്ധമിദ സവ്വവിസപ്പ്മുഗ്രം.

സാ—നറുനീണ്ടിക്കിഴങ്ങ് താമരക്കിഴങ്ങ ചന്ദനം രാമച്ചം വെള്ളക്കൊട്ടം നാല്പാമരമൊട്ട താമരവള്ളി ചെങ്ങഴിനീക്കിഴങ്ങ ഇവ കറുകനീരിൽ അരച്ചുകലക്കി നെയ്യും പാലുംചേൎത്തു കാച്ചിയരിച്ചു സേവിക്ക. ഉഗ്രമായ വിസപ്പ്വും ശമിക്കും.

മേൽപ്പറഞ്ഞ ഗോപാത്മജാദിയുടെ മരുന്നുകൾ അരച്ചുകലക്കി കറുകപ്പുല്ലിൻനീർ നാലിരട്ടിചേൎത്തു നല്ലെണ്ണയോ വെളിച്ചെണ്ണയോ ഔചിത്യംപോലെ ചേൎത്തു കാച്ചിതേയ്ക്കുക. എന്നാൽ ഗോപാത്മജാദിതൈലമായി.

## മസൂരിചികിത്സ.

൪൬൯ ത്രുണ്ടീബലാദിക്വാഥം.

ത്രുണ്ടീബലാനിംബപടോലകണ്വെ-
സ്സധാന്യകൈസ്സാമലകൈസ്സമുസ്തൈഃ

ശ്രുതഃകഷായോ വിനിഹന്തി പാനാ-
ന്മസൂരികാമഷ്ടവിധാം മധുശ്ച

സാ—ചുക്ക് കരുന്തോട്ടിവേര് വേപ്പിൻതൊലി പടവലം കൊട്ടം കൊത്തമ്പാലരി നെല്ലിക്കാത്തോട് മുത്തങ്ങ ഇവ കഷായം വച്ചു തേൻ മേമ്പൊടിചേൎത്തു സേവിക്ക. മസൂരി ശമിക്കും.

൩൬൦ ചന്ദനപപ്പടാദിക്വാഥം.

ചന്ദനപപ്പടകാമൃതവല്ലീസേവ്യജലാംബുദധാന്യകസിദ്ധം
പഞ്ചകമുദ്ഗവിദാഹവിമിശ്രം സ്ഫോടമശേഷമപോഹതി പീതം.

സാ—ചന്ദനം പപ്പടകപ്പുല്ല് ചിററമൃത് രാമച്ചം ഇരുവേലി മുത്തങ്ങ കൊത്തമ്പാലരി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ സ്ഫോടം ശമിക്കും.

## കുഷ്ഠരോഗചികിത്സ.

൩൬൧ ഖദിരാദിക്വാഥം.

ഖദിരാരിഷ്ടഗുഡൂചീപടോലദാൎവ്വീത്രിഫലാക്വാഥഃ
കുഷ്ഠാനാം വിനിഹന്താ ദൈത്യാനാം നൃസിംഹ ഇവ.

സാ—കരിങ്ങാലിക്കാതൽ വേപ്പിൻതൊലി ചിററമൃത് പടവലം മരമഞ്ഞൾതൊലി കൊടിത്തൂവവേർ ഇവ സമം കഷായം വച്ചു സേവിച്ചാൽ കുഷ്ഠം ശമിക്കും.

൩൬൨ പടോലത്രിഫലാദികഷായം.

പടോലത്രിഫലാരിഷ്ടഗുഡൂചീധാവനീവൃഷൈഃ
സഖദിരൈഃകഷായോഽയം കുഷ്ഠരോഗാന്തകം സ്മൃതം.

സാ—പടവലം ത്രിഫലത്തോട് വേപ്പിൻതൊലി ചിററമൃത് ചെറുവഴുതിനവേര ആടലോടകവേര പുങ്കിൻവേർതൊലി ഇവ സമം കഷായംവച്ചുസേവിച്ചാൽ കുഷ്ഠരോഗം ശമിക്കും.

൩൬൩ കുഷ്ഠാന്തകഘൃതം.

ദ്വാത്രിംശൽപാകചിഞ്ചീബീജം ജലദ്രോണേ വിപാചയേത്
ചതുൎഭാഗാവശേഷന്തു കഷായമവതാരയേത്
പൂതേ തസ്മിൻ കഷായേ തു ശ്രീകാന്തസ്വരസം തഥാ
ഘൃതപ്രസ്ഥാൎദ്ധകം പക്വം ചതുൎവ്വിംശതിനിഷ്കകം
ഗന്ധകഞ്ചൈവ സംയോജ്യ നാഗവല്ലീരസേന തു
യാമമാത്രം സുപിഷ്ട്വാ തു സൂക്ഷ്മം ദ്രൂഷലി ലോളയേത്
തൈലപ്രസ്ഥം പചേത്സമ്യക് ശനൈൎദ്ദീപ്യകാഹ്വയേത്.

യാവത് ചിക്കണതാം യാതി തത്തൈലമാവർത്തയേത്
ധാന്യമദ്ധ്യേ തു നിഖനേത് പക്ഷദ്വയമുപേക്ഷയാ
ശുഭേ മുഹൂർത്തേ നക്ഷത്രേ സകല്പ്യം തൈലമുത്തമം
ലേഹയേത് പ്രാതരുത്ഥായ മാനവോ ഽമരതാം വ്രജേത്
ക്ഷീരാന്നാശീ പരിഹരേത് വ്യവായാദി ജിതേന്ദ്രിയഃ
പ്രലേപാത് സർവ്വകുഷ്ഠാനി നാശയേത് സഹജാനി ച
'കുഷ്ഠാന്തക'മിദം നാമ്നാ തൈലമാത്രേയനിർമ്മിതം.

കാർകോകിലരിപലം നാഴ പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവെച്ച് നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് വിഷ്ണുക്രാന്തി പിഴിഞ്ഞ നീര് ഇരുനാഴിയും ചേർത്ത് ഇരുനാഴിയെണ്ണയും ഇടങ്ങഴി എള്ളെണ്ണയുംകൂടിചേർത്ത് കല്ക്കത്തിന് ഇരുപത്തിനാലുകഴഞ്ച് (൨ പലം) നെല്ലിക്കാഗന്ധകം എട്ടുനാഴികനേരം വെററിലച്ചാററിൽ അരച്ചു കല്ക്കംചേർത്ത് കാച്ചി മെഴുകുപാകമാകുമ്പോൾ വാങ്ങി അരിച്ചു ഒരു മാസം നെല്ലിൽ കുഴിച്ചുവച്ചിരുന്നശേഷം എടുത്തു സേവിക്ക. ശുഭമായ മുഹൂർത്തത്തിൽ രാവിലെ സേവിക്കണം. തേച്ചുകുളിയും ചെയ്യു. പാൽച്ചോറുണ്ണണം. മററു കുളതിമുതലായവ വർജ്ജിക്ക. ജിതേന്ദ്രിയനായിരിക്കണം. എന്നാൽ കുഷ്ഠരോഗം എല്ലാം ശമിക്കും.

൧൫൩. ലാക്ഷാമന്ത്യാദിചൂർണ്ണം.

ലാക്ഷാ മന്ത്രീമധുരസവരാദീപിപാഠാവിഡംഗ-
പ്രത്യക്പുഷ്പീ ത്രികടു രജനീ സപ്തപർണ്ണാടരൂഷം
രക്താനിംബം സുരതരുകൃതം പഞ്ചമൂല്യൗ ച ചൂർണ്ണം
പീതം മാസം ജയതി ഹിതഭുക് ഗവ്യമൂത്രേണ കുഷ്ഠം

സാ—കോലരക്ക നാഗദന്തിവേർ പെരുങ്കുരുമ്പവേർ ത്രിഫലത്തൊട്ട ചെറുവഴുതിനവേർ പാടക്കിഴങ്ങ് വിഴാലരിക്കാമ്പു വലിയ കടലാടിവേര് ചുക്ക മുളക തിപ്പലി വറട്ടുമഞ്ഞളും ഏഴിലംപാലത്തൊലി ആടലോടകവേര് മഞ്ചട്ടി വേപ്പിൻതൊലി ദേവതാരം ദശമൂലം(൨-ാംയോഗത്തിലും പറഞ്ഞിട്ടുണ്ട്.) ഇവപൊടിച്ചു ദിവസംതോറും ഗോമൂത്രത്തിൽ സേവിക്ക. ഒരുമാസംകൊണ്ട് കുഷ്ഠം ശമിക്കും. സേവാകാലത്തു പത്ഥ്യമായ അന്നവും മററും ഉപയോഗപ്പെടുത്തണം.

൧൫൪ മാണിഭദ്രഗുളം

വിഡംഗസാരാമലകാഭയാനാം
പലം പലം ത്രീണിപലാനി കുംഭാത്
ഗുളസ്യ ച ദ്വാദശമാസമേഷ
ജിതാത്മനാ ഹന്ത്യുപയുജ്യമാനഃ.

കഷ്ടശ്വിത്രശ്വാസകാസോദരാർശോ-
മേഹപ്ലീഹഗ്രന്ഥിരുഗ്ജന്തുഗുന്മാൻ
സിദ്ധം യോഗം പ്രാഹ യക്ഷോ മുമുക്ഷോഃ
ഭിക്ഷോഃ പ്രാണാൻ മാണിഭദ്രഃ കിലേമം.

സാ—വിഴാലരിക്കാമ്പ് നെല്ലിക്കാത്തോട് കടുക്കാത്തോട് ഇവ ഓരോപലം ത്രികോല്പക്കൊന്നപലം ൩. ഇവ നേർമ്മപ്പൊടിച്ചു പന്ത്രണ്ടുപലം ശർക്കരയുംകൂട്ടി ലേഹമാക്കി (അഞ്ചുനാഴിക നല്ല പോലെ ഉരലിലാക്കി ഇടിക്കണം) ജിതേന്ദ്രിയനായിട്ട ഒരുമാസം സേവിക്ക. എന്നാൽ കുഷ്ഠം ശ്വിത്രകം ശ്വാസം കാസം മഹോദരം അർശ്ശസ്സ് മേഹം പ്ലീഹ ഗ്രന്ഥിരോഗങ്ങൾ കൃമി ഗുന്മം ഇവ ശമിക്കും. മേൽപ്പറഞ്ഞ രോഗങ്ങൾനിമിത്തം ഒരു സന്ന്യാസി മരിപ്പാനായി നിശ്ചയിച്ചപ്പോൾ മാണിഭദ്രൻ എന്ന പേരായ യക്ഷൻ അദ്ദേഹത്തിനുപദേശിച്ചതാകയാൽ മാണിഭദ്രം എന്നു ഇതിനു പേരുവന്നുചേന്നു. ഈ ലേഹ്യം ചിലർ അഗ്നിപാകത്തിൽ തയ്യാറാക്കി വരുന്നതുകൊണ്ടു ഗുണഭേദം വരുന്നു. ആകയാൽ ഇതിൽ പറയുന്ന വിധാനമാണു അഭിജ്ഞന്മാരായ പ്രയോഗകശലന്മാർ സ്വീകരിച്ചിട്ടുള്ളതു്.

൧൭൦ പഞ്ചവൽക്കാദിതൈലം.

പഞ്ചവൽക്കനിശാഗോപീ കഷായേ തിലജം പചേത്
രംഭാമൂലകന്ദമധുകതൈലൾ സേവ്യാമയാംബുഭിഃ
രക്തപിത്തോത്തരേ കുഷ്ഠേ വിസർപ്പേ ക്ലേദവത്യപി.

സാ—പഞ്ചവൽക്കം—[ആല് അരയാല് അത്തി ഇത്തി കല്ലാല് ഇവയുടെ തൊലികൾ] മഞ്ഞൾ നറുനീണ്ടിക്കിഴങ്ങു ഇവററിൻകഷായത്തിൽ എണ്ണചേൎത്തു(വെളിച്ചെണ്ണയും മരോട്ടിഎണ്ണയുംകൂടി ഔചിത്യംപോലെ ചേക്കാം)കദളിവാഴക്കിഴങ്ങു രാമച്ചം ഇരട്ടിമധുരം ഇലവർങ്ഗം വെള്ളക്കൊട്ടം ചന്ദനം ഇവ കല്ക്കംചേൎത്തു കാച്ചിഅരിച്ചുതേച്ചാൽ പിത്തപ്രധാനമായ കുഷ്ഠവും വിസർപ്പവും ശമിക്കും.

൧൬൫-ാമത്തെ പഞ്ചവൽക്കാദിതൈലത്തിനു പകരവും ഈ തൈലംതന്നെ അവയുടെ ചില സ്ഥാനങ്ങളിൽ യോജിപ്പിക്കാം. ഇതു് പ്രാധാന്യേന പിത്തഹരം.

൧൭൧ ദിനേശവല്ല്യാദിതൈലം.

ദിനേശവല്ലീരജനീദിനേശ-
വ്യാഘാതകക്ഷീരമഹീരുഹാണാം
കഷായേണ കൽക്കേന പചേത തൈലം
ത്വഗ്ദോഷശാന്ത്യൈ പരിശീല്യമേതത്.

സാ—തകിട്ടവേമ്പാട മഞ്ഞൾ എരിക്കിൻവേർ കൊന്നവേരു നാല്പാമരത്തൊലികൾ൧൨൬-ാംയോഗത്തിൽ ആദ്യത്തെ നാലു മരുന്നുകൾ ഇവ കഷായം. ഇവതന്നെ കൽക്കത്തിന്നും (കൊന്നവേർ എരുക്കിൻവേർ ഇവയുടെ തൊലിവേണം) തൈലം കാച്ചിത്തരിച്ചുതേച്ചാൽ ത്വഗ്ദോഷങ്ങൾ ശമിക്കും. കഷ്ഠാദികൾക്കും നന്ന്.

൧൨൭ കച്ചൂരാദിതൈലം.

കച്ചൂരഹേമരജതാരിവനേന്ദ്രവല്ലീ
സൈരേയകാരലതികാ ബലഭൃംഗീ
ഇക്ഷ്വാകുകുലരജനീ ഹരിപന്നികാസ്യനക്
ലക്ഷ്മാംത്രരോഗരിപുരക്ഷതികാപമാർഗ്ഗീ
കീടാരികേതകിസുരസ്യശൃംഗജിഹ്വാ
ദ്രോണാവിതാനരസസിദ്ധവിത്രദതൈലം
അർക്കാർക്കവല്യഗമംബുമന്ദിരഹരണാം-
മക്ഷാരമാമലകവന്നിവതീയുഗാനാം
കപാഫേ പഞ്ചേത് ഗദഫലത്രയകാലയാബ്ദ-
മഞ്ജിഷ്ഠയാനചിതകഷായഗണൈശ്ച പിണ്ഡൈഃ
പാകം വിഗാഢ്യ ശരീരേ സകലേ ച കണ്ഠേ
ചാത്ര്യജ്യതാം സഹ വിശേഷിത ഏവ ഭിന്നേ.

സാ—കച്ചോലം, ഹേമംനീലഉമ്മത്ത് (ഇതിന്നപൊന്നുമ്മത്ത് എന്ന് ചിലർ അത്ഥം പറയുന്നു ആയത് കപ്പമഞ്ഞളിന്റെ മറെറാരു പര്യായമാണെന്നും കേൾക്കുന്നു) വെള്ളില പൊയ്തലച്ചി ഉഴിഞ്ഞ കരിംകറിഞ്ഞി കയ്യു കവുന്തോട്ടി ചെറുപൂള കയ്യോന്നി പേച്ചുര പടവലം പച്ചമഞ്ഞൾ വിഷ്ണുക്രാന്തി(ഇതിന്നും കപ്പമഞ്ഞൾ എന്നു അത്ഥംപറഞ്ഞുകാണുന്നു) കള്ളിയില എരുക്കില കൊന്നയില മുരിപ്പുരുത്തിയില ചെറുകടലാടി കണ്ണാപ്പയില പൂക്കൈതമൂല തുളസിയില അശോകത്തില കൊഴുപ്പ തുമ്പ കറിവേപ്പില ഇവയുടെനീരു തൈലത്തിന്നനാലിരട്ടി എരുക്കിൻവേർ വേമ്പാടത്തൊലി കൊന്നത്തൊലി പഞ്ചവല്കം (൧൨൬-ാം യോഗത്തിൽ)ത്രിഫലത്തോട ഓരോന്നും വറട്ടമഞ്ഞൾ മരമഞ്ഞൾത്തൊലി ഇവസമം കഷായം (ഈ കഷായവും കൂട്ടി, തൈലത്തിന്ന നാലിരട്ടി ദ്രവവുമാകാം) വച്ചുചേൎത്തു വെള്ളക്കൊട്ടം ത്രിഫലത്തോട ഓരോന്നും കടുകമല്പ്പ മുത്തങ്ങാ മഞ്ചട്ടി ഇവസമം കല്ക്കം അരച്ചുചേൎത്തുകലക്കി കാച്ചി പച്ചക്കർപ്പൂരം പാത്രപാകത്തിന ചേർക്കേ. ഈ തൈലം എല്ലാകഷ്ഠങ്ങൾക്കും ശമനം വരുത്തും.

൮൮ ശ്രീകണ്ഠവിജയചൂർണ്ണം (രസഭസ്മം)

രസശുദ്ധിവരുത്തീടാനാദ്യമേ പറയുന്നു ഞാൻ
രസം വേണ്ടോളമുണ്ടാക്കിയൊരു ശീലയിലിട്ടുടൻ
കിഴിപോലെ പിഴിഞ്ഞിട്ടു പിഴിയുന്നേരമായതു്
കീഴിലൊന്നൊരു പാത്രത്തിൽ വീഴും വിശദശോഭയാ
എടുത്തു പിന്നെയതിനെ കൂട്ടിമർദ്ദിപ്പതിന്നു ഞാൻ
തെളിച്ചു തന്നെ ചൊല്ലീടാമൌഷധങ്ങളസംശയം.
കൊഴിഞ്ഞിൽനീർ തുമ്പനീരുമരിലത്താമരാരസം
നാഗവല്ലീദളരസം മഹിഷീനാഷിതൻ രസം
പാവൽനീരുമെന്നിവ ഒന്നിച്ചു പൊടിയുള്ളവയിൽക്കൂടി
ചെങ്കൽപ്പൊടിയിതോരോന്നിൽ കൂട്ടിമർദ്ദിച്ചുകൊള്ളുക.
ഏകവാരം ത്രിവാരം വാ വെവ്വേറെ വേണമീവക
എന്നാലീയുംകഴിഞ്ഞിട്ടു നന്നായി വരുമങ്ങനാ
മൂന്നാമതിന്നു മാട്ടോടിൻപൊടി പോൽ മൂന്നിടങ്ങഴി
മുന്നാഴിപോൽ പഴേയുപ്പു മേലുമതിടാതചട്ടിപോൽ
മാടോടിന്റെ പൊടി മേലിട്ടു മേലുപ്പുമിട്ടതിൽ
പുണ്ഡമൂലകളുമായിൽ സൂതം വച്ചു തടച്ചുടൻ
ശീലമൺചെയ്തുമൺതേച്ചു പഞ്ചഹോരാഗ്നിയിൽ
എരിച്ചു വെന്തലസ്സൂതം ഭസ്മമായി വരുന്നിദം
അന്നപാനാംശതമ്പോൽ പ്രമേഹത്തിന്നു വെണ്ണപോൽ
ചിലപ്പൊഴതിലാംപോലുംതിന്നാലപോൽ പഞ്ചസാരയിൽ
കഷ്ടംശമിച്ചുപോംപോലും വെണ്ണക്കൂട്ടിതിന്നാകിൽ
പാലിലെന്നാലുമാമെന്നു പറയുന്നു മഹാജനം

൮൯ ഗന്ധകരസായനം.

ഷട്പലം ഗന്ധകം ചൂർണ്ണം ത്രിപലം ചിത്രതണ്ഡുലം
ശുണ്ഠീമരിചവൈദേഹീ ഷട്നിഷ്കം തു പൃഥക്പൃഥക്
ത്രിഷുഗന്ധാവരാംസ്ത്വാവാകചീത്രംഗരാജകം
പ്രത്യേകം ചതുർന്നിഷ്കഞ്ച ലോഹഭസ്മസമം തഥാ
തത്സർവം ചൂർണ്ണിതം കൃത്വാ ഘൃതേ മധ്വാളമാനപിതം
അക്ഷപ്രമാണം തൽഭക്ഷ്യാ ലവണാമ്ലാദിവർജ്ജയേത്
ക്ഷീരയുക്താശനം പഥ്യം സേവയേദേകമണ്ഡലം
ദീർഘായുശ്ച ബലീ ചൈവ ദിവ്യദൃഷ്ടിർഭവേന്നരഃ
ദിവ്യദേഹീ ച യോഗീ ച സ്ഥിരതാഞ്ച പ്രജായതേ
തസ്യ മൂത്രപുരീഷാഞ്ച ശുല്കം ഭവതു കാഞ്ചനം
കഷ്ടമഷ്ടാദശം ചൈവ ഗുന്മം പഞ്ചവിധഞ്ച തത്
അർശാംസി പാണ്ഡുരോഗഞ്ച "ഗന്ധകാദിരസായനം."

സാ—ഗന്ധകം പലം ൧. വെളുത്താവണക്കിൻ പലം ൧. ചുക്ക മുളക് തിപ്പലി ഇവ അരപ്പലംവീതം, ഏലം ഇലവർങ്ഗം പച്ചില ത്രിഫലത്തോട് (ഓരോന്നും) ചിററരത്ത കച്ചോന്നി ലന്തക്കുരു ഇവ നാലുകഴഞ്ചുവീതം, ഇതുക്കളെല്ലാം കഴഞ്ച് നാല്. മേൽ പറഞ്ഞവയിൽ ഗന്ധകം പാലിൽ ശുദ്ധിചെയ്തും (നെയ്യിലുമാകാം) മററുള്ളവ പൊടിച്ചും, ശർക്കരയും തേനും നെയ്യുംകൂട്ടി ലേഹമാക്കി താന്നിക്കാപ്രമാണം രണ്ടുനേരവും സേവിക്ക. സേവാകാലത്തിൽ, ഉപ്പും പുളിയും വർജ്ജിക്കണം. പാൽകൂട്ടി ഉണ്ണണം. ഇങ്ങനെ ഒരുമണ്ഡലംചെയ്താൽദീർഘായുസ്സുണ്ടാകും. ബലവാനാകും ജരാദിവ്യത്യലക്ഷണങ്ങളും ഇല്ലാതാകയും ചെയ്യും. കുഷ്ഠങ്ങളും ഗുന്മം അർശസ്സ് പാണ്ഡു ഇവ ശമിക്കും. രക്തദോഷങ്ങൾക്കും വിശേഷം.

## ശ്വിത്രചികിത്സ

൧൮൧. കാകോദുംബരികാദികഷായം.

കാകോദുംബരികാവേല്ലചന്ദ്രലേഖാശൃതം ജലം
പീതം പ്രധാവയേത് ശ്വിത്രം കുഷ്ഠമൌദുംബരം തഥാ.

സാ—പേയത്തിന്തൊലി വിഴാലരി കാർകോകിലരി ഇവകൊണ്ടുള്ള കഷായം ശ്വിത്രകം (വെള്ളപ്പു) എന്ന രോഗത്തേയും ഔദുംബരകുഷ്ഠത്തേയും ശമിപ്പിക്കും.

## ക്രിമിചികിത്സ.

൧൮൨. വിഴാൽവേരാദി (ദ.) കഞ്ഞിക്കഷായം.

വിഴാലിൻവേർ കണാമൂലശിഗ്രുതുളസീബ്രഹ്മദണ്ഡിമാംശാന്ത്യകാ
തത്തുല്യം ചെറുകൈതവേരപി യുതേ സിദ്ധേ ജലേ സാധിതാ
രേഞ്ഞാപ്പാലപി കാടിയും സമമിതം സിദ്ധാർത്ഥഹിംഗ്വാദിഭിഃ
സിദ്ധാ കഞ്ഞിരിയം ജയേത് ക്രിമിഗണാംസ്സർവാൻ മൂലരോഗാനപി.

സാ—വിഴാലിൻവേർ കാട്ടുതിപ്പലിവേർ മുരിങ്ങവേർ തുളസിവേർ പ്ലാശിൻതൊലി ചെറുകൈതവേര് കടുക് കായം കൊടുവേലിക്കിഴങ്ങ് അയമോദകം ഏലത്തരി കാട്ടുമുളകിൻവേര് മുളക ഇവയെല്ലാം തേങ്ങാപ്പാൽ കാടി മോര് ഇവയിൽ അരച്ചുചേർത്തു കഞ്ഞിവെച്ചു കുടിക്ക. ക്രിമിയും മൂലരോഗങ്ങളും ശമിക്കും.

൧൮൩. നിർഗ്ഗുണ്ഡ്യുഗ്രാദികഷായം.

നിർഗ്ഗുണ്ഡ്യുഗ്രാവിഡംഗദാരുജനീ മുസ്താഖുകർണ്ണികാഃ
ഭാർങ്ഗീവ്യോഷപലാശശിഗ്രുചവികാപത്ഥ്യാരസോനാന്വിതൈഃ
ക്വാഥഃ ശിഗ്രുവിഡംഗഹിംഗുപടുമാൻ കീടാംശ്ച വിധ്വംസയേ–
ദ്ഗണ്ഡൂപാൻ ഖലു സർവ്വമന്ത്രകൃതസംസ്കാരോ യഥൈവാസുരാൻ.

സാ—കരിനൊച്ചിവേര് കൊട്ടവേലിക്കിഴങ്ങ് വിഴാലരിക്കാമ്പ് ദേവതാരം മഞ്ഞൾ മുത്തങ്ങ എലിച്ചെവിയൻ കരിങ്ങുമ്പ വേര് ചെറുതേക്കിൻവേര് ചുക്ക് മുളക് തിപ്പലി പ്ലാശിൻതൊലി മുരിങ്ങവേർ കാട്ടുമുളകിൻവേർ കടുക്കാത്തോട് ഉള്ളി ഇവ കഷായം. മുരിങ്ങക്കുരുവും വിഴാലരിക്കാമ്പും ഇന്തുപ്പും കായവും മേമ്പൊടിചേർത്തു സേവിക്ക. ക്രിമി ശമിക്കും

൧൩൫. വിഡംഗതണ്ഡുലാദികഷായം.

വിഡംഗതണ്ഡുലമരിചനിർഗ്ഗുണ്ഡീശിഗ്രുമൂലകൈഃ
ഭാർങ്ഗീവിശ്വാഖുകർണ്ണ്യൈര്യുക്തഃ ക്വാഥഃ ക്രിമിഹരഃ പരം.

സാ—വിഴാലരിക്കാമ്പ് ചെറുതിപ്പലി കരുമുളക് കരിനൊച്ചിവേർ മുരിങ്ങവേർത്തൊലി ചെറുതേക്കിൻവേർ ചുക്ക് എലിച്ചെവി മുത്തങ്ങ ഇവകൊണ്ടു കഷായംവെച്ചു സേവിച്ചാൽ ക്രിമിശമിക്കും.

൧൩൬. സുരസാദിഗണം.

സുരസയുഗഫണിജ്ഝകം കാലമാലാവിഡംഗം
ഖരബുസവൃഷകർണ്ണീ കട്ഫലം കാസമർദ്ദഃ
ക്ഷവകസരസിഭാർങ്ഗീകാർമ്മുകാകാകമാചീ
കുലഹലവിഷമുഷ്ടീ ഭൂസ്തൃണോ ഭൂതകേശീ
സുരസാദിർഗ്ഗണഃ ശ്ലേഷ്മമേദഃക്രിമിനിഷൂദനഃ
പ്രതിശ്യായാരുചിശ്വാസകാസഘ്നോ വ്രണശോധനഃ

സാ—വെളുത്തതുളസിവേർ കരുന്തുളസിവേർ മണിക്കഞ്ജകം കരിംകഞ്ജകം വിഴാലരി വലിയകടലാടിവേർ എലിച്ചെവി കമിഴിൻവേര് പൊന്നാന്തകരവേര് തുമ്പവേര് കാട്ടുതുളസിവേർ (തകരമെന്നും പാഠഭേദം കൊണ്ടുള്ള അർത്ഥം) ചെറുതേക്കിൻവേർ കരുക്കത്തിമുല്ലവേര് കരിന്താളി അടയ്ക്കാമണിയൻവേർ പുരം കൈനാറി (കാട്ടുപ്പ എന്ന മതാന്തരം) തൊങ്ങണംപുല്ല് (തെങ്ങണംപുല്ല്) മാഞ്ചി ഇവ സുരസാദിഗണം. കഫം മേദസ്സ് ക്രിമി പീനസരോഗം അരുചി കാസം ശ്വാസം ഇവയെ ശമിപ്പിക്കും. വ്രണത്തെ ശുദ്ധമാക്കും.

## വാതവ്യാധിചികിത്സ.

൧൩൭. സഹചരാദികഷായം.

സഹചരം സുരദാരുസനാഗരം
ക്വഥിതമംഭസി തൈലവിമിശ്രിതം
പവനപീഡിതദേഹഗതിഃ പിബേത്
ദ്രുതവിലംബിതഗോ ഭവതീച്ഛയാ.

സാ—കരിംകുറിഞ്ഞിവേർ ദേവതാരം ചുക്ക് ഇവ സമം കഷായംവെച്ച് എണ്ണ മേമ്പൊടിചേൎത്തു സേവിക്ക. വാതരോഗം ശമിക്കും.

(ഇതിൽകുറുന്തോട്ടികൂടി ചേൎത്തും ദേവതാരം ചുക്ക് ഇവയുടെ ഭാഗം കുറച്ചും പല ഭേദങ്ങൾ പ്രയോഗത്തിൽ ഉണ്ട്. പ്രസ്തുത ഗ്രന്ഥത്തിലും അതിനെ സ്വീകരിച്ചിട്ടുണ്ട്.)

**൧൬൫** അഷ്ടവൎഗ്ഗം കഷായം.

ബലാസഹചരൈരണ്ഡശുണ്ഠീരാസ്നാസുരദ്രുമൈഃ
സഖിന്ദുവാരലശുനൈരഷ്ടവൎഗ്ഗോനിലാപഹഃ

സാ—കുറുന്തോട്ടിവേർ കരിംകുറിഞ്ഞിവേര് ആവണക്കിൻവേർ ചുക്ക് ചിററരത്ത ദേവതാരം കരിനൊച്ചിവേര് ഉള്ളി ഇവ അഷ്ടവൎഗ്ഗം. ഇവകൊണ്ടുള്ള കഷായം വാതത്തെ ശമിപ്പിക്കും.

**൧൬൬** രാസ്നാദിനിഃകാഥം. (൧)

രാസ്നാതാമലകീവൃഷാഗതശഠീ
ചിത്രാബ്ജ ചവ്യാദ്ഭിഃ
ധാത്രീ മാൎക്കശിഷോടബഹുപുഷ്കരനിശാ
സൈരീയവിശാഗ്നിഭിഃ
നിഷ്ക്വാഥ്യ ദശമൂലദാരുസഹിതഃ
പീതഃ കരുണ്ണോ ന്നണാം
ഹന്യാത് സൈന്ധവഖണ്ഡശൎക്കരാദിസഹിതോ
വാതം ത്രിദോഷോത്തരം.

സാ—ചിററരത്ത കീഴാനെല്ലിവേർ ആടലോടകവേർ അകിൽ കച്ചോലം ആവണക്കിൻവേർ മുത്തങ്ങ കാട്ടുമുളകിൻവേർ കല്ലൂർവഞ്ചി നെല്ലിക്കാത്തോട് ചെറുതേക്ക പടവലം പുഷ്കരമൂലം മഞ്ഞൾ കരിംകുറിഞ്ഞിവേര് ചുക്ക് കൊടുവേലിക്കിഴങ്ങ് ദശമൂലം (൨-൨യോഗം) ദേവതാരം ഇവകൊണ്ടുള്ള കഷായത്തിൽ ഇന്തുപ്പ് ശൎക്കര തിപ്പലിപ്പൊടി ഇവ മേമ്പൊടിചേൎത്ത് സേവിക്ക. വാതം ശമിക്കും

രാസ്നാദികഷായം (൨)

രാസ്നൈരണ്ഡബലാസഹാചരവരീദ്രസ്വൎവാശാമൃതാ
ദേവാഹ്വാതിവിഷാഘനേക്ഷുരശഠീവിശ്വൈഃ കഷായഃ ശൃതഃ
സൎപ്പിസ്തൈലവിമിശ്രിതഃ പ്രശമയേദാഢ്യം സശൂലം തഥാ
ജംഘോരുത്രികപാൎശ്വപൃഷ്ഠഹനുഗം ശോഫഞ്ച വാതാസൃജം.

സാ—ചിററരത്ത ആവണക്കിൻവേർ കുറുന്തോട്ടിവേർ കരിംകുറിഞ്ഞിവേർ ശതാവരിക്കിഴങ്ങ് കൊടിത്തുവവേർ ആടലോടക

വേർ ചിററമൃത് ദേവതാരം അതിവിടയം മുത്തങ്ങ കടുക്കത്തോലം വയൽച്ചുള്ളിവേർ ചുക്ക് ഇവകൊണ്ടുണ്ടാക്കിയ കഷായം നെയ്യും എണ്ണയും അന്നപാനംചേർത്തു സേവിക്ക. വേദനയോടുകൂടിയ വാതവും മുട്ട് തുട പാർശ്വഭാഗം മുതുക് ഹനു ഈ ഭാഗങ്ങളിൽഉണ്ടാകുന്ന നീരും വാതശോണിതവും ശമിക്കും.

൧൪൪ കാരസ്കരഘൃതം.

നീലംകോലംകരിമ്പും ബലമുരട്ടമിടിച്ചുക്കഷായോദകേ നൽ
തേനോലും ദ്രാക്ഷയഷ്ടീകളിഫലയുതം കാശ്മരിദ്ദാശയോടേ
പാലുംവീഴ്ത്തിട്ടിരട്ടിപ്പടി വിരചിതമാം നെയ്യിതുമ്പികഴിച്ചാൽ
കാലിൻമുട്ടാദിസന്ധ്യാശ്രിതമരിയമതു ശ്ലേഷ്മാണിതം നാശയന്തി.

സാ—നീലക്കരിമ്പ് (നീളംകോലം എന്നും പാഠാന്തരം)കുറുന്തോട്ടിവേർ ഇവ ഇടിച്ചു കഷായംവെച്ചെടുത്തു മുന്തിരിങ്ങ അതിമധുരം കുമ്പിൾപ്പഴം കാഞ്ഞിരക്കുരു (നാളംകളഞ്ഞു കാടി മോരു ഇവയിൽ ശുദ്ധിയാക്കി എടുക്കണം) ഇവ എണ്ണയും നാഴി നെയ്യും. പാൽ നെയ്യും ഇരട്ടിചേർത്തു കാച്ചി അരിച്ചു സേവിക്ക. ശോഫാദ്യുപദ്രവങ്ങളുള്ള വാതശോണിതവും ശമിക്കും.

൧൪൫ ധാന്വന്തരതൈലം (ബലാതൈലം.)

ബലാമൂലകഷായസ്യ ഭാഗാഃ ഷട്പയസസ്തഥാ
യവകോലകുലത്ഥാനാം ദശമൂലസ്യ ചൈകതഃ
നിഷ്ക്വാഥഭാഗോ ഭാഗശ്ച തൈലസ്യാപി ചതുർദ്ദശ
മധുരൈരാഭിരമജിഷ്ഠാകാകോളീദ്വയചന്ദനൈഃ
ശാരിബാകുഷ്ഠതഗരജീവകർഷഭസൈന്ധവൈഃ
കാളാനുസാരിശൈലേയവചാഗരുപുനർന്നവൈഃ
അശ്വഗന്ധാവരിക്ഷീരശുക്ലായഷ്ടീവരാതസൈഃ
ശതാഹ്വാമുദ്ഗപർണ്ണീമാഷപർണ്ണീസൂക്ഷ്മകല്ക്കിതൈഃ
പക്വം മൃദ്വഗ്നിനാ തൈലം സർവ്വവാതവികാരജിത്
സൂതികാബാലമർമ്മാസ്ഥിഹതക്ഷീണേഷു പൂജിതം
ജ്വരഗുല്മഗ്രഹോന്മാദമൂത്രാഘാതാന്ത്രവൃദ്ധിജിത്
ധന്വന്തരഭിമതം യോനിരോഗക്ഷയാപഹം.

സാ—കുറുന്തോട്ടിവേര പലം ൪൮ പഞ്ഞിപോലെ ചതച്ചു ൧൮-ഇടങ്ങഴിവെള്ളത്തിൽ കഷായംവെച്ചു, ആറിടങ്ങഴിയാക്കി പിഴിഞ്ഞരിക്കണം. പാൽ ഇടങ്ങഴി ൬ യവം (കോതമ്പു—കടകപ്പാലയരിക്ക സമാനമായി അതേപേരിൽ അറിയപ്പെടുന്ന ധാന്യം തന്നെ. എന്നാൽ ബാർലി അല്ല.) ലന്തക്കുരു പഴമുതിര ദശമൂലം (൧൦-ാംയോഗം) ഓരോന്നും എല്ലാംകൂടി പലം ൧൬. നാലി

